# കലാകൗമുദി 915

മാർച്ച് 28, 1993
വില: 4 രൂപ












**മുഖചിത്രം**
ശ്രീ. ഇ.എം.എസ്.

## പ്രൊഫ.എം.പി.മൻമഥൻ

കലാകൗമുദിയുടെ 913-ാം ലക്കം ഉള്ളടക്കത്തിലെ വൈവിദ്ധ്യം കൊണ്ട് ഒരു സ്പെഷ്യൽ പതിപ്പിൻെറ നിലവാരം പുലർത്തി. അബു എബ്രഹാം, സുകുമാർ അഴീക്കോട്, സച്ചിദാനന്ദൻ എന്നിവരുടെ ലേഖനങ്ങളും കെ.പി.എ.സിയെപ്പററിയുള്ള ഫീച്ചറിൻെറ ഒന്നാം ഭാഗവും കത്തോലിക്കാസഭയ്ക്കു ലഭിച്ചിരിക്കുന്ന നവീന വേദപാഠങ്ങളെക്കുറിച്ചുള്ള ഫാദർ അടപ്പൂരിൻെറ ഗ്രന്ഥാവലോകനവും കലാകൗമുദിയെ കമനീയമാക്കി. ശ്രീ.എം.പി.മൻമഥനെക്കുറിച്ച് എസ്.ഐ.ഷാ എഴുതിയ ലേഖനം എന്നിൽ പ്രത്യേകമായ താല്പര്യം ഉണർത്തി. കാരണം പ്രൊഫസർ എം.പി.മൻമഥൻ എൻെറ അദ്ധ്യാപകനായിരുന്നു. ഞാൻ ആദരിക്കുന്ന അപൂർവം അദ്ധ്യാപകരിൽ അഗ്രഗണ്യൻ മൻമഥൻ സാർ ആണ്.

വർഷങ്ങൾക്കുമുമ്പ്, നെയ്യാററിൻകര ഗവ. ബോയ്സ് ഹൈസ്കൂളിലെ സാഹിത്യസമാജത്തിൻെറ ഉദ്ഘാടന പ്രസംഗത്തിലൂടെയാണ്, വിദ്യാർത്ഥിയായിരുന്ന ഞാൻ മൻമഥനെ അറിഞ്ഞുതുടങ്ങിയത്. അന്നുവരെ, ഏററവും നല്ല പ്രസംഗകനായ ഞാൻ കരുതിയിരുന്ന എൻെറ അച്ഛനും (ഗ്രന്ഥശാലാ പ്രസ്ഥാനത്തിൻെറ സ്ഥാപകരിൽ ഒരാളായ ജെ.കേശവൻ) അതേ യോഗത്തിൽ പ്രസംഗിച്ചു. ഇരുവരുടേയും പ്രസംഗങ്ങൾ സ്കൂളിൽ വിദ്യാർത്ഥികൾക്കു കുറെ ദിവസത്തേക്കു ഒരു ചർച്ചാവിഷയമായിരുന്നു. കോളേജിൽ ചേരാൻ കാലമായപ്പോൾ, ഞാൻ എം.ജി.കോളേജിൽ ഒററയ്ക്കു ചെന്ന്, എനിക്കു മലയാളം ബി.എയ്ക്കു ചേരണം എന്ന് ഞാൻ പ്രിൻസിപ്പൽ എം.പി.മൻമഥനോട് അഭ്യർത്ഥിച്ചു. ചിരിച്ചുകൊണ്ട് മൻമഥൻ സാർ പറഞ്ഞത് ഇനി ഒരു പതിനാലുപേരെക്കൂടി കൊണ്ടുവരാമെങ്കിൽ മലയാളം ബി.എ തുടങ്ങിക്കളയാം എന്നാണ്. മൻമഥൻ സാറിൻെറ മലയാളം ക്ളാസ്സിൽ പഠിക്കണം എന്നതായിരുന്നു എൻെറ നിർബന്ധം. കോഴ്സ് തുടങ്ങാൻ യൂണിവേഴ്സിററി അനുവദിച്ചു എങ്കിലും കുട്ടികൾ ഇല്ലാത്തതിനാൽ കോഴ്സ് തുടങ്ങാൻ നിവൃത്തിയില്ല എന്നതായിരുന്നു സ്ഥിതി. യൂണിവേഴ്സിററി കോളേജിൽ എനിക്കു ഇംഗ്ളീഷ് ബി.എയ്ക്കു ചേരാൻ കാർഡ് കിട്ടിയിട്ടും പോയില്ല എന്നറിഞ്ഞ മൻമഥൻ സാർ ഒരു നിർദ്ദേശം വച്ചു. മാത്തമാററിക്സിൽ ഒരു സീററ് മാനേജ്മെൻറ് റിസർവ് ചെയ്തുവച്ചിട്ടുണ്ട്. ആ സീററ് എനിക്കു തരാം. പിറേറന്നുതന്നെ അപേക്ഷ കൊടുത്തു ചേരണം. കണക്കും ഞാനും മൂന്നാം നാളുകാരാണ്. എങ്ങനെ മാത്തമാററിക്സ് ബി.എസ്.സി പഠിക്കും? മലയാളം സെക്കൻറ് ലാംഗ്വേജിന് മൻമഥൻ സാർ പഠിപ്പിക്കുമല്ലോ എന്ന ഒററക്കാരണത്താൽ, എനിക്കു തീരെ താല്പര്യമില്ലാത്ത, കണക്കുമായി യാതൊരു ബന്ധവുമില്ലാത്ത ഞാൻ പിറേറന്ന് ബി.എസ്.സി മാത്ത്സിനു ചേർന്നു.




എം.ജി.കോളേജിൽ മൂന്നു കൊല്ലവും അഭിമാനത്തോടെയാണ് പോയത്. പ്രൊഫ. എം.പി.മൻമഥൻ പ്രിൻസിപ്പലായ കോളേജിലാണ് ഞാൻ പഠിക്കുന്നത് എന്നത് അഭിമാനം മാത്രമായിരുന്നില്ല, ആവേശവുമായിരുന്നു. തൂവെള്ള ഖദർ വസ്ത്രം ധരിച്ച്, ക്ളീൻ ഷേവ് ചെയ്ത്, വെററിലമുറുക്കിൻെറ ചുവപ്പ് ചുണ്ടിൽ പുരട്ടി, വാഗ്ജാലവൈഭവവുമായി, മലയാളം ക്ളാസ്സിൽ നിൽക്കുന്ന മൻമഥൻ സാറിനെ കാണാൻ, അദ്ദേഹത്തിൻെറ ശബ്ദമാധുരി ആസ്വദിക്കാൻ ഹിന്ദി വിദ്യാർത്ഥികൾ പോലും ഞങ്ങളുടെ മലയാളം ക്ളാസ്സിൽ തിങ്ങിക്കൂടും. 'ഉത്തര രാമചരിതം' നാടകം മൻമഥൻ സാർ പഠിപ്പിക്കുമ്പോൾ, ഞങ്ങൾ, വിദ്യാർത്ഥികൾ ആ നാടകം മാത്രമല്ല പഠിക്കുക; രാമചരിതം പൂർണ്ണമായും പഠിക്കുകയായിരുന്നു. ഒരു കാലഘട്ടത്തിലെ സംസ്കൃത സാഹിത്യ ചരിത്രം പഠിക്കുകയായിരുന്നു, ആ ക്ളാസ്സുകളിലൂടെ ആശാൻ കവിതയിലേക്കു കടക്കുകയായിരുന്നു. അത്യാവശ്യത്തിനുള്ള ചില കുറിപ്പുകൾ പുസ്തകത്തിൻെറ മാർജ്ജിനിൽ കുറിച്ചിടുന്നതു മാത്രമാണ് ആകെ തയ്യാറാക്കുന്ന നോട്ട്. ബാക്കി എല്ലാം മൻമഥൻ സാർ ഞങ്ങളുടെ ഹൃദയത്തിൽ പതിപ്പിച്ചുതരും. ശ്രീ.ഷായുടെ ലേഖനത്തിലൂടെ കണ്ണോടിക്കുമ്പോഴും, ഉത്തര രാമചരിതം നാടകം ആടിത്തകർക്കുന്ന, കഥാപ്രസംഗകനും, നടനും, നിരൂപകനും, അദ്ധ്യാപകനും ആയ പ്രൊഫ. എം.പി.മൻമഥൻെറ രൂപമാണ് മനസ്സിൽ തെളിഞ്ഞത്.

**കെ.ജി.വിജയകുമാർ**
ഹെഡ്മാസ്ററർ
സെൻറ് ജോസഫ്സ് ഹൈസ്കൂൾ
അഞ്ചുതെങ്ങ്.

രണ്ട്

ആദർശം ജീവിതമാക്കിയ മനുഷ്യരെ അവഗണിക്കുന്ന ഈ കാലഘട്ടത്തിൽ ത്യാഗധനനായി ജീവിക്കുന്ന ശ്രീ.എം.പി.മന്മഥനെക്കുറിച്ച് ഫീച്ചറെഴുതിയ കലാകൗമുദിക്ക് ഹൃദയംഗമമായ അനുമോദനങ്ങൾ.

സ്കൂളിൽ പഠിക്കുന്ന കാലത്ത് അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ ഞങ്ങൾ കുട്ടികൾക്ക് ഒരു ഹരമായിരുന്നു. ഒരു വായനശാലാ വാർഷികത്തിന് അദ്ദേഹത്തിൻെറ പ്രസംഗം കേൾക്കാൻ വിദ്യാർത്ഥികളായ ഞങ്ങൾ പതിനഞ്ചു മൈൽ നടന്നുപോയിട്ടുണ്ട്. അന്നദ്ദേഹം 'യാചക'നിൽ നായകനായി അഭിനയിച്ച് പ്രസിദ്ധനായ കാലം. സൗന്ദര്യവും വാഗ്മിത്വവും ഒത്തുചേർന്ന മന്മഥൻ സാറിൻെറ ഉജ്ജ്വലമായ പ്രസംഗം ഇപ്പോഴും കാതുകളിൽ ധ്വനിക്കുന്നു. പിന്നെക്കാണുന്നത് മുഷിഞ്ഞ ഖദർ ഷർട്ടും മുണ്ടുമുടുത്ത് ഭൂദാന പ്രസ്ഥാനത്തിൻെറ സജീവ പ്രവർത്തകനായി പ്രസംഗിച്ചുനടന്ന കാലത്തും അദ്ദേഹത്തെ ആദരവോടെ അകലത്തുനിന്നു നോക്കിക്കണ്ടിട്ടുണ്ട്.

ആദർശസമ്പന്നനായ ഇദ്ദേഹത്തിൻെറ സംഭവബഹുലമായ ആത്മകഥ വരുംതലമുറകൾക്കൊരു പ്രചോദനമാണ്. കലാകൗമുദി ഇക്കാര്യത്തിൽ ഒരു പ്രേരണ ചെലുത്തിയാൽ ആ വലിയ. മനുഷ്യനോട് നമ്മുടെ നാട് കാണിക്കുന്ന കൃതഘ്നതയ്ക്കൊരു പ്രായശ്ചിത്തമായിരിക്കും.

**ഹരിപ്പാട് ഭായി**
മദിരാശി-78.

### സ്മരണകൾ ഇരമ്പുന്ന രണസ്മാരകം

ഒരു ദുർഭൂതത്തെപ്പോലെ അധീശ വർഗ്ഗങ്ങൾ വീക്ഷിക്കുകയും, അവരുടെ ആയുധമായ ഭരണകൂടോപകരണങ്ങൾ ഉപയോഗിച്ച് അടിച്ചമർത്താൻ ശ്രമിക്കുകയും, ഇന്നും ശ്രമിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നതിനെതിരേ മനുഷ്യ വിമോചന പോരാട്ടങ്ങളുടെ ''സമരപുളകസിന്ദൂരമാല''കളണിഞ്ഞ് നില്ക്കുകയാണ് കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിൻെറ ദേശീയവും, സാർവ്വദേശീയങ്ങളുമായ ചരിത്രങ്ങൾ. അതിന് ബീജാവാപം നടത്തുന്നതിനായി, മലയാള മണ്ണ് ഉഴുതുമറിച്ചിട്ട, മലയാളക്കരയുടെ ഒരു ഋതുപരിവർത്തന ദശയ്ക്ക് വർണ്ണമേകിക്കൊണ്ട് കടന്നുവന്ന, കേരള പുരോഗമന കലാ-സാഹിത്യ രംഗങ്ങൾക്ക് വെളിച്ചമേകിക്കൊണ്ട് ദിശാബോധം നല്കിയ കെ.പി.എ.സിയുടെ ഉത്ഭവത്തിനും, വളർച്ചയ്ക്കും വേണ്ടി ത്യാഗപൂർണ്ണങ്ങളായ സേവനമനുഷ്ഠിച്ചവരുടെ ചരിത്രം നമ്മെ ആവേശം കൊള്ളിപ്പിക്കുന്നു; ഒപ്പം കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിന് അവർ നല്കിയ നിസ്വാർത്ഥ സേവനങ്ങളും. കേരള കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിൻെറ പല ഏടുകളിലേക്കും വെളിച്ചം വീശുന്ന ഒന്നാണിത്. ലേഖകർക്കും കലാകൗമുദിക്കും ഈ ചരിത്രവിജ്ഞാനം നല്കിയതിന് നാം കടപ്പെട്ടിരിക്കുന്നു.

**കെ.ടി.രാധാകൃഷ്ണൻ-കൂടാളി**
സിൻഡിക്കേററ് ബാങ്ക്
മടമ്പം
പി.ഒ. കൈതപ്രം
കണ്ണൂർ





നരേന്ദ്രൻ

ഇടക്കാലതിരഞ്ഞെടുപ്പുണ്ടാകുമോ? പലതരം അഭ്യൂഹങ്ങൾ ഇതിൻെറപേരിൽ പ്രചരിക്കുന്നുണ്ട്. അടുത്തിടെ ഇൻറലിജൻസ് ഏജൻസികൾ ഒരു പഠനം നടത്തി. ഇടക്കാലതിരഞ്ഞെടുപ്പു നടത്തിയാൽ ഒരു രാഷ്ട്രീയപ്പാർട്ടിക്കും കേവലഭൂരിപക്ഷം കിട്ടില്ലെന്നാണ് ആ പഠനം വെളിപ്പെടുത്തുന്നത്. ഹിന്ദിമേഖലയിൽ ബി.ജെ.പിക്ക് തകർച്ച സംഭവിച്ചിട്ടുള്ള വസ്തുതയിലേക്കും ആ പഠനം വിരൽചൂണ്ടുന്നു.

# കൂട്ടുമുന്നണിക്ക് റാവു സന്നദ്ധനല്ല

ഒരു കൂട്ടുമുന്നണി അധികാരം പങ്കിടുന്നതാണ് ഇന്നത്തെ ഇന്ത്യൻ രാഷ്ട്രീയ സാഹചര്യത്തിലെ ഫലപ്രദമായ ബദലെന്ന തോന്നൽ ബലപ്പെട്ടു വരികയാണ്. കഴിഞ്ഞ ഏതാനും കൊല്ലങ്ങൾക്കിടയിൽ പ്രത്യയശാസ്ത്രമാണല്ലോ പ്രധാനമായും കശാപ്പ് ചെയ്യപ്പെട്ടത്. രാഷ്ട്രീയപ്പാർട്ടികളൊന്നും തന്നെ പ്രകടനപത്രികയിലോ സിദ്ധാന്തങ്ങളിലോ മുറുകെപ്പിടിക്കുന്നുമില്ല. ആ നിലയ്ക്ക് രാഷ്ട്രീയ സൗകര്യത്തിന് മുൻഗണന നല്കാൻ രാഷ്ട്രീയപ്പാർട്ടികൾക്കൊന്നും വിഷമമുണ്ടാകാനിടയില്ല. ഓരോ പാർട്ടിക്കും അവരുടെ നിലനില്പാണ് പ്രശ്നം. അതുകൊണ്ട് എന്തു വിട്ടുവീഴ്ച ചെയ്തും അധികാരം പങ്കിടുന്നതായിത്തീർന്നിരിക്കുന്നു അവരുടെ പ്രമുഖ ഉന്നം.

തമിഴ്നാട്ടിൽ അണ്ണാ ഡി.എം.കെയുമായി അധികാരം പങ്കിടണമെന്ന് തുടക്കത്തിലേ കോൺഗ്രസ് നിർബന്ധം പിടിച്ചിരുന്നുവെങ്കിൽ തൻെറ ഹിതമനുസരിച്ച് സഖ്യം തകർക്കാൻ ജയലളിത മുതിരുമായിരുന്നില്ല. കോൺഗ്രസ്സുമായുള്ള സഖ്യം അവസാനിപ്പിക്കാനുള്ള ജയലളിതയുടെ തീരുമാനം അന്തിമമായി അവരുടെ ഭരണത്തെ ബാധിക്കും. ജയലളിതയുടെ മന്ത്രിസഭയെ പുറത്താക്കാൻ കേന്ദ്രം ഉദ്യമിച്ചാൽ തമിഴ്നാട്ടിൽ വ്യാപകമായ അക്രമം പൊട്ടിപ്പുറപ്പെടുമെന്നു മാത്രമല്ല, മററു സ്ഥലങ്ങളിലും അതിൻെറ പ്രത്യാഘാതങ്ങൾ ഉണ്ടാവും. കോൺഗ്രസ്സിനും അണ്ണാ ഡി.എം.കെയ്ക്കുമായിരിക്കും അതിൻെറ ദോഷം അനുഭവിക്കേണ്ടി വരിക. തമിഴ്നാട്ടിൽ കോൺഗ്രസ്സിന് വലിയ ജനസ്വാധീനമൊന്നുമില്ലെന്നത് ഏവർക്കും അറിവുള്ളതാണ്. അണ്ണാ ഡി.എം.കെയുടെ പാവാടച്ചരടിൽ പിടിച്ചുനിന്നാലേ അവർക്ക് സീററുകൾ കിട്ടൂ. എന്നിട്ടും ജയലളിതയ്ക്കെതിരെ നടന്നുവന്നിരുന്ന ആക്രമണങ്ങളുടെ നേർക്ക് നരസിംഹറാവു കണ്ണുകളടയ്ക്കുകയാണു ചെയ്തത്. അത്തരമൊരവസ്ഥയിൽ സഖ്യം അവസാനിപ്പിക്കുക മാത്രമായിരുന്നു ജയലളിതയുടെ മുൻപിലുണ്ടായിരുന്ന വഴി.

തമിഴ്നാട്ടിലെ സംഭവവികാസങ്ങൾ കേന്ദ്രത്തിലുള്ള നരസിംഹറാവുവിൻെറ രാഷ്ട്രീയ സ്വാധീനത്തെയും ബാധിക്കുമെന്നത് തീർച്ചയാണ്. അണ്ണാ ഡി.എം.കെയുടെ പതിനൊന്ന് അംഗങ്ങൾക്കു പുറമെ അജിത് ഗ്രൂപ്പിനെയും ഇടതുപക്ഷത്തെയും ആശ്രയിച്ചാണ് റാവുവിൻെറ ന്യൂനപക്ഷ ഗവൺമെൻറ് നിലനില്ക്കുന്നത്. പുതിയ സാഹചര്യത്തിൽ റാവുവിന് നൂതനമായ രാഷ്ട്രീയ സമവാക്യങ്ങൾ നേടേണ്ടി വരും. ഇടതുപക്ഷങ്ങൾക്കും, മററു ചെറിയ പാർട്ടികൾക്കും വലുതായ വിധത്തിലുള്ള സൗജന്യങ്ങൾ നല്കാൻ അദ്ദേഹം നിർബന്ധിതനാകും. അജിത്സിംഗ് ഗ്രൂപ്പിനെ അസന്തുഷ്ടരാക്കാനേ കഴിയില്ല. അജിത് സിംഗ് ഗ്രൂപ്പുതന്നെ ആഭ്യന്തരക്കുഴപ്പത്തിലാണെന്നത് മറെറാരു കാര്യം.

ഇതൊക്കെയാണെങ്കിലും തൻെറ ഗവൺമെൻറിൽ മററുള്ളവരെ പങ്കെടുപ്പിക്കാനോ ഒരു കൂട്ടുകക്ഷി ഗവൺമെൻറുണ്ടാക്കാനോ റാവു തയാറാവുകയില്ല. അത് അത്ര എളുപ്പമുള്ള കാര്യവുമല്ല. കോൺഗ്രസ് പ്രസിഡൻറുസ്ഥാനത്തുനിന്നും റാവുവിനെ നീക്കംചെയ്യാൻ അദ്ദേഹത്തിൻെറ എതിരാളികൾ ഇപ്പോൾത്തന്നെ നീക്കങ്ങൾ നടത്തുന്നുണ്ട്. ശരദ്പവാറിനെ ബോംബെയിലേക്കു മാററിയെങ്കിലും ഡെൽഹിയിൽ മാറിക്കൊണ്ടിരിക്കുന്ന രാഷ്ട്രീയ ഷെനോറിയ അദ്ദേഹം സൂക്ഷിച്ചു വീക്ഷിച്ചുവരികയാണ്. കോൺഗ്രസ്സുമായുള്ള സഖ്യം അവസാനിപ്പിക്കാനുള്ള പ്രഖ്യാപനം നടത്തിയ ഉടൻതന്നെ ജയലളിതയുമായി പവാർ സമ്പർക്കം പുലർത്തിയിരുന്നു. അവർ തമ്മിൽ എന്താണ് സംസാരിച്ചതെന്നതു മാത്രം പുറത്തു വന്നിട്ടില്ല. അജിത് ഗ്രൂപ്പിൽപ്പെട്ടവരെയോ മററു അനുകൂലികളെയോ മന്ത്രിസഭയിൽ ഉൾപ്പെടുത്താൻ റാവുവിന് അദ്ദേഹത്തിൻെറ എതിരാളികൾ അനുവദിക്കുകയില്ല.

ജനങ്ങളുടെ മനോഭാവവും രാഷ്ട്രീയപ്പാർട്ടികളോടുള്ള അവരുടെ നിലപാടും വിലയിരുത്താൻ ഏതാനും ആഴ്ചകൾക്കുമുമ്പ് ഇൻറലിജൻസ് ഏജൻസികൾ ഒരു പഠനം നടത്തിയിരുന്നു. കോൺഗ്രസ്സിനോടുള്ള അനുഭാവം വർദ്ധിച്ചിട്ടുണ്ടെങ്കിലും കോൺഗ്രസ്സിന് ഭൂരിപക്ഷം നല്കാൻ ജനങ്ങൾക്കു താല്പര്യമില്ലെന്നാണ് ആ പഠനം വെളിപ്പെടുത്തുന്നത്. ബി.ജെ.പിയുടെ സ്ഥിതിയും അത്തരത്തിലുള്ളതുതന്നെ. ഇക്കൊല്ലമോ അടുത്ത കൊല്ലമോ ഒരു ഇടക്കാല തിരഞ്ഞെടുപ്പു നടത്തിയാൽ ഒരു പാർട്ടിക്കും കേവലഭൂരിപക്ഷം കിട്ടുകയില്ലെന്നും ഹിന്ദിമേഖലയിൽ ബി.ജെ.പിയുടെ സ്വാധീനത്തിന് തകർച്ച സംഭവിച്ചിട്ടുണ്ടെന്നും ആ പഠനം ചൂണ്ടിക്കാണിക്കുന്നു. നരസിംഹറാവുവിനും അദ്ദേഹത്തിൻെറ ചില സഹപ്രവർത്തകർക്കും ഈ വിവരം അറിയാം. അതുകൊണ്ടുതന്നെ ഇടക്കാല തിരഞ്ഞെടുപ്പു പാടില്ലെന്ന് അവർ ശക്തിയായി വാദിക്കുന്നുണ്ട്. അഥവാ ഒരു ഇടക്കാല തിരഞ്ഞെടുപ്പുണ്ടായാൽ കോൺഗ്രസ്സിൻെറ സ്ഥിതി ദയനീയമാവുകയേയുള്ളൂ. ഈ പശ്ചാത്തലത്തിലാണ് സ്വന്തം നിലപാടിൽ വിട്ടുവീഴ്ച നടത്തിയും, ഇടതുപക്ഷങ്ങൾ ഉൾപ്പെടെയുള്ള പാർട്ടികളുടെ ആവശ്യങ്ങൾ അനുവദിച്ചും അധികാരത്തിൽ പിടിച്ചുനില്ക്കാൻ റാവുവും കൂട്ടരും ശ്രമിക്കുന്നത്.

ഈ പുതിയ രാഷ്ട്രീയാവസ്ഥ ചിന്താക്കുഴപ്പത്തിലാക്കിയിരിക്കുന്നത് വി.പി. സിംഗിനെയും ചന്ദ്രശേഖറിനെയുമൊക്കെയാണ്. താൻ രാഷ്ട്രീയം വിട്ടാൽ കോൺഗ്രസ് വിരുദ്ധ ശക്തികളെ ഒററക്കെട്ടായി കൊണ്ടുവരാൻ കഴിയുമെങ്കിൽ അതിനും ഒരുക്കമാണെന്ന് ചില സഹപ്രവർത്തകരോട് സിംഗ് പറയുകയുണ്ടായി. ഇതിനിടയിൽ കോൺഗ്ര




സ്സിൽ ഒരു പിളർപ്പുണ്ടാക്കാൻ ചന്ദ്രശേഖറും അദ്ദേഹത്തിൻെറ ഉററ അനുയായികളും ശ്രമിക്കുന്നുണ്ട്. നരസിംഹറാവുവിൻെറ മകൻെറ ഓഹരികുംഭകോണവും അതുപോലുള്ള അഴിമതികളും പുറത്തു കൊണ്ടുവന്ന് പിളർപ്പുണ്ടാക്കാൻ സാധിക്കുമെന്നാണ് അവർ പ്രതീക്ഷിക്കുന്നത്.

പക്ഷേ, ഇതുവരെയും പിളർപ്പിൻെറയോ ധ്രുവീകരണത്തിൻെറയോ യാതൊരു സൂചനകളും കോൺഗ്രസ്സിൽ നിഴൽവീശിയിട്ടുപോലുമില്ല. എങ്കിലും കോൺഗ്രസ് പ്രസിഡൻറുപദംവിടാൻ റാവുവിൻെറമേൽ എതിരാളികൾ കനത്ത സമ്മർദ്ദം ചെലുത്തിവരികയാണ്. ഇതിനുവേണ്ടി ഒപ്പുശേഖരം അവർ നടത്തുന്നുണ്ട്, പ്രസ്താവനകളും ഇറക്കുന്നുണ്ട്. മുൻ തീരുമാനമനുസരിച്ച് ഹര്യാനയിലെ സൂരജ് കുണ്ടിൽ മാർച്ച് മൂന്നാംവാരം എ.ഐ.സി.സി സമ്മേളിച്ചാൽ, കുഴപ്പങ്ങൾ കുത്തിപ്പൊക്കാൻ എതിരാളികൾ ശ്രമിച്ചെന്നു വരാം. പക്ഷേ, അതൊക്കെ ചായക്കോപ്പയിലെ കൊടുങ്കാററായിത്തീരുമെന്നാണ് റാവുവിൻെറ രാഷ്ട്രീയ ഉപദേഷ്ടാക്കളുടെ കണക്കുകൂട്ടൽ.

നരസിംഹറാവു ഗവൺമെൻറ് നേരിടുന്ന ഭീഷണി വിലയിരുത്തുന്ന വിദഗ്ദ്ധന്മാർ ക്ളിൻറൻെറ ഭരണകൂടത്തിൻെറ നിലപാടും കണക്കിലെടുക്കുന്നുണ്ട്. നിരവധി പ്രമുഖ അമേരിക്കക്കാർ ഡെൽഹി സന്ദർശിച്ചിരുന്നു. അവരിൽ നിരവധി സെനററർമാരും, പണ്ഡിതന്മാരുമുണ്ടായിരുന്നു. വർഗ്ഗീയ പ്രശ്നങ്ങളിൽ ഉൽക്കണ്ഠ പ്രദർശിപ്പിച്ച അവരെല്ലാംതന്നെ റാവു ഗവൺമെൻറിൻെറ സാമ്പത്തിക പരിഷ്കാരങ്ങളെ പ്രശംസിക്കുകയാണു ചെയ്തത്. ഇന്നത്തെ ചുററുപാടുകളിൽ ബി.ജെ.പിക്ക് പിന്തുണ നല്കാൻ അവർക്കൊന്നും വലിയ താല്പര്യമില്ല. അടുത്ത തിരഞ്ഞെടുപ്പുവരെ കാത്തിരിക്കാനാണ് അവരുടെ ഭാവം. ബി.ജെ.പിക്കും അതിൻെറ ഹിന്ദുത്വ പ്രസ്ഥാനത്തിനും ഇടിവു സംഭവിച്ചിരിക്കയാണെന്നാണ് അവർ കരുതുന്നത്. ഒരു ഇടക്കാല തിരഞ്ഞെടുപ്പ് നടത്താൻപോലും ഒരു രാഷ്ട്രീയപ്പാർട്ടിക്കും കേവല ഭൂരിപക്ഷം കിട്ടാനിടയില്ലെന്നുതന്നെയാണ് അമേരിക്കൻ കേന്ദ്രങ്ങൾ നടത്തിയ പഠനവും വെളിപ്പെടുത്തുന്നത്.

തമിഴ്നാട്ടിലെ സംഭവവികാസങ്ങളുടെ അടിസ്ഥാനത്തിൽ പുതിയൊരു ധ്രുവീകരണസാദ്ധ്യതയെപ്പററി ചന്ദ്രശേഖറും കൂട്ടരും പറഞ്ഞു തുടങ്ങിയിട്ടുണ്ട്. ഇത്തരമൊരു പ്രതീക്ഷയ്ക്ക് അവരെ പ്രേരിപ്പിക്കുന്ന ഘടകങ്ങൾ എന്താണെന്നു വ്യക്തമല്ല. കോൺഗ്രസ്സിനകത്തു കലാപം ഉണ്ടാകുമെന്നും, അങ്ങനെ സമാന മനസ്കരായവരുടെ പുതിയൊരു മുന്നണി രൂപംകൊള്ളുമെന്നും അവർ പ്രതീക്ഷിക്കുന്നുണ്ടാവാം. ബോംബെയിലെ ചില വ്യവസായ സ്ഥാപനങ്ങളും ഈ ചിന്താഗതിയെ പ്രോത്സാഹിപ്പിക്കുന്നുണ്ട്. പക്ഷേ, അതൊക്കെ ആകാശകുസുമങ്ങളാകാനേ സാദ്ധ്യതയുള്ളൂ.

ഈ ഭീഷണിയൊന്നും നരസിംഹറാവുവിനെ അലോസരപ്പെടുത്തിയിട്ടേയില്ല. കോൺഗ്രസ് പ്രസിഡൻറായി താൻ തുടരുമെന്നും, ഇടക്കാല തിരഞ്ഞെടുപ്പു ഒഴിവാക്കുമെന്നും അദ്ദേഹം തന്നെ വിശ്വസ്തരോടു പറയുന്നുണ്ട്. കേന്ദ്രത്തിൽ ഒരു മുന്നണി ഉണ്ടാക്കുന്നതിനോടും അദ്ദേഹം അനുകൂലിയല്ല. അഭിപ്രായ സമന്വയത്തിൻെറയും കൂടിയാലോചനയുടെയും പാതയിൽ അദ്ദേഹം ഉറച്ചു നില്ക്കും. ജയലളിതയുമായുള്ള ബന്ധം പുനഃസ്ഥാപിക്കാനുള്ള ശ്രമം ഇനിയും അദ്ദേഹം ഉപേക്ഷിച്ചിട്ടില്ല. ഇടതുപക്ഷങ്ങളും മററു ചെറു ഗ്രൂപ്പുകളുമായുള്ള ചങ്ങാത്തവും അദ്ദേഹം തുടരും.





സ്റ്റാഫ് ലേഖകൻ

# ബർലിനിൽ ചൈനീസ് സിനിമയുടെ പൂക്കാലം

ഒന്നു ചത്തു തുലഞ്ഞാലേ മറെറാന്നു ഗുണം പിടിക്കുകയുള്ളുവെന്നു പറയുന്നത് പതിരില്ലാത്ത പരമാർത്ഥംതന്നെ. കാൻ ഫിലിം ഫെസ്ററിവൽ അതിൻെറ ഐശ്വര്യത്തിൻെറ ചോര വാർന്നുപോയി വിളറിയപ്പോൾ ബെർലിൻ ഫിലിം ഫെസ്ററിവലും വെനീസ് ഫിലിം ഫെസ്ററിവലും തഴച്ചു കയറുകയായിരുന്നു. ഉത്തമ സിനിമയുടെ ഉദയം കാണുക എന്ന ആഗ്രഹവും മനസ്സിൽ വച്ചുകൊണ്ടു കാനിലേക്ക് വണ്ടി കയറുന്നവരുടെ എണ്ണവും കുറഞ്ഞു. ഫ്രാൻസിൻെറ ഈ തീരദേശ നഗരം ഹോളീവുഡ് താരങ്ങൾക്ക് മിനുങ്ങി നടക്കാനൊരിടം, ഫെസ്ററിവലോ, ഹോളീവുഡ് സിനിമയുടെ വേളീഗൃഹവും. കഴിഞ്ഞ വർഷത്തെ കാൻ ഫിലിം ഫെസ്ററിവലിൽ പങ്കെടുത്ത രാജ്യങ്ങളുടെ എണ്ണം പതിനഞ്ച്. ഇത്തവണത്തെ ബെർലിൻ ഫിലിം ഫെസ്ററിവലിൽ പങ്കെടുത്ത രാജ്യങ്ങളുടെ എണ്ണം അൻപതാണെന്ന് അറിയുമ്പോൾ മനസ്സിലായില്ലേ പ്രതാപം ഇവിടേക്ക് കുടിയേറിയെന്ന്. നവ ചലച്ചിത്ര പ്രതിഭാവിലാസങ്ങൾ അനുഭവിച്ചറിയാനും ബെർലിനിലേക്ക് ടിക്കറെറടുക്കണമെന്ന അവസ്ഥ വന്നിരിക്കുന്നു.

ഇത്തവണത്തെ ബെർലിൻ ഫിലിം ഫെസ്ററിവലിൽ ചൈനയുടെ പുനരേകീകരണത്തിൻെറ മനോഹരനിമിഷം സമ്മാനിക്കുന്ന നിമിഷമുണ്ടായി. ഏററവും മികച്ച ചിത്രത്തിനുള്ള സുവർണ്ണകരടി അവാർഡിന് രണ്ടു ചൈനകളിൽനിന്നുള്ള ചിത്രങ്ങൾ സംയുക്താവകാശം കുറിച്ചപ്പോൾ. ചൈനയിൽനിന്നുള്ള 'ദി വുമൺ ഫ്രം ദി ലെയ്ക്ക് ഒഫ് സെൻറ്ഡ്സോൾ' എന്ന ചിത്രവും തെയ്വാനിൽനിന്നുള്ള 'ദി വെഡ്ഡിങ് ബാൻക്വററ്' എന്ന ചിത്രവുമാണ് ഫെസ്ററിവലിലെ ചൈനീസ് മേന്മയായത്.



ദി വുമൺ ഫ്രം ദ ലെയ്ക് ഓഫ് സെൻറഡ് സോൾ എന്ന ചിത്രത്തിൽ നിന്ന്

ബെർലിനിൽ എത്തിയ ഒ‌രുപാടു ചിത്രങ്ങളുടെ ഇതിവൃത്തങ്ങളിൽ സ്വവ‌ർഗ്ഗരതിയുടെ പൂക്കാലമായിരുന്നു. ജാപ്പനീസ് ചിത്രങ്ങൾ കണ്ടപ്പോൾ സ്വവർഗ്ഗരതി സ്വീകാര്യമായ 'കൾട്ട്' ആയി അവരോധിക്കപ്പെടുന്നതുപോലെ കാഴ്ചക്കാർക്ക് തോന്നിയിട്ടുണ്ടാവണം. തക്കേ ഹീജേ നക്കാജിമായുടെ 'ഒക്കോജേ' എന്ന ചിത്രം സ്വവർഗ്ഗരതിക്കാരായ രണ്ടു യുവാക്കളുടെ ബാന്ധവത്തിനു ഒരു പെൺകുട്ടി സഹായിക്കുന്നതിൻെറ വിചിത്രമായ കഥയാണ് പറയുന്നത്. ഹോമോസെക്സ്വാലിററി ഇതിവൃത്തമാക്കുന്ന അമേരിക്കൻ-യൂറോപ്യൻ ചിത്രങ്ങളിൽനിന്നു വിഭിന്നമായി ജാപ്പനീസ് ചിത്രങ്ങളിലെ കഥാപാത്രങ്ങൾ സ്വവർഗ്ഗപ്രണയം എന്ന വിധി സ്വീകരിക്കുന്നത് ഏറെ സന്തോഷത്തോടും ആത്മബലത്തോടുംകൂടിയാണ്. സുവർണ്ണകരടി പങ്കിട്ട തയ്വാനീസ് ചിത്രമായ 'ദി വെഡ്ഡിങ് ബാൻക്വററി' (ആങ്ലീയാണ് സംവിധായകൻ)ൻെറ ഇതിവൃത്തത്തിനു അമേരിക്കൻ പശ്ചാത്തലം സ്വീകരിക്കുന്നു. അമേരിക്കയിൽ കഴിയുന്ന സ്വവർഗ്ഗരതിപ്രിയനായ ചൈനീസ് ബിസിനസ്സുകാരനും അയാളുടെ ബോയ്ഫ്രണ്ടുമാണ് പ്രധാന കഥാപാത്രങ്ങൾ.

സുവർണ്ണകരടിയുടെ മറെറാരു അവകാശിയായ ചൈനയിൽനിന്നുള്ള 'ദി വുമൺ ഫ്രം ദി ലെയ്ക്ക് ഒഫ് സെൻറ്ഡ് സോൾസ് (സീഫെയിയാണ് സംവിധായകൻ) ഹോമോസെക്സ്വൽ തരംഗത്തിൽനിന്നു വേറിട്ടു നില്ക്കുന്ന ചിത്രമാണ്. എള്ളെണ്ണ ആട്ടിയെടുക്കുന്ന മില്ലിൻെറ ഉടമയായ സ്ത്രീയാണ് പ്രധാന കഥാപാത്രം. ദുഃഖം അവരുടെ സഹയാത്രികയാണ്. ഭർത്താവ് ഒരു ദൂഷിതചിത്തൻ, മകൻ മന്ദബുദ്ധി. നല്ല നാളുകൾ ചോർന്നതുപോലെ നഷ്ടപ്പെട്ട കാമുകൻ. എളിയ തുടക്കത്തിൽനിന്നു ചിത്രം വികസിതമായി ഇതിവൃത്ത ബാന്ധവമുറപ്പിക്കുന്ന പ്രകൃതിദൃശ്യങ്ങളിലൂടെ, കഥാപാത്രങ്ങളിലൂടെ കാഴ്ചക്കാരുടെ മനസ്സിൽ കവിതയായി വാർന്നുവീഴുന്നു.

നാല്പത്തിമൂന്നാം ബെർലിൻ ഫിലിം ഫെസ്ററിവലിൽ മികച്ച നടിക്കുള്ള അവാർഡ് ലഭിച്ചത് സൗന്ദര്യറാണിയായ മിഷലേ പെയ്ഫെറിനാണ്; 'ലൗ ഫീൽഡി'ലെ അഭിനയത്തിന്. വെള്ളക്കാർക്കെതിരെ ആയുധമെടുത്തു പോരാടാൻ ആഹ്വാനം ചെയ്ത അമേരിക്കൻ നീഗ്രോ നേതാവിൻെറ ജീവിതം പുനരവലോകനം ചെയ്യുന്ന 'മാൽകം—എക്സ്' എന്ന ചിത്രത്തിലെ അഭിനയത്തിന് നീഗ്രോ നടനായ ഡെൻസൽ വാഷിങ്ടണ് മികച്ച നടനുള്ള അവാർഡ് കിട്ടി, ഈ നടന് ഓസ്കാർ നോമിനേഷനും ലഭിച്ചിട്ടുണ്ട്.

പന്ത്രണ്ടു ദിവസം നീണ്ടുനിന്ന ഫെസ്ററിവലിലെ അവിസ്മരണീയ മുഹൂർത്തം ഹോളീവുഡ് സിനിമ സാരഥികളിലൊരാളായ ബില്ലി വൈൽഡർക്ക് ബെബെൽസ്ബർഗ് സ്ററുഡിയോയിൽവച്ചു നല്കിയ വരവേല്പാണ്. ഹിററ്ലർ എന്ന ധൂമകേതുവിൻെറ ഉദയവേളയിൽ ബെർലിനോടു വിടപറഞ്ഞു പാരീസിലൂടെ ഹോളീവുഡ്ഡിലെത്തിയ വൈൽഡർ മഹാന്മാരായ സംവിധായകരിലൊരാളായി ഉയർന്നു. തൻെറ എൺപത്തിയേഴാമത്തെ വയസ്സിൽ തനിക്കു ലഭിച്ച അവാർഡ് ഏററു വാങ്ങാൻ തൻെറ പഴയ നഗരത്തിൽ മടങ്ങിയെത്തിയ ബില്ലി വൈൽഡറെ യുവതലമുറ ആരാധന

കൊണ്ടു വീർപ്പുമുട്ടിക്കുകയായിരുന്നു.

## സ്വപ്ന നിർമ്മാണ ശാലകൾക്ക് തകർച്ച

**ഹോ**ളിവുഡ്ഡിലെ സ്വപ്ന നിർമ്മാണ ശാലകൾക്ക് ഇത് വ്യർത്ഥകാലം. വൻകിട സ്ററുഡിയോകളിൽ നിർമ്മിക്കപ്പെട്ട വൻ ബഡ്ജററ് ചിത്രങ്ങൾക്ക് അവാർഡുമില്ല റിവാർഡുമില്ല എന്ന അവസ്ഥയിലാണ്. ഓസ്ക്കാർ അവാർഡുകൾ ഇത്രയും കാലം വൻ സ്ററുഡിയോകൾക്ക് അഭിനന്ദന സൂചകമായി ലഭിക്കുന്ന തലോടലായിരുന്നു. ഇക്കുറി തലോടലിനു പകരം മാന്തലായിരിക്കും കിട്ടുന്നതെന്നു തോന്നുന്നു.

ഓസ്ക്കാർ അവാർഡിനുള്ള നോമിനേഷൻ പ്രഖ്യാപിക്കപ്പെട്ടപ്പോൾ സ്ററുഡിയോക്കാർ തീർത്തും ഞെട്ടിക്കാണണം. ഏററവും നല്ല ചിത്രത്തിനുള്ള അവാർഡിന് നോമിനേഷൻ ലഭിച്ച അഞ്ചു ചിത്രങ്ങളിൽ ഒരെണ്ണം 'സെൻറ് ഒഫ് എ വുമൺ' മാത്രമാണ് വൻ സ്ററുഡിയോയിൽ നിർമ്മിക്കപ്പെട്ടത്. ബാക്കിയുള്ള നാലു ചിത്രങ്ങളായ എ ഫ്യൂ ഗുഡ് മെൻ, അൺ ഫൊർ ഗിവൻ, ദി ക്രൈയിങ് ഗെയിം, ഹോവാർഡ്സ് എൻഡ് എന്നിവ ഇൻഡിപെൻഡൻറ് പ്രൊഡക്ഷൻെറ മുദ്ര വഹിക്കുന്നു. ഇൻഡ്യൻ കണക്ഷനുള്ള മർച്ചൻറ്-ഐവറി പ്രൊഡക്ഷൻെറ ലോ ബഡ്ജററു ചിത്രമായ 'ഹോവാർഡ്സ് എൻഡ്' നാണ് ഏററവും കൂടുതൽ നോമിനേഷൻ, ഒൻപതെണ്ണം. മിർമാക്സ് ഫിലിംസിൻെറ 'ക്രൈയിങ് ഗെയിം' എന്ന മിസ്ററിക്ക് ആറു നോമിനേഷൻ ലഭിച്ചു. മികച്ച ചിത്രത്തിനുള്ള ഓസ്ക്കാർ ഈ രണ്ടിലൊന്നിനായിരിക്കുമെന്നാണ് രാശിവയ്പുകാർ പറയുന്നത്.

വൻകിട സ്ററുഡിയോകൾ ഏറെ പ്രതീക്ഷകളോടെ പറഞ്ഞുവിട്ട മാൽക്കം എക്സ് (വാർണർ), ഹോഫ (ഫോക്സ്), ചാപ്ളിൻ (ട്രൈസ്ററാർ) എന്നീ ബിഗ് ബഡ്ജററ് ചിത്രങ്ങൾ മൂന്നിനും കൂടി ലഭിച്ചത് ഏഴു നോമിനേഷനാണ്. അതിലേറെയും പ്രാധാന്യം കുറഞ്ഞതും. നാല്പതു മില്യൻ ഡോളർ വീതം ചെലവഴിച്ചു നിർമ്മിക്കപ്പെട്ട ഈ മൂന്നു ചിത്രങ്ങളും നിലംതൊടാതെ പോയത് സ്ററുഡിയോക്കാരെ വല്ലാതെ ഭയപ്പെടുത്തിയിരിക്കുന്നു. എഴുപതു മില്യൻ ഡോളർ ഹോമിച്ചു നിർമ്മിച്ചതും പുതിയ മെഗാസ്ററാറായ ടോം ക്രൂയിസ് നായകനായി പച്ചകുത്തിയതുമായ 'ഫാർ ആൻഡ് എവേ' ഓസ്ക്കാർ നോമിനേഷന് മത്സരിച്ചപ്പോൾ കച്ചിയിൽ തൊടാതെ പോകുകയാണ് ചെയ്തത്. താരങ്ങൾ ഒരു മനഃസാക്ഷിക്കുത്തുമില്ലാതെ ചോദിക്കുന്ന ആകാശംമുട്ടുന്ന പ്രതിഫലത്തുകയും കുതിച്ചുയരുന്ന നിർമ്മാണച്ചെലവും ചേർന്നു സ്ററുഡിയോകളെ ഒഴിഞ്ഞ പുരപ്പുറമ്പു പോലെയാക്കിയാൽ ഒരു വൻ സിനിമാ സംസ്കാരം തന്നെ തകർന്നുവെന്നുവരും.

## സൗന്ദര്യവൽക്കരണം: പുതിയ നാസി ഫോർമുല

**ഡ്രാ**ക്കുള എന്ന രക്തരക്ഷസ്സായി നമ്മുടെ ഭയസ്വപ്നങ്ങളിൽ വന്നു കൂടാറുള്ള വ്ളാഡ് ദി ഇംപാലർ എന്ന വല്ലാച്ചിയൻ രാജകുമാരൻ തൻെറ രാജ്യത്തെ സൗന്ദര്യവൽക്കരിക്കാൻ പണ്ടൊരു വിദ്യ പ്രയോഗിച്ചു. രാജ്യത്തെ സകല വികലാംഗരേയും ഭിക്ഷക്കാരേയും ഒരു വലിയ ബംഗ്ളാവിനുള്ളിൽ സദ്യ ഉണ്ണാൻ ക്ഷണിക്കുകയും സദ്യ ഉണ്ണാനെത്തിയവരെ മുഴുവൻ ബംഗ്ളാവിനുള്ളിലിട്ടു തീയെരിച്ചു കൊല്ലുകയും ചെയ്തു. കടുത്ത സൗന്ദര്യബോധം കൊണ്ടുതന്നെയാണല്ലൊ ഹിററ്ലർ വംശനാശത്തിനായി ഗ്യാസ് ചേമ്പറുകൾ സ്ഥാപിച്ച് അഗ്നിക്ക് ഭക്ഷണം നൽകിയത്. നിയോ നാസിസത്തിൻെറ പതാകവാഹകരായ ജർമ്മനിയിലെ സ്കിൻ ഹെഡ്ഡുകൾ ഡ്രാക്കുളയിൽനിന്ന് പകർപ്പവകാശം വാങ്ങിയ സൗന്ദര്യചിന്തകളുടെ പ്രയോഗത്താൽ യൂറോപ്പിനെ ഭീതിയിലാഴ്ത്തുന്നു.

പടിഞ്ഞാറൻ ജർമ്മനിയിലെ സീഗെൻ നഗരം. ഡിസംബർ മാസത്തിലെ മഞ്ഞു വീശിക്കൊണ്ടിരുന്ന ഒരു പുലർകാലം. അല്പം മന്ദബുദ്ധിയായ അൻപത്തിയഞ്ചുകാരനായ ബ്രൂണോകാപ്പി പുലർച്ചയ്ക്ക് തൻെറ പണിസ്ഥലമായ വെയർ ഹൗസിലേക്ക് പോയതാണ്. ബസ് സ്റേറാപ്പിലേക്ക് നടക്കവേ കാഴ്ചയ്ക്ക് മങ്ങലുള്ള ബ്രൂണോകാപ്പിയെ രണ്ടു മൊട്ടത്തലയന്മാർ വന്നു ചെറുത്തു. അവർ അയാളെ തല്ലിച്ചതച്ചു മരണത്തിനെറിഞ്ഞുകൊടുത്തു. പൊലീസ് കൊലക്കുററത്തിന് ഒരു പതിനാറുകാരനേയും ഒരു ഇരുപതുകാരനേയും അറസ്ററു ചെയ്തു. കൊലപാതകത്തിന് അവർ സാധൂകരണം നൽകിയത് ഇങ്ങനെയായിരുന്നു-ഒന്നിനും കൊള്ളാത്ത ഒരുത്തൻ ഈ ഭൂമിക്ക് ഭാരമായി ജീവിക്കേണ്ടതില്ല.

ലോവർ സാക്സണിയിൽ ഒരു മന്ദബുദ്ധിക്കാരനെ ആരോ തട്ടിക്കൊണ്ടുപോയി. അഞ്ചുദിവസത്തിനുശേഷം ഒരു ട്രെയ്ലറിൽ അയാളെ കണ്ടെത്തി. അടികൊണ്ടു വീർത്ത ശരീരത്തിൽ നിറയെ നാസി മുദ്രാവാക്യങ്ങൾ പതിച്ചിരുന്നു. കിഴക്കൻ ജർമ്മൻ നഗരമായ ഹാലേയിൽ നിയോ നാസികൾ ബധിരരായ കുട്ടികൾക്കുവേണ്ടിയുള്ള ഒരു സ്കൂളിനെ തല്ലിപ്പൊളിച്ചു. ബീലിഫിൽഡിൽ ഒരു വീൽ ചെയർ സഞ്ചാരിയായ അംഗഹീനനെ വീൽ ചെയറിൽനിന്ന് പൊക്കിയെടുത്തു ഒരു തടാകത്തിലേക്ക് വലിച്ചെറിഞ്ഞതും സൗന്ദര്യബോധംകൊണ്ടുതന്നെയായിരുന്നു. കഴിഞ്ഞ രണ്ടു മാസത്തിനിടയിൽ നടന്ന ഇത്തരം നാല്പതോളം അക്രമങ്ങൾ പൊലീസിൻെറ രേഖകളിലുണ്ട്. സൗന്ദര്യവീഥിയിലൂടെ നാസിസം തേരോടിച്ചു തിരികെ വരുമ്പോൾ ജർമ്മനി പുളകം കൊള്ളുന്നുണ്ടാവാം.





## ടർക്കിയിൽ ഒരു സൽമാൻ റുഷ്ദി



എർബാ ഖാൻ— കൗശലം നിറഞ്ഞ രാഷ്ട്രീയക്കളി

**ഫ**ലിതവും പരിഹാസവും വാക്കുകളുടെ ഊഷ്മാവാക്കി മാററി തുർക്കികളെ രസിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്യുന്ന എഴുത്തുകാരനാണ് അസീസ് നെസിൻ. ഇപ്പോൾ അസീസ് നെസ്സിൻെറ വാക്കുകൾ ശൈത്യബാധയിലാണ്. ഫലിതവും പരിഹാസവും മരണഭീതിക്ക് മുമ്പിൽ ഈച്ചകളെപ്പോലെ ചത്തുമലച്ചുകിടക്കുന്നു. അസീസ് നെസിൻ, സൽമാൻ റുഷ്ദിയുടെ വിധിയിലേക്ക് അടുത്തുകൊണ്ടിരിക്കുകയാണ്. റുഷ്ദിയുടെ 'സാത്താൻെറ വചനങ്ങൾ' ടർക്കിഷ് ഭാഷയിലേക്ക് തർജ്ജമ ചെയ്യാൻ തനിക്ക് ഉദ്ദേശമുണ്ടെന്ന നെസ്സിൻെറ വെളിപ്പെടുത്തൽ വരേണ്ടതാമസം ഇറാനിയൻ പത്രങ്ങൾ അയാൾക്ക് മരണം വിധിച്ചു. റുഷ്ദിയുടെ വെറുക്കപ്പെട്ട വചനങ്ങൾ തർജ്ജമ ചെയ്യാൻ നെസിൻ പേന എടുക്കുമെന്നു തോന്നുന്നില്ല.

ടർക്കിയുടെ മതേതര റിപ്പബ്ളിക്ക് സ്വഭാവത്തിൻെറ നന്മകളിൽ ഉറച്ചുവിശ്വസിക്കുന്ന ആദരണീയനായ പത്രലേഖകനായിരുന്നു ഉഗുർമുംകു. കഴിഞ്ഞമാസം ഒരു കാർബോംബു സ്ഫോടനത്തിൽ ഉഗുർമുംകു കൊല്ലപ്പെട്ടു. തോക്കുകളും ബോംബുകളും കൊണ്ട് മതമൗലികവാദം പ്രചരിപ്പിക്കാൻ ശ്രമിക്കുന്ന ഹിസ്ബുള്ള ഗ്രൂപ്പിലെ കുർദിഷ് കൊലയാളികളാണ് ഉഗുർമുംകുവിനെ കൊന്നതെന്നു പലരും സംശയിക്കുന്നു. ഇപ്പോൾ ടർക്കി ഭരിക്കുന്ന സുലൈമാൻ ദെമിറലാണ് ടർക്കിയിൽ ഹിസ്ബുള്ളാ ഗ്രൂപ്പിൽ സുഖപ്രസവത്തിനു കാരണക്കാരനെന്നത് ഒരു രഹസ്യമല്ല. കുർദിസ്ഥാൻ വർക്കേഴ്സ് പാർട്ടിയിലെ ഇടതുപക്ഷ തീവ്രവാദികളെ കൊന്നുതിന്നാനായിരുന്നു പ്രധാനമന്ത്രി സുലൈമാൻ ദെമിറൽ ഹിസ്ബുള്ളയെ കിക്ക് സ്ററാർട്ടു ചെയ്തു സജീവമാക്കിയത്. സുലൈമാൻ വിതച്ച കാററ് കൊടുങ്കാററായി കൊയ്തെടുക്കപ്പെടുകയും ടർക്കിയുടെ മതേതര സ്വഭാവം തകർക്കപ്പെടുകയും ചെയ്യുന്ന കാലം സെൻട്രൽ ഏഷ്യയിൽനിന്നു വീശിയടിക്കുന്ന കാററു വൈകാതെ കൊണ്ടുവന്നാൽ അത്ഭുതമില്ല. പത്രപ്രവർത്തകനായ ഉഗുർമുംകുവിൻെറ കൊലപാതകത്തിൻെറ ഉത്തരവാദിത്വം ഇറാനിൽ പ്രവർത്തിക്കുന്ന ഇസ്ലാമിക് അണ്ടർ ഗ്രൗണ്ടു പ്രസ്ഥാനത്തിനാണെന്ന് ചിലർ സംശയിക്കുന്നു. സംശയിക്കുന്നവരുടെ മനസ്സിൻെറ സ്ക്രീനിലൊന്നും നെക്മെത്തിൻ എർബാഖാൻെറ ഹാസ്യമുഖം പതിയുന്നില്ലായെന്നതാണ് രസകരമായ വസ്തുത.

നെക്മെത്തിൻ എർബാഖാൻെറ 'പുറം ചിത്രം' ഇളം നിറങ്ങൾ ഉപയോഗിച്ച് ഇങ്ങനെ വരയ്ക്കാം-ടർക്കിയിലെ വെൽഫെയർ പാർട്ടിയുടെ സുസമ്മതനായ നേതാവ്, പ്രസംഗിക്കാനെണീററാൽ കൗശലം കലർന്ന വാക്കുകളുടെ പ്രവാഹമായി. അത്യുക്തികളെ വാക്കുകൾ കൊണ്ടു പെരുപ്പിക്കുന്ന പ്രസംഗകല. എർബാഖാൻെറ നേതൃത്വത്തിൽ വെൽഫെയർ പാർട്ടി ടർക്കി രാഷ്ട്രീയത്തിൻെറ പൊതുധാരയിൽ അമ്പിളിക്കലകൾ ചാർത്തി നിൽക്കുന്നു. ഈ മനുഷ്യൻെറ നേതൃത്വത്തിലാണ് ടർക്കിയിൽ ഇസ്ലാമിൻെറ ഉയർത്തെണീപ്പ് സംഭവിക്കുന്നതെന്നു പലരും കരുതുന്നു. ബാലററ് പേപ്പർ ജനാധിപത്യത്തിൻെറ വിശ്വസ്തനെന്നു വിശ്വസിക്കുന്നതിൽ വിജയിച്ച എർബാഖാൻെറ 'അക ചിത്രം' മഹാ പിശകാണെന്നു പലരും കരുതുന്നു. ടർക്കിയുടെ പകലുകളേയും രാത്രികളേയും വിറപ്പിക്കുന്ന ബോംബുകൾ പൊട്ടുന്നത് ഈ മനുഷ്യൻെറ രഹസ്യാജ്ഞകൾ ഏററിട്ടാണത്രേ. പത്രപ്രവർത്തകനായ മുംകുവിനെ കൊന്ന കാർബോംബു പൊട്ടിയത് റിമോട്ടു കൺട്രോളറിൽ എർബാഖാൻെറ വിരലമർന്നതുകൊണ്ടാണെന്ന് കരുതുന്ന ചുരുക്കം ചിലരെങ്കിലുമുണ്ട്.

ടർക്കിക്ക് സെക്കുലർ സ്റ്റേറ്റ് എന്ന മുഖമുദ്രയണിഞ്ഞിട്ടുണ്ടെങ്കിലും ഇസ്ലാം മതം ടർക്കി രാഷ്ട്രീയത്തിൻെറ അകത്തളത്തിലെ പ്രതാപശാലിയാണ്. മതപുരോഹിതർക്ക് സർക്കാർ ഖജനാവിൽനിന്ന് ശമ്പളംപോലും ലഭിക്കുന്നുണ്ട്. എൺപതുകളുടെ ആരംഭം മുതൽ 1991 വരെ ടർക്കിയിൽ അധികാരത്തിലിരുന്ന മദർലാൻഡ് പാർട്ടിയിൽ ഒരു ഇസ്ലാമിക് വിങ് തന്നെയുണ്ടായിരുന്നു. പാർട്ടിയുടെ മതേതര സ്വഭാവം വിളംബരം ചെയ്യാനെന്നോണം ആ ഇസ്ലാമിക് വിങ്ങിനെ പിരിച്ചുവിട്ടു. ഫലമോ, കഴിഞ്ഞ തിരഞ്ഞെടുപ്പിൽ മദർലാൻഡ് പാർട്ടിയുടെ കാററുപോയി.

ലോകരാഷ്ട്രത്തലവന്മാരുടെ പൊതുവേദികളിൽ ഒരു ആറാട്ടുമുണ്ടനെപ്പോലെ പ്രത്യക്ഷപ്പെടാറുള്ള സുലൈമാൻ ഡെമിറെൽ മതധാരയുമായി പൊരുത്തപ്പെട്ടുപോകാൻ ശ്രമിക്കുന്നവനാണ്. യുദ്ധാനന്തര ടർക്കി കണ്ട ഏററവും കടുത്ത വലതുപക്ഷവാദത്തിൻെറ തേരാളിയായ സുലൈമാൻ ഡെമിറെൽ താനൊരു ഗോലിയത്താണെന്നു ബോദ്ധ്യപ്പെടുത്താനെന്നോണമാണ് ഗൾഫ് യുദ്ധത്തിൽ ഇറാക്കിനെതിരെ പടനീക്കം നടത്തിയത്. പൊക്കമില്ലായ്മയെ തൻെറ പൊക്കമായി കരുതുന്ന സുലൈമാൻെറ ഇടതുപക്ഷ വിരോധം ഇസ്ലാമിക് തീവ്രസംഘടനകൾക്ക് ലഭിച്ച അനുഗ്രഹമായിത്തീർന്നു. ജനാധിപത്യവും സ്വാതന്ത്ര്യവുമായി മതബോധത്തെ സമന്വയിപ്പിച്ചു നിറുത്തുന്ന രാഷ്ട്രീയ സ്വഭാവം നഷ്ടപ്പെട്ടാൽ ടർക്കി വീണ്ടുമൊരു 'രോഗകിടക്ക'യാവും. 'യൂറോപ്പിലെ രോഗി' എന്നായിരുന്നുവല്ലൊ പണ്ടു ടർക്കിക്ക് ലഭിച്ചിരുന്ന വിശേഷണം. ടർക്കിയെ ഇപ്പോഴും സെക്കുലർ രാഷ്ട്രമായി നിലനിറുത്തുന്ന പ്രധാന ശക്തി അവിടത്തെ സൈന്യം തന്നെയാണ്. മതതീവ്രവാദത്തിനെ സൈന്യം ഇപ്പോഴും പ്രതിരോധിച്ചുനിൽക്കുന്നു.

ബാലററ് പേപ്പറിലൂടെ ടർക്കിയെ ഇസ്ലാം രാഷ്ട്രമാക്കാൻ മോഹിക്കുന്ന നെക്മെത്തിൻ എർബാഖാൻ 1991-ലെ തിരഞ്ഞെടുപ്പിൽ പതിനേഴു ശതമാനം വോട്ടു നേടിയതും പാർലമെൻറിൽ അറുപത്തിരണ്ടു സീററു സമ്പാദിച്ചതും ടർക്കിയുടെ പടിഞ്ഞാറൻ സഖികളെ കുറച്ചൊന്നുമല്ല അസ്വസ്ഥരാക്കുന്നത്. ഗ്രാമങ്ങളിൽനിന്നു ഒഴുകിയെത്തിയവർ ചേർന്നു സൃഷ്ടിക്കുന്ന പുതിയ നഗരങ്ങളിൽ പലതിലും എർബാഖാൻെറ വെൽഫെയർ പാർട്ടിയുടെ നോമിനികളാണ് മേയർമാരായി തിരഞ്ഞെടുക്കപ്പെടുന്നത്. ഇത്തരം ഒരു അവസ്ഥയിൽ പത്രലേഖകന്മാർ കൊല്ലപ്പെടുന്നതിലും എഴുത്തുകാർക്ക് ചുററും മരണഭീതിയുടെ വലയമൊരുക്കുന്നതിലും അത്ഭുതമില്ല.

# കവിതയിലെ കുഞ്ഞുണ്ണിത്തം



എം.എസ്. ദിലീപ്

സമുദ്രദർശനമായി സ്ഥിതി ചെയ്യുന്ന അതിയാരത്തിരുന്ന് ഞാൻ കുഞ്ഞുസൂര്യനെക്കാണുന്നു. ഇത് പ്രവാചകനായ ഒരു കവിയുടെ പെരുവഴിയമ്പലമാണ്.

''കൃഷ്ണാ രാമാ ഗോവിന്ദാ എന്നിങ്ങനെ
എൻെറ കുഞ്ഞിച്ചെവി രണ്ടിലും
മൂന്നുരുമൂലോകനാരായപ്പേരു മന്ത്രിച്ച്
എൻെറ കുഞ്ഞിമുഖത്തു നോക്കി
വൈദ്യൻ കുഞ്ഞുണ്ണിമാമനെപ്പോലെ
സിദ്ധനും പ്രസിദ്ധനും മുക്തനു
മാകേണമെന്ന്
നേർന്ന് എനിക്ക് കുഞ്ഞുണ്ണിയെന്നു
പേരിട്ടു.''

തൃശൂരിൽനിന്ന് പതിനാലു നാഴിക പടിഞ്ഞാറ്, കൊടുങ്ങല്ലൂരിൽ നിന്ന് പതിനാലു നാഴിക വടക്ക്, ഗുരുവായൂരിൽ നിന്ന് പതിനാലു നാഴിക തെക്ക്–അവിടെ, കവിയുടെ ജന്മഭൂമിയായ വലപ്പാട്. അവിടെയാണ് അതിയാരത്ത്. അതിയാരത്ത് തേറമ്പിൽ നാരായണിയമ്മയുടേയും ഞായപ്പിള്ളി ഇല്ലത്ത് നീലകണ്ഠൻ മൂസ്സിൻെറയും മകനായ കുഞ്ഞുണ്ണിനായർ വലപ്പാട് നാടും വീടും വിട്ട് കുഞ്ഞ്യുണ്ണയായി.

പത്താംക്ളാസ്സ് കഴിഞ്ഞ് അദ്ദേഹം ടീച്ചേഴ്സ് ട്രെയിനിംഗിനു പോയി. രാമകൃഷ്ണമിഷൻ സ്കൂളിൽ മാഷായിക്കഴിഞ്ഞാണ് കവി വിദ്വാൻ പരീക്ഷയ്ക്കിരുന്നത്. 24 വർഷത്തോളം അദ്ദേഹം രാമകൃഷ്ണ മിഷൻ വക പല ഹൈസ്കൂളുകളിലും അധ്യാപകനായിരുന്നു. ഇപ്പോൾ അതിയാരത്ത് കവി പുതുതായി പണിത വീട്ടിൽ വിശ്രമജീവിതം നയിക്കുന്നു.

പ്രഭാതത്തിൽ കുളിച്ച് ശുദ്ധിയായി അതിയാരത്ത് പറമ്പിൽ ഭുവനേശ്വരി, ഭദ്രകാളി, ശാസ്താവ് എന്നിവരുടെ പ്രതിഷ്ഠയുള്ള കുടുംബ ക്ഷേത്രത്തിലെ നെയ്‌വിളക്കിൽ തിരികൾ തെളിച്ച്, വീട്ടുമുററത്തെ തുളസിത്തറയിൽ പ്രദക്ഷിണം വച്ച്, തൻെറ അക്ഷര ക്ഷേത്രത്തിലിരുന്ന് കിരാതാഷ്ടകം പലയാവർത്തി ചൊല്ലിക്കഴിഞ്ഞ്, ആദ്യത്തെ ചായ. പ്രാതലിനോട് ചേർന്ന് സർവ്വഭൂത ബലിയെ ഓർമ്മിപ്പിക്കുന്ന ഒരു അനുഷ്ഠാനമുണ്ട്. പുറത്ത് കാക്കകൾ വിഹിതം കാത്ത് കുടിയിരിപ്പുണ്ടാകും. നീക്കിവച്ച ഭക്ഷണത്തിൻെറ പകുതി അവർക്ക് സമർപ്പിക്കുമ്പോൾ മനസ്സുകൊണ്ടും കർമ്മംകൊണ്ടും ഭൂതപ്രപഞ്ചത്തോട് ഐക്യം നേടിയ കവിയുടെ ദിവസം പ്രകാശിക്കുകയായി.

കാലത്തിൻെറ പൂർവാപര ചൈതന്യങ്ങളിൽ ആത്മധാരയെ ലയിപ്പിക്കുന്ന ഒരു കാവ്യകർമ്മാനുഷ്ഠാനം തന്നെ ഇത്.

കാലമില്ലാതാകുന്നു
ദേശമില്ലാതാകുന്നു
കവിതേ നീയുമെത്തുമ്പോൾ
ഞാനുമില്ലാതാകുന്നു.

ചിറകടിപോലും കേൾപ്പിക്കാതെ പറക്കും
പക്ഷി-
ക്കൊരു ചിറകാകാശം
മറുചിറകേതെന്നറിയില്ല.
അറിയുംവരെയീക്കവിതയപൂർണ്ണം.

കവിതയിലൊരു വിതയുണ്ട്

കവിതയെഴുത്ത് കണ്ടുകിട്ടലാണ്
കവിതാവായന കണ്ടുപിടുത്തവും.

എന്നീ വരികൾ മാഷിനോട് കവിത വരുന്ന വഴിയെപ്പററി തിരക്കാൻ പ്രേരിപ്പിച്ചു.

'കവിത മനസ്സിലൊരു വരിയായിട്ടു വന്നു കഴിഞ്ഞു. അതിനുമുമ്പ് ചെറിയൊരു വാക്ക് വന്നിട്ടുണ്ടാവും. ആ വരിം ചൊല്ലിയങ്ങനെ നടക്കും. പിന്നെ അതിനു പററിയ അടുത്ത വരി വന്നുകഴിഞ്ഞേ എഴുതുള്ളു. അതു ചിലപ്പോൾ ഒരുദിവസം പിടിക്കും. രണ്ടുദിവസം പിടിക്കും. രണ്ടുമാസം പിടിച്ച കവിതകളുമുണ്ടായിട്ടുണ്ട്. അങ്ങനെയാണ് എൻെറ ഒരു രീതി. ഒരു വരി വന്ന് മറേറ വരി എഴുതാൻ പററാത്ത അനവധി വരികൾ ഇപ്പോഴുമുണ്ട്. അവ പിന്നെ ഓർമ്മയിൽ നിൽക്കില്യ. നല്ല കവിതയാണ്. അതു ഞാനെഴുതേണ്ട കവിതയാണെങ്കിൽ വരും. അതൊരു കാമിനിയെപ്പോലെ, കാന്തയെപ്പോലെ എന്നോട് ഇഷ്ടമുള്ള പെണ്ണാണെങ്കിൽ എത്ര ആട്ടിക്കളഞ്ഞാലും അവഗണിച്ചാലും പിന്നെയും വരും: പുതിയ ഒരു രൂപമായിട്ടും പുതിയ അലങ്കാരമായിട്ടും. പാർവ്വതി പരമേശ്വരൻെറ അടുത്തു പോയില്ലേ അതുപോലെ വരും.'

വക്കില്ലാത്തതേ വാക്ക്
വാക്കില്ലാത്തതേ വാക്ക്

ഓരോ വാക്കും ഓരോ ആകാശമാണ്

എൻെറ വാക്കെനിക്കച്ഛൻ
വാക്കോതുക്കുന്നോരുക്കൻ

വാക്കിനോളം തൂക്കമില്ലീ
യൂക്കൻഭൂമിക്കുപോലുമേ

വാക്കിൻെറ മൂല്യവും ഒതുക്കിപ്പറയുമ്പോഴുള്ള ഊക്കും ശരിക്കും മനസ്സിലാക്കിയ കവി; കവിത തന്നെ വാക്കെന്നറിയുന്ന കവി; 'വാക്കല്ലോ വസ്തുവാകുന്നു' എന്നറിഞ്ഞ കവി. 'ആദിയിൽ വചനമുണ്ടായിരുന്നു' എന്ന ബൈബിൾ വചനവും 'വാഗേവൈദം സർവം' എന്ന ഐതരേയാരണ്യക സൂക്തവും കവിയിൽ ലീനമാണ്. സങ്കല്പത്തിൽ നിന്നാണ് വചനമുണ്ടായത്. അവിടെയാണ് ആരു സങ്കല്പിക്കുന്നു എന്ന ചോദ്യത്തിന് പ്രസക്തി. കവി പറയുന്നു.

'ആരാ എന്നെക്കൊണ്ടിതൊക്കെ എഴുതിക്കുന്നത്? എന്നിങ്ങനെ പലരും വിസ്മയിക്കാറുണ്ട്. ഞാൻ, ഒരു റേഡിയോ മാത്രമാണ്. ട്യൂൺ ചെയ്യുമ്പോൾ പാടിത്തുടങ്ങുന്നു. 'ഞാൻ വെളിച്ചപ്പാടാണ്' എന്ന് കുഞ്ഞിരാമൻ നായർ പറഞ്ഞിട്ടുണ്ട്. എന്നാൽ എന്നെ സംബന്ധിച്ചിടത്തോളം, ഞാൻ ഒരു ഉപകരണം മാത്രമാണ്. ഇതിനെ പിന്നെ വായിക്കുന്ന ആളാര്? പറയാൻ പററില്യ. എൻെറ പൂർണ്ണ വിചാരം ഞാനെഴുതേണ്ട വരികളൊക്കെ പണ്ടേ എഴുതപ്പെട്ടിട്ടുണ്ടെന്നാണ്. അതു സമയമാകുമ്പോൾ ട്യൂൺ ചെയ്യുന്നു എന്നു മാത്രം. കാളിദാസൻ എഴുതിയത് എനിക്ക് എഴുതാൻ പററില്യ. ഞാനെഴുതിയ വരി കാളിദാസനും എഴുതാൻ പററില്യ. എല്ലാ കവിതയും ബന്ധപ്പെട്ടിരിക്കുന്നു. കണ്ടുകിട്ടലാണ് കവിത. കണ്ടുപിടിത്തമാണ് കവിതാവായന. കണ്ടുപിടിത്തമാകുമ്പോൾ അതിൽ ഒരു സ്വയം ഉദ്ദേശ്യമുണ്ട്. കവിത ഉദ്ദേശിച്ചു കൊണ്ടെഴുതാൻ പററില്യാ. യാദൃച്ഛികമായ ഇൻപെൻഷൻ.''

എനിക്കു വിശക്കുമ്പോളുണ്ണും ഞാൻ
ദാഹിക്കുമ്പോൾ കുടിക്കും
ക്ഷീണിക്കുമ്പോളുറങ്ങും
ഉറങ്ങുമ്പോളെഴുതും കവിതകൾ

'ഉറക്കം' എന്ന വാക്കിന് കോശാർത്ഥത്തിനപ്പുറം മനസ്സിൻെറ എല്ലാ ഭാവങ്ങളും അടിഞ്ഞു ശാന്തമായ അവസ്ഥയെന്ന് കവി അർത്ഥം കല്പിക്കുന്നു. 'ദഗ്ധേന്ധനമിവാനലം' എന്ന അവസ്ഥ. അവിടെ ചിന്തകൾ, വിചാരങ്ങൾ, വികാരങ്ങൾ എന്നീ ചുഴിമലരികളില്ലാതെ, ഇന്നതെഴുതണമെന്ന വിചാരം പോലുമില്ലാതെ, മനസ്സ് ശുദ്ധ ശൂന്യമായിരിക്കുന്ന അവസ്ഥയെന്നർത്ഥം. പക്ഷേ ആ ശൂന്യതയിൽ എല്ലാം ലയിച്ചിട്ടുണ്ട്. ''ഈ ശൂന്യത സന്ധ്യയ്ക്ക് നടക്കുമ്പോഴും ബസ്സിൽ പോകുമ്പോഴും ആൾക്കൂട്ടത്തിനിടയ്ക്കും ഉണ്ടാകാറുണ്ട്. അപ്പോഴും ഞാനെഴുതുന്നത് പണ്ടെൻെറ പൂർവ സംസ്ക്കാരങ്ങളൊക്കെ പഠിച്ച് സംഗ്രഹിച്ച് വച്ചിട്ടുള്ളതിൽ നിന്നായിരിക്കാം എന്ന തോന്നൽ എനിക്ക് ഉണ്ടാവാറുണ്ട്.''

അപ്പോൾ, പലരും പറയുംപോലെ വെളിപാടാണോ കവിത? മനോഗുഹയിൽ താനറിയാതെ കവിതയുടെ തിരി തെളിയുന്നുവോ–

''സാഹിത്യം വെളിപാടല്ല. എന്നാലും വെളിപാടിൻെറ സ്വഭാവം അതിനുണ്ട്. ഉള്ളിലുള്ള എല്ലാ വികാരങ്ങളും വിചാരങ്ങളുമടങ്ങി ഞാൻപോലുമില്ലാത്ത അവസ്ഥയിൽ കടൽ നുരപോലെ നട്ടുച്ചയ്ക്കു പൊട്ടുന്ന ഇടിപോലെ എൻെറ മനസ്സിൽ അതു പകർത്താൻപോലും വയ്യാത്ത വിധത്തിൽ, കൈയിനെ ത്വരിതപ്പെടുത്തുന്ന ഒരനുഭവമാണ് അത്. അങ്ങനെ ഉണ്ടാകുന്ന ഒന്നാണ് സൃഷ്ടി. അത് അമാനുഷികമായ കഴിവൊന്നുമല്ല. തികച്ചും മാനുഷികം.''

ആറാം ദിവസം ദൈവം
മണ്ണാൽ സൃഷ്ടിച്ചു മർത്യനെ
ഏഴാം ദിവസം മർത്യൻ
കല്ലാൽ ദൈവത്തെയും തഥാ.

ഗുരുവായൂരിലേക്കുള്ള
വഴി വായിച്ചുകേൾക്കവെ
എന്നിൽ നിന്നെന്നിലേക്കുള്ള
ദൂരം കണ്ടമ്പരന്നു ഞാൻ.

ഏകാകിയായേ പോകാവൂ
വേശ്യയെസ്സംഗമിക്കുവാൻ
ഈശനെയും തഥൈ വച.

എൻെറ ഗുരുവായൂരപ്പാ
നിന്നെത്തൊഴുവാ
നെന്നുടെ കൈകൾക്കൊഴിവില്ല
നിൻ തിരുനാമം പാടാ
നെന്നുടെ നാവിന്നിടമില്ല.
നിൻെറ നടയ്ക്കലുമിക്കരിയീർക്കലി
വിററു നടക്കലെനിക്കു പണി

കല്ലിനെപ്പൂജിക്കുന്നോൻ
പ്രാർത്ഥിപ്പതൊരു വൈര
ക്കല്ലു കിട്ടുവാനാവാം.

യേശുവിലാണെൻ വിശ്വാസം
കീശയിലാണെന്നാശ്വാസം.

ഈശ്വരൻെറ മനുഷ്യസങ്കല്പത്തെക്കാൾ വിചിത്രമായിരിക്കാം മനുഷ്യൻെറ ഈശ്വര സങ്കല്പം. മാനുഷികതയിൽനിന്ന് അമാനുഷികതയിലേക്കുള്ള സംക്രമണമാണല്ലോ മനുഷ്യസങ്കല്പങ്ങളുടെ ഒരു ചോദകം. ഒരേസമയം ഭൂമിയിലും ആകാശത്തും നിൽക്കുന്ന കവി ഈശ്വരവിശ്വാസത്തെ സംബന്ധിച്ചിടത്തോളം സസംഗനും നിസ്സംഗനുമാകുന്നു. ചിലപ്പോൾ ആത്മഭാഷണങ്ങളിൽ തെളിയുന്നത് ഒരു കുഞ്ഞിൻെറ ലീലാകൗതുകമാർന്ന കൈവെള്ളയിലെ ഈശ്വരനെന്ന കളിപ്പാട്ടം. അല്ലെങ്കിൽ ഉള്ളിലുള്ള ഈശ്വരനെ പുറമേ കാണാനും കാട്ടാനും നടത്തുന്ന ശ്രമം, കർമ്മത്തിൽ ഈശ്വരനെ കാണുന്ന അറിവ്. മററു ചിലപ്പോൾ അന്യഭാഷണങ്ങളിലൂടെ വിദൂഷകൻെറ സൗമ്യതയാർന്ന ആഗ്നേയ പരിഹാസം. ഭഗവത് പ്രതിമകൾ നിർമ്മിക്കുന്നവരും ഭഗവന്നാമം നാവിൽത്തൊടാതെ പാടിനടക്കുന്നവരുമെത്ര! അവർക്ക് നാവ് വടിക്കാൻ ഈർക്കിൽ വിററ് നടക്കുന്നവരെത്ര! വിശ്വാസം വിപണിയിൽ എത്തിക്കുന്നവരെത്ര! ആരാണ് യഥാർത്ഥ ഭക്തനെന്ന് കവി കണ്ടറിയുന്നു. ഭക്തിയും യുക്തിയും ഒന്നാണെന്ന് നാമും അറിയുന്നു.

ഫലിതോപദേശ വിമർശ സ്വഭാവങ്ങൾ കുഞ്ഞുണ്ണിക്കവിതയുടെ പ്രത്യേകതകളാണ്. പൈതൃകമായി ലഭിച്ച നമ്പൂതിരിത്വം, പിന്നിട്ട

കുഞ്ഞുണ്ണി

കർമ്മകാണ്ഡം, ബാല്യനാളുകളിലെ ദുരനുഭവങ്ങൾ എന്നിവ ഇതിന് കാരണമാകാം. അവതരണ രീതിയുടെ പ്രത്യേകതയും ഇരുണ്ട ഫലിതം മുതൽ ആധുനികതയുടെ ചൂടും തത്ത്വശാസ്ത്രവും വരെ കുഞ്ഞുണ്ണിക്കവിതയ്ക്ക് ജന്മം കിട്ടിയ തനതു മുദ്രയായിത്തീരുന്നു. ലോകത്തിനു നേർക്ക് വിസ്മയ പരിഹാസങ്ങളുടെ കതിർമണികൾ വച്ചുനീട്ടുമ്പോഴും കവി നില്ക്കുന്നത് സമൂഹ ജീവിത ദുഃഖത്തിൻെറ ചതുപ്പുപാടത്തിലാണ്.

വിശപ്പോ മർത്ത്യജീവിതം

വിഷമിക്കുന്നൊരീയെന്നെ
വിററു വോട്ടാക്കിയേറിയോർ
കാറിൽച്ചാരിക്കിടന്നെന്നെ
പ്പെററുകൂട്ടുന്നു മേൽക്കുമേൽ

ഈ ലോകം കാണുന്നേര–
മോക്കാനം വന്നീടുന്നു
ണ്ടെങ്കിലും ഛർദ്ദിക്കുവാൻ
വയ്യെൻെറ മുഖത്താകും
ഓട്ടു ചെയ്തോട്ടു ചെയ്തോട്ടു
ചെയ്തോട്ടു–
ചെയ്തോട്ടക്കലമായി മാറി നമ്മൾ

ഏതു രംഗവിദൂഷകനും അണിയറയിൽ ഒരു ദുഃഖ കഥാപാത്രമാണ് എന്ന പൊതു വർത്തമാനം കുഞ്ഞുണ്ണിയെ സംബന്ധിച്ചും പ്രചാരത്തിലുണ്ട്. കുട്ടിക്കാലത്തെ അസുഖവും ദുഃഖവും പൊക്കക്കുറവും കവിയെ ഒരു സിനിക്കിൻെറ മാനസികാവസ്ഥയിൽ കൊണ്ടുചെന്നെത്തിച്ചെന്ന് ചില നിരൂപകർ അഭിപ്രായപ്പെടുന്നു. പക്ഷേ കവിതയിൽ കാണുന്ന ഈ ഭാവം ഒരിക്കലും മാനുഷികമായ വിനയത്തെ ബാധിക്കുന്നതല്ല. അത് തികച്ചും കാവ്യ വ്യക്തിത്വം മാത്രമാണ്. ''ഏററവും വലിയ അഹങ്കാരിയാണ് ഞാൻ. വള്ളത്തോളിൻെറ മുന്നിൽ കവിത വായിക്കുമ്പോൾ എനിക്ക് ഒരു മടിയും തോന്നിയിട്ടില്ല. ധൈര്യമായിട്ടു നിന്ന് വായിക്കും. കുയിലിൻെറ മുമ്പിൽ കാക്ക എന്തിനാ മടിക്കണേ. കുയില് കുയിലിൻെറ പാട്ടു പാടുന്നു. കാക്ക കാക്കയുടെ പാട്ടു പാടുന്നു. എനിക്ക് എൻെറ പൊക്കമുണ്ട്. വേറൊരാളിൻെറ പൊക്കം എനിക്കില്ല. അതുണ്ടാവാൻ മോഹിച്ചിട്ടുമില്ല. ഈ അഹങ്കാരം എനിക്കുണ്ട്.''

''ശാകുന്തളവും രഘുവംശവും എനിക്കിഷ്ടമാ. പക്ഷേ മേഘസന്ദേശത്തിനോട് അത്ര താല്പര്യമില്ല. കാരണം അത് തനി റൊമാൻറിക്കാണ്. അതുകൊണ്ട് മനസ്സിലാകണമെങ്കിൽ കൂടുതൽ ബുദ്ധി പ്രയോഗിക്കണം. വള്ളത്തോളിൻെറ കവിത മനസ്സിലാകും. ആശാൻെറ ചില ശ്ളോകങ്ങൾ ഒഴിച്ചാൽ എനിക്കിഷ്ടമാ. എന്നാൽ ആധുനിക കവികളിൽ അയ്യപ്പപ്പണിക്കരുടെയും സച്ചിദാനന്ദൻെറയും കവിത എനിക്ക് മനസ്സിലാകുന്നില്ല. അത് എൻെറ ഒരു കഴിവുകേട്. കവിത കൂടുതൽ സംവേദനക്ഷമമാകണമെന്ന ഒരു മോഹമെനിക്കുണ്ട്. എന്നാൽ അങ്ങനെയുള്ളതു മാത്രമേ കവിതയാകൂ എന്ന നിർബന്ധമെനിക്കില്ല. എന്നിൽ നിന്നുണ്ടാകുന്ന ഓരോ വരിയും എന്നെ രസിപ്പിക്കണം. അത് നിങ്ങളേയും രസിപ്പിക്കണം. നിങ്ങളെ എല്ലാ പേരേയും വേണമെന്നില്ല. നിങ്ങളിൽ ഒരാളെയെങ്കിലും. ആത്മാനന്ദം തന്നെയാണ് കവിത. അതുകൊണ്ട് സമാനഹൃദയനായിട്ടുള്ള ഒരാളെയെങ്കിലും രസിപ്പിക്കണം. ഇന്നു വേണമെന്നില്ല. എന്നെങ്കിലും ഉണ്ടായാൽ മതി. കവിത ഇന്നത്തേക്കു മാത്രമുള്ളതല്ല. അത് കാലാതീതമാണ്. ഇതാണ് എൻെറ പരമമായ പ്രമാണം.''

''പ്രേമത്തോടുകൂടിയോ കാമത്തോടു

ശേഷം 44-ാം പേജിൽ

**ആഷാമേനോൻ**



# ഒച്ചുകളുടെ പഗോഡ

ഒച്ചുകൾ നിന്ദിക്കപ്പെടേണ്ട സത്തകളല്ല. ഒച്ചുകൾ മാത്രമല്ല, കൂറകൾ, ചിലന്തികൾ, പഴുതാരകൾ എന്നിവയൊക്കെയും ബൃഹത്തും പരസ്പരബന്ധിയുമായ ഒരു ആവാസവ്യവസ്ഥയുടെ ആവിഷ്കാരങ്ങളാണ്. അവയുടെ പരിമിതികൾക്കകമെ, ഒരളവിൽ സ്വാശ്രിതരുമാണ്. ഒരു താരതമ്യത്തിനൊരുങ്ങുകയാണെങ്കിൽ, മനുഷ്യനോളം പരാശ്രിതനായ മറ്റൊരു സത്തയും ഈ ധരിത്രിയിൽ വാഴുന്നില്ലെന്നു കാണാം. ആസ്തികളേറെയുള്ള ഒരു മറുവശം ഈ പരാശ്രയത്വത്തിലും ഉണ്ടെന്ന് മറക്കേണ്ടതില്ല. ആദ്യത്തെ ആൻറ്റോപോയ്ഡിൽനിന്ന് ജീവകോശങ്ങൾ പരിണമിച്ച് ഇവ്വിധമായിത്തീർന്നതിൽ മനുഷ്യന്റെ ഇച്ഛാശക്തി തീർത്തും പ്രവർത്തിച്ചിട്ടില്ലെന്ന് നിരൂപിക്കേണ്ടതുമില്ല; അസ്പൃശ്യമായ ഒരു പ്രാഭവം ഇതിനൊക്കെയും പിറകിൽ കാരണസത്തയായിരിക്കാമെങ്കിലും. ജീവന്റെ ആദിമ മാതൃകകളെന്ന നിലയിൽ, വാത്സല്യത്തോടെയാണ് നാം, ഈ വിചിത്ര പൊടിപ്പുകളെ കാണേണ്ടത്. കൂറകളുടെ പുരാതനത്വത്തെക്കുറിച്ചൊരു വസ്തുത ഓർമ്മ വരുന്നു. ഭൂമിയിൽ പച്ചിലകൾ പൊടിച്ചുതുടങ്ങുന്നതിനു മുൻപുള്ള കാലഘട്ടത്തെ കാർബോണിഫറസ് (carboniferous) എന്നാണ് ജീവശാസ്ത്രജ്ഞർ വിശേഷിപ്പിക്കാറ്. ജീവരൂപങ്ങൾ പിന്നീടാണ് ഉരുവം പൂണ്ടത്. അവയ്ക്ക് പുലർന്നുപോവാനുള്ള പച്ചപ്പിന്റെ ഞെട്ടുകൾ പ്രത്യക്ഷപ്പെട്ടതിനുശേഷം. പച്ചിലകൾ ഭക്ഷിച്ച് പുലരേണ്ടതില്ലാത്ത കൂറകൾ അപ്പോഴും വിജനമായ ഭൂവക്ഷസ്സിൽ അരിച്ചു നടന്നിരുന്നു. ഇനി, ഒരു ആണവ സംഹാരത്തിനുശേഷം, അതിജീവിക്കുന്നവയും ഇവതന്നെയാണ്. അണുപ്രസരണം നീണ്ടനാളുകൾ ചെറുത്തുനില്ക്കാനുതകുന്ന ഒരു മൂലകം അവയുടെ പുറന്തോടിലുണ്ട്. ഏതൊക്കെയോ മൃഗശ്രേണികളിലൂടെ മനുഷ്യൻ ഇവിടെ പിറന്നുവീണപ്പോഴേ, അവനെ അഭിവാദനം ചെയ്ത കൂറകൾതന്നെയാവും, അന്തിമമായ ഒരു വിഘടനത്തിനുശേഷം അവന് വിട നല്കാൻ അവശേഷിക്കുക. മനുഷ്യന്റെ സർഗ്ഗാത്മകമായ അധികചിഹ്നങ്ങൾ ഓർമ്മിക്കുന്നതിനാൽത്തന്നെ, ഇവയോടുള്ള മനുഷ്യന്റെ കർത്തവ്യം വീണ്ടും പ്രസ്താവിക്കപ്പെടേണ്ടതുണ്ട്. ഈ സംസ്കൃതി ഇനിയെങ്കിലും, മനുഷ്യനിൽ മാത്രം കേന്ദ്രീകരിച്ചു നീങ്ങിക്കൂടാ. അത്തരമൊരു ജൈവപരിണാമം, വികലമാവുകയേയുള്ളൂ. മനുഷ്യനും മററു ജന്തുജാതികളും തമ്മിൽ നിരവയവമായ ഒരു ബന്ധമുണ്ടെന്ന് ഡാർവിൻ കണ്ടെത്തിയപ്പോൾ, ആദ്യം പാശ്ചാത്യലോകം ഒരു സ്വപ്നത്തിൽനിന്ന് തട്ടിയുണർത്തപ്പെട്ടതുപോലെയാണ് പ്രതികരിച്ചത്. പ്രകൃതിയുമായുള്ള ഒരു വൈകാരികഗ്രന്ഥി മുറിഞ്ഞുപോയതുപോലെ, അവർക്കനുഭവപ്പെട്ടു. ജൂലിയൻ ഹക്സിലിയെപ്പോലുള്ളവർ മാത്രം, ഇത് നേർത്തെ തിരിച്ചറിയാതിരിക്കാൻ മാത്രം നാം വിഡ്ഢികളായിപ്പോയല്ലോ എന്ന് സങ്കടപ്പെട്ടുവെങ്കിലും! ബൈബിളിന്റെ തിരുവചനങ്ങളാണല്ലോ, ഡാർവിൻ തന്റെ പ്രാമാണികഗ്രന്ഥങ്ങളിലൂടെ തിരുത്തിയത്. അത് പക്ഷേ, പാശ്ചാത്യരുടെ കഥ. ഇവിടെ, പരിണാമസിദ്ധാന്തങ്ങൾ ആവിഷ്കൃതമായിട്ടില്ലെങ്കിലും, നാം പൗരസ്ത്യർ, ജന്തുക്കളെയും സസ്യങ്ങളെയും സൃഷ്ടിപരമ്പരയിൽ അർഹമായ സ്ഥാനം നല്കി പോററുകയാണുണ്ടായത്. മൃഗസത്തയിൽ നിന്ന് മനുഷ്യസത്തയിലേക്കുള്ള പടവുകൾ നാം എത്രയോ മുൻപ് അംഗീകരിച്ചു കഴിഞ്ഞിരുന്നു. എത്ര ജന്മം ജലത്തിൽ കഴിഞ്ഞതും എത്ര ജന്മം മരത്തിൽ കഴിഞ്ഞതും...തുടങ്ങിയുള്ള പൂന്താനത്തിന്റെ വരികൾ ധ്വനിപ്പിക്കുന്നത് ശൃംഖലാബദ്ധമായ ഒരു പരിണാമഗാഥയാണ്. ഈ വാഴ്വിന്റെ കാതൽ സംഘർഷമല്ല, സാമഞ്ജസ്യമാണ് എന്നിടത്ത്, നാം പരിണാമസിദ്ധാന്തങ്ങളുമായി വിയോജിക്കുന്നുവെങ്കിലും. ഡാർവിൻ തന്നെ ഈ സംഘർഷങ്ങളെ എത്രകണ്ട് പൂർണ്ണമായി നിർവചിച്ചിട്ടുണ്ടെന്ന് നിശ്ചയമില്ല. പരിണാമത്തിന്റെ നിലപ്പായലുകൾ എല്ലാം താൻ അനാവരണം ചെയ്തതായി അദ്ദേഹം അവകാശപ്പെട്ടിട്ടുമില്ല. യുക്തിബദ്ധമല്ലാത്ത ചില പൊരുത്തങ്ങൾ, പോരാട്ടങ്ങൾ—ഇവയാണ് പരിണാമത്തിൽ അന്തർലീനമായിരിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞു. ദാസ് ക്യാപിററലിന്റെ ഇംഗ്ലീഷ് പരിഭാഷ ഡാർവിന് സമർപ്പിക്കട്ടേയെന്ന് മാർക്സ് ആരാഞ്ഞപ്പോൾ, നിറഞ്ഞ ആദരവോടെ ഡാർവിൻ വിസമ്മതിച്ച സന്ദർഭം, ഈ അറിയായ്മയുടെ പശ്ചാത്തലത്തിൽ കൂടുതൽ ഉചിതമായിത്തീരുന്നു. കേവലം വർഗ്ഗസമരത്തിനപ്പുറം ഏതൊക്കെയോ ചോദനകൾ പ്രകൃതിയിൽ സ്പന്ദിച്ചുകൊണ്ടിരുന്നതായി അദ്ദേഹം ഗ്രഹിച്ചിരിക്കാം.

താൻ ഒരു ഡാർവിനിസ്ററാണ്, മാർക്സിസ്ററല്ല എന്ന് സമ്മതിച്ചുകൊണ്ടാണ് മേതിൽ രാധാകൃഷ്ണൻ നമുക്കു മുന്നിൽ ഒച്ചുകളെയും പഴുതാരകളെയും ശവപ്പെട്ടികളെയും അവതരിപ്പിക്കുന്നെന്നതിനാൽ, ഇതോർത്തുപോയെന്നേയുള്ളു. കവിതയ്ക്ക് സാമൂഹ്യതലം മാത്രമല്ല, ജന്തുതലവുമുണ്ടെന്ന് ഈ എഴുത്തുകാരൻ ചൂണ്ടിക്കാട്ടുന്നതിന്റെ വ്യാസം ബോധ്യപ്പെടാൻ ഒരൊററ വാചകത്തിൽ ശ്രദ്ധയൂന്നിയാൽ മതി.

കുഴിയാന വിന്യസിക്കുന്ന കുഴി ഉരുവപ്പെടുത്താൻ പരിണാമത്തിന് കഴിഞ്ഞില്ലായിരുന്നെങ്കിൽ, എല്ലോറയിലെ ഉളികൾക്ക് ഒരു മൂല കൊത്തിയെടുക്കാൻ കഴിയുമായിരുന്നില്ല.

മനുഷ്യൻ ആരംഭിക്കേണ്ടത് ഒരിക്കലും തൊട്ടുപിറകിൽനിന്നല്ല; അവനു പിന്നിൽ ആയോധനങ്ങളുടെയും തിരോധാനങ്ങളുടെയും നീണ്ട വഴിത്താരകളാണുള്ളത്. ഒററപ്പെട്ടുപോയ ഒരു മൃഗത്തിന്റെ നിലവിളി അവിടെ മുഴങ്ങിക്കേൾക്കാം;ഒപ്പം ജിജ്ഞാസയും. അതൊരുപക്ഷേ, ചിതൽപ്പുററിൽ ചുള്ളിക്കമ്പുകളിട്ട് ഉറുമ്പുകളെ പരതുന്ന ചിമ്പാൻസിയാവാം; ഉദയരശ്മികളെ അനിർവചനീയമായ അമ്പരപ്പോടെ എതിരേല്ക്കുന്ന ബബൂണാവാം; അവശരായ സ്വന്തം സഹോദരങ്ങളെ സ്പർശിനികളിലേററി സുരക്ഷിതസ്ഥാനത്തേക്കു കൊണ്ടുചെല്ലുന്ന അടിമയുറുമ്പുകളാവാം; വാസ്തുശില്പ പൂർണ്ണതയിൽ (architectural perfection) തേനറകൾ നിർമ്മിക്കുന്ന തേനീച്ചയാവാം—തീർച്ചയായും, സംഗരോദ്യുക്തമായ പുറപ്പാടോടെ, കാട്ടിലെ ഇരുളിൽനിന്നിറങ്ങിവരുന്ന ഹിംസ്രമൃഗവുമാവാം. മനുഷ്യന്റെ സാംസ്കാരികമായ നിറവേറലുകൾക്കൊക്കെയും മൂലം കേവലം മൃഗവാസനകളാണെന്നുന്നയിക്കുമ്പോൾ, അവ സദൃശങ്ങളാണെന്നല്ല വിവക്ഷ. ആരോഹത്തിന്റെ ക്രമം അടിവരയിടുക മാത്രം. ഏകകോശജീവിയായ അമീബയുടെ പിളരലിൽ സർഗ്ഗത്വര ഉണ്ടെന്നത് വിനീതമായ തിരിച്ചറിവാണ്. അല്ലാതെ, ഉദാത്തതയാർന്ന കലാവിഷ്കാരങ്ങളെ, അമീബ തൊട്ട് ചിമ്പാൻസി വരെയുള്ള ജന്തുക്കളുടെ ചേഷ്ടകളുമായി താരതമ്യപ്പെടുത്താനല്ല. ആദ്യത്തെ കല്ലുകളുരസി തീയുണ്ടാക്കുവാനും ആദ്യത്തെ അമ്പുകൾ മൂർച്ചപ്പെടുത്തി ഇരയെ എയ്തുവീഴ്ത്താനും മനുഷ്യന് സഹായകമായ വിരലുകൾ പത്തെണ്ണമായിപ്പോയത് ഒരു അനിവാര്യതയല്ല. ചരിത്രാതീതകാലത്ത് ഏതു മത്സ്യത്തിന്റെ ചെകിളകൾ രൂപാന്തരപ്പെട്ടാണോ വിരലുകൾ ഉണ്ടായത് (ഇത് Devonian fish ആണെന്ന് കാൾ സഗിൻ എഴുതുന്നു.) അതിന് പത്തു ചെകിളകളേ സ്വായത്തമായിരുന്നുള്ളു. അല്ലെങ്കിൽ, മനുഷ്യന് എട്ടു വിരലുകളോ പന്ത്രണ്ടു വിരലുകളോ ആവും ലഭിച്ചിരിക്കുക. ഗണിതത്തിന്റെ അടിസ്ഥാനം ദശാംശമെന്നതിനു പകരം അഷ്ടാംശമോ ദ്വാദശാംശമോ ആയിത്തീർന്നേനെ. പെരുവിരൽ മുറിച്ചുകൊടുത്ത് ഹസ്തവേഗം നിർവീര്യമാക്കിത്തീർത്ത ഇതിഹാസങ്ങൾ വേറൊരു ദിശയിലായേനെ. പരിണാമം ചാലുകീറിവരുന്ന ഇത്തരം പ്രഭവങ്ങൾ എത്ര അദ്ഭുതകരമായാണ്, മനുഷ്യനെ ഒരു ജലജീവിയുമായി, അല്ലെങ്കിൽ കാട്ടുമൃഗവുമായി അന്വയിപ്പിക്കുക?

## മനുഷ്യചേതനയിലെ ജലസുഷിരങ്ങൾ

രണ്ടു സദ്ഫലങ്ങൾ ഇത്തരം തിരിച്ചറിവുകളിലൂടെ സിദ്ധിക്കുന്നു. മനുഷ്യന്റെ സത്തയിൽ, ഈ പ്രാചീനോദ്ദേശ്യങ്ങളേവയും ഉൾച്ചേർന്നിരിക്കുന്നുവെന്ന് ഗ്രഹിക്കുക. അത് അവനെ, ജന്തുജാതിയുമായി ഗാഢമായൊരു സാഹോദര്യത്തിന് തയ്യാറാക്കുന്നു. രണ്ടാമത്, മനുഷ്യന് ചെറിയ തോതിലെങ്കിലും ഒരു ഗർവഭംഗം, ഈ ധാരണകൾ ഏല്പിക്കുന്നു. അവശ്യം പുനഃസ്ഥാപിക്കേണ്ട ഒരു എളിമ, അത് അവന് സമ്മാനിക്കയും ചെയ്യുന്നു. ഈ വൈവിധ്യമാർന്ന ജീവരാശികളിൽ, മനുഷ്യന് മനുഷ്യനെ മാത്രമേ ഗോചരമാവൂ എന്നുവരികയാണെങ്കിൽ, അത് ആപൽക്കരമായൊരു വർണ്ണാന്ധ്യമാണ്. ഈ ഭൂമി ഒരു ആണവശിശിരത്തിലേക്ക് വഴുതിവീഴുകയാണെങ്കിൽ, അതിനുത്തരവാദി മനുഷ്യൻ മാത്രമാണല്ലോ. വൃദ്ധി പ്രാപിക്കുന്നതേതും ക്ഷയം അഭിമുഖീകരിച്ചേ മതിയാവൂ എന്ന പ്രകൃതിനിയമം ആദരിക്കുന്നെങ്കിൽത്തന്നെയും, ധരണിയെ വന്ധ്യമാക്കാൻ, മനുഷ്യന് ധാർമ്മികാധികാരമില്ലല്ലോ. ഒരു മൃഗത്തെ സഹജീവിയായിക്കാണാൻ ശീലിച്ച മനുഷ്യന് മനസ്സിലെമ്പാടും ഉറവകളാണ്. മനുഷ്യസമൂഹങ്ങളിൽനിന്ന് അതിവേഗം ചോർന്നുപോവുന്നത്, ഈ ജലസുഷിരങ്ങളാണല്ലോ. എല്ലാ രാഷ്ട്രങ്ങളും കൊഴിഞ്ഞുപോയാലും, ഒരു പുഴുവിന്റെ അവകാശത്തിനുവേണ്ടി താൻ നിലകൊള്ളുമെന്ന് ഈ എഴുത്തുകാരൻ സത്യവാങ്മൂലം തരുന്നത്, ഈ അലിവിന്റെ പശ്ചാത്തലത്തിൽ കാണുക.

ഞങ്ങൾ തമ്മിൽ എന്തൊക്കെയോ വൈരുദ്ധ്യങ്ങളുണ്ട്. ഈ എഴുത്തുകാരൻ സ്വയം വിശേഷിപ്പിക്കുന്നത് ഒരു റിഡക്ഷനിസ്ററായാണ്, അതിന് ചെറിയ ഭാഷാന്തരമുണ്ടെങ്കിലും. ഒരു ഹോളിസ്ററിക്ക് വീക്ഷണമേ മനുഷ്യന് സ്വീകരിക്കാനാവൂ എന്നു ഉറച്ചു വിശ്വസിക്കുന്ന മനസ്സാണ് എന്റേത്. (മേതിൽ രാധാകൃഷ്ണന്റെ ഈ സമാഹാരത്തിലെ ആദ്യത്തെ കവിതയിലെ ഒരു വരി ചൂണ്ടിക്കാണിച്ചുകൊണ്ട് ആ എഴുത്തുകാരൻ എങ്ങനെ ഒരു ഹോളിസ്ററ് ആയിരിക്കുന്നുവെന്ന് എനിക്കു സമർത്ഥിക്കാം. 'എല്ലാ ജീവികളെയും കൂട്ടിഘടിപ്പിച്ചുള്ള ഒരു ജീവിയാണ് ഞാൻ...' എങ്കിലും, ഞാൻ അയാളുടെ റിഡക്ഷനിസ്ററ് വാശികളെ നിരാകരിക്കുകയില്ല.) രൂപവും ഉള്ളടക്കവും തമ്മിലുള്ള ചാർച്ചയാണ്, രണ്ടാമത്തെ വൈരുദ്ധ്യം. ആദ്യത്തെ ക്രിസ്ററലുകൾ വ്യത്യസ്തഘടനയാർന്നു വന്നത്, അവയുടെ രൂപത്തിലുള്ള വിന്യാസംമൂലമാണെന്നേ ഈ എഴുത്തുകാരൻ പറയൂ. അന്തർഘടനയാണ് പുതിയ രൂപോദ്ഗമങ്ങൾക്കു ഹേതുവായത് എന്നേ ഞാൻ ധരിക്കുകയുള്ളു. താൻ ഒരു നാസ്തികനാണെന്നതിൽ ആഹ്ളാദിക്കുന്ന ചിത്തമാണ് ഈ എഴുത്തുകാരനുള്ളത്. ഞാനാവട്ടെ, ആസ്തികൃത്തിൽ ബദ്ധനായിരിക്കുന്നു. എന്നിട്ടും, ഒരു സംവാദം സാദ്ധ്യമാവുന്നത്, ഈ കവിതകളിലെ പാരിസ്ഥിതിക ശ്രുതിമൂലമാണ്; അവയിൽ തരംഗിതമായിക്കാണുന്ന സംസ്കൃതിയുടെ നൈരന്തര്യത്തെക്കുറിച്ച അവബോധംമൂലമാണ്. ചുററുമുള്ള മനുഷ്യവൃന്ദവുമായി സംവേദനം ദുഃസാധ്യമായപ്പോൾ, ഷഡ്പദങ്ങളുടെയും മൃഗങ്ങളുടെയും ലോകത്തേക്ക് പിൻവാങ്ങുകയാണ് മേതിൽ രാധാകൃഷ്ണൻ ചെയ്തതെന്ന് ആരെങ്കിലും കരുതുന്നുവെങ്കിൽ, അത് തികച്ചും ബുദ്ധിശൂന്യമാണ്. ഇന്ന് പ്രകൃതി ഇത്രമേൽ കലുഷമായിത്തീർന്നത് മനുഷ്യൻ മനുഷ്യനെക്കൊണ്ട് കവിഞ്ഞുപോയതിനാലാണ്. ആ അതിസാന്ദ്രതയിലേക്ക്, അധാർമ്മികതയിലേക്ക് എന്നുകൂടി പറയുക, ഒരു മൃഗപാദമോ ഒരു ചീവീടിന്റെ കരച്ചിലോ കടന്നുവരികയാണെങ്കിൽ, അത് ഒരു സന്തുലിതാകാംക്ഷയുടെ മുന്നോടിയാണ്. എത്യോപ്യയിലെ വിശന്നു ചാവുന്ന കുഞ്ഞുങ്ങളെക്കുറിച്ച്, സരയോവയിലെ മുടി നരച്ചുപോയ ഇളം പൈതലുകളെക്കുറിച്ച്, പിൽഭിതിൽ കഴുത്തു ഞെരിച്ച് കൊല്ലപ്പെട്ട കുഞ്ഞുങ്ങളെക്കുറിച്ച് യഥാർത്ഥത്തിൽ നിങ്ങൾ വേദനിക്കുന്നെങ്കിൽ, അത്, ഈ ആദിമസ്വരങ്ങൾ നിങ്ങളിൽ ഉണർന്നിരിക്കയാലാണ്.

ഒച്ചുകളേയും ഉറുമ്പുകളേയും ഒന്നിച്ചു നിരത്തി ഒരു ഘോഷയാത്ര വേണം, എല്ലാ പഗോഡകളേയും വീണ്ടെടുക്കാൻ? സ്പർദ്ധകൾ കൊണ്ട് അവിശുദ്ധമായി ഭവിച്ച പഗോഡകൾ, അഭികാമ്യമായൊരു സമഭാവനയിലേക്കാണ് വീണ്ടെടുക്കപ്പെടേണ്ടത്. പ്രാർത്ഥനയും പഗോഡയും, തീർച്ചയായും മനുഷ്യനു വേണ്ടിയാണ്. മൃഗചേതനയിൽ അത്തരം വികാസപഥങ്ങളില്ലല്ലോ. സൃഷ്ടിയിലെ 'ഗുരുലഘു'ക്കളെ ഒരുപോലെ മാനിക്കേണ്ട ബാധ്യത മനുഷ്യചേതനയ്ക്കാണ്. അശരണമായ ഒരു ജന്തുവിനെ പരിഗണിക്കാത്ത മനുഷ്യൻ, മററു മനുഷ്യരോട് ദയാവായ്പ് കാണിക്കുമെന്ന സങ്കല്പം മൗഢ്യമാണ്. അഥവാ, കാണിക്കുന്നെങ്കിൽ, അത് ഹീനമായ സ്വാർത്ഥതയാലാവും. ഒരു ജന്തുവിൽ ചൊരിയുന്ന കരുണയ്ക്ക്, വ്യാവഹാരികമായ വരായകളില്ലല്ലോ. അകളങ്കമായ ഈ കൗതുകത്തിന് ഒരു ദൃഷ്ടാന്തം സൂചിപ്പിക്കാം. സാൻസിവിയറാ (Sanseveira) എന്ന് ശാസ്ത്രനാമമുള്ള, പച്ചിലവാളുകൾ പോലത്തെ ചെടി നിങ്ങളുടെ തോട്ടത്തിലുണ്ടെങ്കിൽ, അതിനെ പതുക്കെ അടർത്തിനോക്കുക. ആ വാളുകൾക്കകമേ പതിഞ്ഞിരിക്കുന്ന വെളുത്ത ഒച്ചുകളെ കാണാം. അവയുടെ പുറന്തോടുകളിൽ നിന്നാവണം, പഗോഡയുടെ മാതൃക ഉരുവെടുത്തിരിക്കുക എന്ന് ഒരു ഞൊടിയിൽ ചിന്തിച്ചുപോവുന്നു. പരിണാമഗാഥയിൽ ഒച്ചുകൾ ഒററപ്പെട്ട ജീവികളാണ്. ഏററവും മന്ദഗതിയിലുള്ള അവയുടെ ചലനം, ആകാശത്തേക്കെന്നോണം തിരിച്ചുവച്ച സ്പർശിനികൾ, ഈർപ്പം വററി മരുവുന്ന സ്വഭാവരീതികൾ-പ്രത്യക്ഷത്തിൽ അനാകർഷകമായി തോന്നിയേക്കാവുന്ന ഈ ജീവിപോലും നമ്മുടെ താല്പര്യങ്ങളെ സജീവമാക്കുന്നില്ലേ? ഒച്ചുകളും ഗലാപഗോസ് ദ്വീപിലെ കൂററൻ ആമകളുമായുള്ള സൂക്ഷ്മസാദൃശ്യം ഓർത്തുനോക്കുക. പുറന്തോടിന്റെ കാര്യമൊഴിച്ചാൽ, ഒച്ചുകളും ആമകളും തമ്മിലുള്ള ആരോഹശ്രേണി (line of ascent) ശാസ്ത്രജ്ഞർക്ക് ഇന്നും ദുരൂഹമാണ്. നാം അത്തരം മേഖലകളിലേക്ക് കടന്നുചെല്ലാൻ മാത്രം വ്യുൽപ്പന്നരല്ല. പക്ഷേ, നിസ്സാരജീവിയായ ഒച്ചിന്റെ പുറന്തോടും നിസ്സാരമല്ലാത്ത ഒരു ദർശനപ്രതീകവും തമ്മിൽ എന്തെങ്കിലും സാമ്യം കണ്ടെത്താൻ കഴിഞ്ഞെങ്കിൽ, അത് നമ്മെ എത്രമേൽ ഉദാരരാക്കുകയില്ല?

> ഇവിടെ, പരിണാമസിദ്ധാന്തങ്ങൾ ആവിഷ്കൃതമായിട്ടില്ലെങ്കിലും, നാം പൗരസ്ത്യർ, ജന്തുക്കളേയും സസ്യങ്ങളേയും സൃഷ്ടിപരമ്പരയിൽ അർഹമായ സ്ഥാനം നൽകി പോറ്റുകയാണുണ്ടായത്. മൃഗസത്തയിൽ നിന്ന് മനുഷ്യസത്തയിലേക്കുള്ള പടവുകൾ നാം എത്രയോ മുൻപ് അംഗീകരിച്ചുകഴിഞ്ഞിരുന്നു. എത്ര ജന്മം ജലത്തിൽ കഴിഞ്ഞതും/എത്ര ജന്മം മരത്തിൽ കഴിഞ്ഞതും... തുടങ്ങിയുള്ള പൂന്താനത്തിന്റെ വരികൾ ധ്വനിപ്പിക്കുന്നത് ശൃംഖലാബദ്ധമായ ഒരു പരിണാമഗാഥയാണ്. ഈ വാഴ്വിന്റെ കാതൽ സംഘർഷമല്ല, സാമഞ്ജസ്യമാണ് എന്നിടത്ത്, നാം പരിണാമസിദ്ധാന്തങ്ങളുമായി വിയോജിക്കുന്നുവെങ്കിലും.

(തുടരും)




അനിൽകുമാർ എ.വി.


ഇ.എം.എസ്സിൻെറ ലേഖനങ്ങളും കൃതികളും മലയാളിയുടെ ധൈഷണിക ജീവിതത്തിലുളവാക്കുന്ന ചലനങ്ങൾ അഗാധമാണ്. സിദ്ധാന്തത്തിൻെറ പ്രയോഗക്ഷമതയുടെ സാധ്യതകളിലൂടെയുള്ള കുതിച്ചുചാട്ടങ്ങളാണ് അദ്ദേഹത്തിൻെറ ഓരോ രചനകളും. ഇ.എം.എസ്സിൻെറ പ്രയോഗങ്ങളും ഇടപെടലുകളും വിമർശകർക്ക് ഞാണിന്മേൽക്കളിയായും വ്യഥാവ്യായാമങ്ങളായും മാത്രം ചുരുക്കിക്കാണേണ്ടിവരുന്നത് അവയിലെ വൈരുദ്ധ്യാത്മക രൂപീകരണവും ആവിഷ്ക്കാരവും തിരിച്ചറിയപ്പെടാതെ പോകുന്നതിനാലാണ്. ഉൾപ്പാർട്ടി വിമർശകരും ബൂർഷ്വാ ശത്രുക്കളും ഉന്നയിക്കുന്ന ആരോപണങ്ങൾക്കിടയിൽ അപ്രത്യക്ഷമാകുന്ന മേഖലയിൽ തന്നെയാകുന്നു സത്യത്തിൻെറ പൊരുൾ. യഥാർത്ഥ മാർക്സിസ്റ്റ് സമീപനത്തിൻെറ അപ്രഖ്യാപിത രീതിശാസ്ത്രമാണ് അദ്ദേഹത്തിൻേറത്.



പഠനത്തിനായി അർപ്പിച്ച ജീവിതം

# ഉണ്ണി നമ്പൂതിരിയും ഒരു പത്രപ്രവർത്തകനും

സിദ്ധാന്തവും പ്രയോഗവും വേർതിരിക്കാനാവാത്ത വിധം കൂട്ടിയിണക്കപ്പെടുന്നുവെന്നതു തന്നെയാണ് ഇ.എം.എസ്സിൻെറ ധൈഷണിക സംഭാവനകളുടെ വ്യാപ്തി. സിദ്ധാന്തപരതയ്ക്ക് കീഴ്പ്പെടാത്ത ഈ ഇടപെടലുകൾ, അത് സംബോധന ചെയ്യുന്ന ജനങ്ങളുടെ അടിയന്തര രാഷ്ട്രീയ കടമകളിലേക്ക്, ഓർമ്മപ്പെടുത്തലിൻെറ മേഖലകളിലേക്ക് വളരുന്നു. അദ്ദേഹത്തിൻെറ ഓരോ പ്രസ്താവനകളുടേയും ലേഖനങ്ങളുടേയും പ്രസക്തി അത് സമൂഹത്തിൽ സൃഷ്ടിക്കുന്ന നിലയ്ക്കാത്ത ചലനങ്ങൾ തന്നെ. നമ്മുടേതുപോലൊരു രാഷ്ട്രീയാവസ്ഥയെ ജഡാവസ്ഥയിലാക്കുന്ന ബൂർഷ്വാ സമീപനങ്ങളെ ഈ ഇടപെടലുകൾ നിർദ്ദയം മറികടക്കുന്നു. അതിനാലാവാം നമ്മുടെ ധൈഷണിക ജീവിതത്തെ മൃതാവസ്ഥയിൽ നിന്ന് മോചിപ്പിച്ചുകൊണ്ടേയിരിക്കുന്ന സംഭാവനകളിൽ ഇ.എം.എസ്സിൻെറ വൈരുദ്ധ്യാത്മകരീതിയും ഗൗരവമായി പരിഗണിക്കപ്പെടുന്നത്. പ്രത്യക്ഷത്തിൽ സിദ്ധാന്തവൽക്കരണത്തിൻെറ സ്പർശമില്ലാത്ത അദ്ദേഹത്തിൻെറ രീതി സ്വാഭാവികവും അടിയന്തര രാഷ്ട്രീയകടമകളുമായി കണ്ണിചേർക്കുന്ന നിലപാട് ബോധപൂർവവുമാണ്. ഇത്തരം ജാഗ്രത്തായ ഇടപെടലുകളാണ് കേരളീയ സാമൂഹ്യ-രാഷ്ട്രീയ മണ്ഡലത്തെ ചിലപ്പോഴെങ്കിലും ആഹ്ളാദകരമായ സജീവതയിലേക്ക് നടത്തിക്കുന്നത്.

ഈയൊരു ദിശാബോധം ആദ്യകാല ലേഖനങ്ങളിൽ വരെ ദൃശ്യമാണെന്നത് നിസ്സാരമല്ല. മാർക്സിസത്തിൻെറയും ശാസ്ത്രീയവീക്ഷണങ്ങളുടെയും ഭാവങ്ങൾ അമൂർത്തവും അലസവുമായ നിലയിൽ മാത്രം തിരിച്ചറിയപ്പെട്ട ആദ്യനാളുകളിലെ ലേഖനങ്ങളിൽ വരെ ഉൾക്കാഴ്ചയുടെ കരുത്ത് പ്രസരിച്ചു നിൽക്കുന്നുണ്ട്.

ഇ.എം.എസ്. വിവിധ വിഷയങ്ങളെ സ്പർശിച്ച് എഴുതിയതുപോലെ ഇന്ത്യയിൽ മറ്റാരും എഴുതിയിരിക്കാനിടയില്ല. ഏതു വിഷയത്തെ സംബന്ധിച്ചും ഇത്രയും ആഴത്തിൽ ചിന്തിക്കുന്ന മറ്റൊരാൾ അപൂർവമാണ്. ഭാഷാ സംബന്ധിയായ പ്രശ്നങ്ങൾ തൊട്ട് ഗഹനമായ പ്രത്യയശാസ്ത്രപ്രശ്നങ്ങൾ വരെ അദ്ദേഹം കൈകാര്യം ചെയ്യുന്നു. ഇ.എം.എസ് എഴുതിയ ആദ്യത്തെ ലേഖനം 1926 അവസാനത്തിലോ 1927 ആദ്യത്തിലോ ആണ് പ്രകാശിതമായത്; പാശുപതമെന്ന പത്രത്തിൽ.

1927ലെ പ്രസിദ്ധമായ മദിരാശി കോൺഗ്രസ് സമ്മേളനത്തെ തുടർന്ന് സൈമൺ കമ്മീഷനെതിരായ ജനരോഷം ആളിക്കത്തിയപ്പോൾ പ്രതിഷേധത്തിൻെറ അലയൊലികൾ താഴെ നിലവാരത്തിലേക്കുവരെ വ്യാപിച്ചു. കെ.പി.സി.സിയുടെ പ്രതിനിധികളായ കുറൂർ നീലകണ്ഠൻ നമ്പൂതിരിപ്പാടും എസ്.കെ. കോമ്പർബെയിലും പെരിന്തൽമണ്ണയിലെത്തി ഇ.എം.എസ് അടക്കമുള്ള ഹൈസ്കൂൾ വിദ്യാർത്ഥികളെ പഠിപ്പുമുടക്കിന് പ്രേരിപ്പിച്ചു. ഇ.എം.എസ് താമസിക്കുന്ന ലോഡ്ജിലായിരുന്നു അവരിരുവരും കഴിഞ്ഞത്. ഒരു നേരത്തെ താമസത്തിനിടയിൽ രാഷ്ട്രീയമായ ചലനങ്ങളെക്കുറിച്ച് വിപുലമായ ആശയവിനിമയം തന്നെ അവിടെ നടന്നു. കോമ്പർബെയിൽ തയ്യാറാക്കിയിരുന്ന ഒരു ഇംഗ്ലീഷ് പ്രമേയം മലയാളത്തിലേക്ക് ഭാഷാന്തരം ചെയ്യാൻ ഇ.എം.എസ്സിനെയാണേല്പിച്ചത്. അത് ഒരു വിധം നന്നായി നടത്തിയതായി ഇ.എം.എസ് അനുസ്മരിക്കുന്നുണ്ട്.

മലയാളക്കരയിൽ മുളപൊട്ടിയ സാമൂഹ്യ നവോത്ഥാന പ്രസ്ഥാനത്തിന്, വിശേഷിച്ച് നമ്പൂതിരിമാർക്കിടയിലെ ആദ്യകാല ഉണർവുകളുമായി ബന്ധപ്പെട്ട് ഉണ്ണിനമ്പൂതിരിയും യോഗക്ഷേമവും വിപുലമായ ഉൽപ്രേരകമായിരുന്നു; യോഗക്ഷേമം മിതവാദപരമായ നിലപാടുകളിൽ കുടുങ്ങിക്കിടന്നുവെങ്കിലും.

നമ്പൂതിരിമാർക്കിടയിൽ കട്ടകെട്ടിക്കിടന്ന അനാചാരങ്ങൾക്കെതിരെ പഴയരീതിയിൽ നിന്ന് വ്യത്യസ്തമായ കർക്കശമായ വിമർശനങ്ങളുടെ കേന്ദ്രംകൂടിയായി ഉണ്ണിനമ്പൂതിരി. ശ്രീനാരായണ ഗുരുവിൻെറ 'ജാതി ചോദിക്കരുത്, പറയരുത്' മുതലായ മുദ്രാവാക്യങ്ങൾ, മിശ്രഭോജനമുൾപ്പെടെയുള്ള പാരമ്പര്യോപചാരങ്ങൾക്കെതിരായ കലഹങ്ങൾ, യുക്തിവാദി മാസിക വഴിയുള്ള നിരീശ്വരവാദ പ്രചാരണം എന്നിവയടങ്ങുന്നതും കേരള വ്യാപകവുമായ സാമൂഹ്യ-സാംസ്കാരിക വിപ്ളവപ്രസ്ഥാനത്തിൻെറ അഭേദ്യഭാഗമായി ഉണ്ണിനമ്പൂതിരി പരിഗണിക്കപ്പെട്ടു.

ഇ.എം.എസ്സിൻെറ കോളേജ് വിദ്യാഭ്യാസം തുടങ്ങിയ 1929 ജൂണിൽ മാസികയായി പുറത്തിറങ്ങാൻ തുടങ്ങിയ ഉണ്ണിനമ്പൂതിരിയുടെ പത്രാധിപർ ചങ്ങനാശ്ശേരിയിൽ പ്രതാപൈശ്വര്യങ്ങളുടെ നടുവിൽക്കഴിഞ്ഞിരുന്ന കുമാരമംഗലത്തെ കെ.എൻ. കുട്ടൻ നമ്പൂതിരിപ്പാടായിരുന്നു. പത്രനടത്തിപ്പിൽ സജീവമായ ഇടപെടൽ കുട്ടൻ നമ്പൂതിരിപ്പാടിനില്ലായിരുന്നു. പത്രാധിപരുടെ യഥാർത്ഥ ജോലികൾ ചെയ്തിരുന്നത് വി.ടി. ഭട്ടതിരിപ്പാടായിരുന്നു. പത്രത്തിൻെറ നടത്തിപ്പിലെ വിവിധകാര്യങ്ങളിൽ ഇ.എം.എസ് തനിക്കൊരു തുണയാകുമെന്ന് വി.ടി കണ്ടു. സമുദായ കാര്യങ്ങളെക്കുറിച്ചുള്ള ലേഖനങ്ങൾ, വിവർത്തനം, വാർത്താസംഗ്രഹം, കുറിപ്പുകൾ എന്നിവയും ഇ.എം.എസ്സിനെക്കൊണ്ട് അദ്ദേഹം ചെയ്യിച്ചു.

സജീവമായ സംഘടനാ പ്രവർത്തനങ്ങൾക്കായി വി.ടിക്ക് തൃശൂർ വിടേണ്ടിവന്നപ്പോൾ പത്രാധിപത്യം സംബന്ധിച്ച് വി.ടി ചെയ്തിരുന്ന കാര്യങ്ങൾ ഇ.എം.എസ്സിൻെറ ചുമലിലായി. ചങ്ങനാശ്ശേരിയിലെ വീട്ടിൽ നിന്ന് കുട്ടൻനമ്പൂതിരിപ്പാട് ആഴ്ചതോറും മുഖപ്രസംഗം എഴുതി അയയ്ക്കുകമാത്രമായിരുന്നു. മുഖപ്രസംഗം അയച്ചുകിട്ടാത്ത ആഴ്ചകളിൽ അതെഴുതേണ്ട ചുമതലയും ഇ.എം. എസ്സിന് ഏൽക്കേണ്ടിവന്നു.

എഴുത്തുകാരനും പത്രപ്രവർത്തകനുമെന്ന നിലയിൽ ഇ.എം.എസ്സിൻെറ കളരി ഉണ്ണിനമ്പൂതിരിയായിരുന്നു. സ്വന്തം ആശയലോകം വിപുലമാക്കാനും അതുവഴി ഇടുങ്ങിയ നമ്പൂതിരി സമുദായത്തിൻെറ അകത്തളങ്ങളിൽ വെളിച്ചം വീശാനും ഈ പത്രപ്രവർത്തന പരിശ്രമങ്ങൾ സഹായകമായി. ഉണ്ണിനമ്പൂതിരി സാമൂഹ്യപ്രശ്നങ്ങളിലെടുത്ത ഉത്പതിഷ്ണുതാ നിലപാടുകൾക്ക് വൻ ജനസമ്മതി നേടാൻ കഴിഞ്ഞു. നമ്പൂതിരിമാരുടെ ആചാരങ്ങളിലും ജീവിതരീതികളിലും കുറേ പരിഷ്ക്കാരങ്ങൾ വരുത്തുക മാത്രമല്ല, നമ്പൂതിരി സമുദായം കുടിയകപ്പെട്ട ജാതിവ്യവസ്ഥയാകെ മാറ്റിമറിക്കണമെന്ന ചിന്താഗതിക്ക് ഊന്നൽ നൽകി. ഇതിന് ഒരതിർത്തിവരെ വ്യക്തമായ രൂപവും മാർഗ്ഗനിർദ്ദേശവും നൽകാനും ഈ പത്രപംക്തികളുപയോഗിക്കാൻ ഇ.എം.എസ്സിന് കഴിഞ്ഞു. അതിനാൽ തന്നെ മറ്റ് സമുദായങ്ങളിൽപ്പെട്ട പുരോഗമനാശയക്കാരും ഉണ്ണിനമ്പൂതിരിക്ക് ലേഖനങ്ങൾ കൊടുത്തുവന്നു.

സാമൂഹ്യവിപ്ളവത്തിൻെറ സ്പന്ദനങ്ങൾ തെളിച്ചുനിർത്താൻ മിതവാദ പത്രങ്ങളെയും യാഥാസ്ഥിതിക പ്രസ്ഥാനത്തെയും എങ്ങനെ രൂപാന്തരപ്പെടുത്താമെന്നതിൻെറ കൂടി പരീക്ഷണവേദിയായി ഇ.എം.എസ്സിന് ഈ അനുഭവകാലം. അദ്ദേഹം ആത്മകഥയിൽ എഴുതുന്നു: ''..... യാഥാസ്ഥിതികന്മാരുടെയും തറവാട്ടുകാരണവന്മാരുടെയും സംഘടിതമായ എതിർപ്പിനെ നിഷ്പ്രഭമാക്കുന്ന സംഘടിതമായ പ്രവർത്തനം നടത്തേണ്ടിയിരിക്കുന്നു. അതിന് തയ്യാറുള്ള ഒരു വിഭാഗം സജീവ സാമൂഹ്യപ്രവർത്തകന്മാരെ അണിനിരത്താൻ പറ്റുന്ന പരിപാടികളുണ്ടാകേണ്ടിയിരിക്കുന്നു. അതിൻെറ കേന്ദ്രമാണ് ഉണ്ണിനമ്പൂതിരി പത്രം.....''



ഭരണാധികാരി

കോൺഗ്രസ്സിൻെറ തീവ്രവാദി നേതാക്കളിലൊരാളായ ലോകമാന്യ ബാലഗംഗാധര തിലകൻെറ പത്രപ്രവർത്തകനെന്ന നിലയ്ക്കുള്ള ആവേശം തുടിക്കുന്ന ഓർമ്മകൾ പതിഞ്ഞതുമുതൽ ഒരു പത്രപ്രവർത്തകനാകാനുള്ള ആഗ്രഹം ഇ.എം.എസ്സിൽ വേരുറച്ചു. മറാഠിയിൽ 'കേസരി'യും ഇംഗ്ളീഷിൽ 'മറാഠ'യും പുറത്തിറക്കിയ തിലകൻെറ അനുരഞ്ജന രഹിതമായ എഴുത്തുകൾ ഇ.എം. എസ്സിൽ ആദരവിൻെറ സ്പർശത്തോടെയാണ് സ്വാധീനം ചെലുത്തിയത്. ഉദ്യോഗസ്ഥമേധാവികളുടെ അഴിമതിയും ദുർഭരണവും തുറന്നുകാട്ടിയ തിലകൻെറ രീതിയിൽ തന്നെയാണ് സർ സി.പിയുടെ കീഴിലെ അത്യാചാരങ്ങൾക്കെതിരെ സ്വദേശാഭിമാനി രാമകൃഷ്ണപിള്ള പ്രതികരിച്ചത്. അനീതിയോടുള്ള സ്വദേശാഭിമാനിയുടെ സന്ധിയില്ലാ കലഹങ്ങൾ ഇ.എം.എസ്സിൽ വലിയ സ്വാധീനം ചെലുത്തി. അദ്ദേഹത്തിൻെറ പത്നി ബി. കല്യാണി അമ്മയെഴുതിയ വ്യാഴവട്ടസ്മരണകൾ(1916) ഇ.എം.എസ് വായിച്ചിരുന്നു.

കേരളീയരുടെ രാഷ്ട്രീയ വിദ്യാഭ്യാസത്തിൽ സാമൂഹ്യപ്രസ്ഥാനങ്ങളും ഔദ്യോഗിക സംഘട്ടനങ്ങളും വഹിച്ച പങ്ക് വിപുലമാണ്. റഷ്യൻ വിപ്ളവത്തിനും മുമ്പ് മാർക്സിസ്റ്റ്-സോഷ്യലിസ്റ്റ് ആശയങ്ങൾ മലയാളക്കരയിൽ പ്രചരിപ്പിക്കുന്നതിൽ സ്വദേശാഭിമാനി രാമകൃഷ്ണപിള്ള നടത്തിയ ശ്രമങ്ങൾ മാതൃകപരമായിരുന്നു. ലാലാ ഹർദയാൽ ഹിന്ദിയിലെഴുതുന്നതിനുമുമ്പായിരുന്നു കാൾമാർക്സിൻെറ ജീവചരിത്രം മലയാളത്തിൽ രാമകൃഷ്ണപിള്ളയുടേതായി പുറത്തുവന്നത്. ലോകത്തെമ്പാടും അലയടിച്ച വിപ്ളവമുന്നേറ്റങ്ങളെ മലയാള വായനക്കാർക്ക് പരിചയപ്പെടുത്തുന്നതിലും സ്വദേശാഭിമാനി മുൻപന്തിയിലായിരുന്നു.

സ്വദേശാഭിമാനിയെ ഓർമ്മപ്പെടുത്തും വിധം ഉണ്ണിനമ്പൂതിരിയും സാമൂഹ്യവും സാംസ്കാരികവുമായ രംഗങ്ങളിലെ വിപ്ളവകരമായ ചിന്താഗതികൾക്ക് രൂപം നൽകുന്നതിൽ മാത്രമല്ല, രാഷ്ട്രീയരംഗത്തെ ധൃതഗതിയിലുള്ള ചലനങ്ങൾക്ക് കാതോർക്കുന്നതിലും ശ്രദ്ധിച്ചു. ലാഹോർ-മീററ്റ് ഗൂഢാലോചനാ ക്കേസുകൾ, ജവഹർലാൽ നെഹ്റുവിൻെറ വിപ്ളവ ചിന്താഗതികൾ, ഗാന്ധിജി നേതൃത്വം കൊടുത്ത ഉപ്പുസത്യാഗ്രഹമടക്കമുള്ള സമര മുന്നേറ്റങ്ങൾ-എന്നിവയുടെയെല്ലാം അലകൾ ഉണ്ണിനമ്പൂതിരിയിലും ദൃശ്യമായി. രാഷ്ട്രീയ വാരികയല്ലെങ്കിൽക്കൂടി അതിന് രാഷ്ട്രീയ സംഭവവികാസങ്ങൾക്കു നേരെ കണ്ണടയ്ക്കാൻ വയ്യാതായി. ഇ.എം.എസ് എഴുതുന്നു: ''..... സാമൂഹ്യ-സാംസ്കാരിക-രാഷ്ട്രീയ രംഗങ്ങളിലെല്ലാം വിപ്ളവകരമായ ചിന്താഗതികൾ പ്രതിഫലിപ്പിച്ചുകൊണ്ട് നമ്പൂതിരി സമുദായത്തിനൊഴിവാക്കാൻ വയ്യാത്ത ചില അടിയന്തിര പരിഷ്ക്കാരങ്ങൾക്കുവേണ്ടി പ്രവർത്തിക്കുന്ന പ്രവർത്തകരെ സംഘടിപ്പിക്കാനാണ് ഉണ്ണിനമ്പൂതിരി ശ്രമിച്ചത്...''

ഉണ്ണിനമ്പൂതിരിയുമായുള്ള ബന്ധമാണ് യഥാർത്ഥത്തിൽ ഇ.എം.എസ്സിലെ പത്രപ്രവർത്തകനെ രൂപപ്പെടുത്തിയത്. 1931 മാർച്ച് മാസത്തിലെ കോളേജ് മാസികയിൽ 'മലയാള സാഹിത്യവും പത്രപ്രവർത്തനവും' എന്നൊരു ലേഖനം അദ്ദേഹമെഴുതിയത് ഏറെ ശ്രദ്ധയാകർഷിച്ചു. ഒ.എം.സി. നാരായണൻ നമ്പൂതിരിപ്പാടും മാടമ്പ് നാരായണൻ നമ്പൂതിരിയും ഇ.എം.എസ്സിന് ഇക്കാര്യത്തിൽ തുണയായി. രാഷ്ട്രീയകാര്യങ്ങൾ അപഗ്രഥിക്കുന്നതിലും പത്രവാർത്തകൾ വിശകലനം ചെയ്യുന്നതിലും ഇവരുടെ നിർദ്ദേശങ്ങൾ ഇ.എം.എസ്സിന് മുതൽക്കൂട്ടായിരുന്നു. വിപ്ളവചിന്താഗതിക്ക് പ്രോത്സാഹനവും പ്രചോദനവും കൊടുക്കുന്ന സുഹൃത്തായി വി.ടി. ഭട്ടതിരിപ്പാടും സുഹൃത്തുക്കളും വിശേഷിപ്പിച്ച കെ.കെ. വാരിയരുടെ സാമീപ്യവും ഇ.എം.എസ്സിൽ വലിയ സ്വാധീനമായിരുന്നു.

പി. കേശവദേവുമായുള്ള സൗഹൃദവും ഏതാണ്ടിതേകാലത്തു തന്നെയാണ് തുടങ്ങിയത്. അംശി നാരായണപിള്ളയുമൊത്ത് അദ്ദേഹം തൃശൂരിൽ നിന്ന് മഹാത്മാ എന്ന പത്രം നടത്തിവരികയായിരുന്നു. ഉണ്ണിനമ്പൂതിരിയിലെ സ്ഥിരം എഴുത്തുകാരനെന്ന നിലയിൽ ദേവുമായി ഇ.എം.എസ്സിന് നേരത്തെ പരിചയമുണ്ടായിരുന്നു. അക്കാലത്താണ് ദേവ് 'അഗ്നിയും സ്ഫുലിംഗവും' എന്ന പുസ്തകമെഴുതിയത്. ലിയോൺ ട്രോട്സ്കിയോടുള്ള അമിതാരാധനയുടെയും കാല്പനികാവേശത്തിൻെറയും നിദർശനമായിരുന്നു ആ പുസ്തകം. കേശവദേവിൽ നിന്നും വാരിയരിൽ നിന്നുമാണ് കമ്മ്യൂണിസത്തെപ്പറ്റി ഇ.എം.എസ് മൂർത്തമായി എന്തെങ്കിലും കേട്ടുതുടങ്ങിയത്.

അതിനൊക്കെ വളരെ മുമ്പ് യോഗക്ഷേമത്തിൽ 'ഫ്രഞ്ച് വിപ്ളവവും നമ്പൂതിരി സമുദായ'വും എന്ന ഇ.എം.എസ്സിൻെറ ലേഖനം വന്നത് ഏറെ ശ്രദ്ധിക്കപ്പെട്ടു. 1927 ജൂൺ ഇരുപത്തിരണ്ടിൻെറ ലക്കത്തിലെ രണ്ടാംപേജിലായിരുന്നു അത്. നമ്പൂതിരി സമുദായത്തിൻെറ അടിയന്തരാവശ്യം ഒരു വിപ്ളവമാണെന്നായിരുന്നു ലേഖനത്തിൻെറ ഊന്നൽ. ലേഖനം തുടർന്നു: ''....വിപ്ളവം എന്ന പദത്തിന് ആയുധരഹിതമായ കലഹമെന്നാണ് അർത്ഥമെന്നാണ് സംസ്കൃത നിഘണ്ടുകർത്താക്കന്മാർ പറയുന്നത്. ചുരുക്കി പറയുകയാണെങ്കിൽ ഏതെങ്കിലും വിഷയത്തിൽ ജനസമുദായത്തിൽ ഉണ്ടാകാവുന്ന ഒരു പരിവർത്തനമാണ് വിപ്ളവം. അതാണ് നാമിപ്പോൾ ആവശ്യപ്പെടുന്നതും. അതുകൊണ്ട് വിപ്ളവമെന്ന പദംകേട്ട് ആരും പരിഭ്രമിക്കേണ്ട.... ഒരു കാലത്ത് അന്നത്തെ പരിതഃസ്ഥിതികൾക്കനുസരിച്ച് ചില നടപടികൾ നിശ്ചയിക്കുന്നു. കാലപ്പഴക്കം വരുമ്പോൾ അവ ദുഷിച്ച് സമുദായത്തിന് അത് അസഹ്യമായിത്തീരുന്നു. സമുദായം അതിനെ കലശലായി വെറുക്കുന്നു. തൽസംബന്ധമായി സമുദായത്തിൽ പ്രക്ഷോഭം വർദ്ധിക്കുമ്പോൾ അതിനെ നശിപ്പിക്കാൻ വേണ്ടി ചില ധീരന്മാർ മുന്നോട്ടുവരുന്നു. അവർ അതിനെ എതിർക്കുകയും തങ്ങളുടെ എതിരാളികളുമായി ധർമ്മസമരം നടത്തുകയും ചെയ്യുന്നു. സമുദായ മധ്യത്തിൽ കലക്കമുണ്ടാകുന്നു. പക്ഷെ സമുദായം അതിനെ വകവയ്ക്കാതെ പിന്നെയും മുന്നോട്ട് പോകുന്നു. ഒടുവിൽ ഈ കലക്കങ്ങളും വിപ്ളവ കാരണങ്ങളായ ദോഷങ്ങളും അസ്തമിക്കുകയും വിപ്ളവം വിജയപ്രദമാവുകയും ചെയ്യുന്നു. ഇങ്ങനെയാണ് ലോകത്തിൽ സാധാരണയായി വിപ്ളവങ്ങൾ ജനിച്ചുവളർന്ന് വിജയപ്രദമായി കലാശിക്കുന്നത്. വിപ്ളവങ്ങൾക്ക് കാരണം ദുഷ്ടങ്ങളായ ആചാരങ്ങളുടെ നേരെ സമുദായത്തിനുള്ള വെറുപ്പും അതിനെപ്പറ്റി അവരുടെ ഇടയിലുള്ള പ്രക്ഷോഭവുമാകുന്നു....'' (അപ്പുക്കുട്ടൻ വള്ളിക്കുന്ന് 'അറിയപ്പെടാത്ത ഇ.എം.എസ്സി'ൽ ഉദ്ധരിച്ചുചേർത്തത്)

ആദ്യലേഖനങ്ങളിൽ ഏറ്റവും ശ്രദ്ധേയമായ 'ഫ്രഞ്ച് വിപ്ളവവും നമ്പൂതിരി സമുദായവും' അക്കാലത്ത് ഏറെ ചർച്ച ചെയ്യപ്പെട്ട ഒന്നായിരുന്നു. വിപ്ളവത്തെക്കുറിച്ചുള്ള ശാസ്ത്രീയമായ ചിന്താപദ്ധതികളുമായി പരിചയപ്പെടുന്നതിനു മുമ്പു തന്നെ അതേക്കുറിച്ച്



ഇ.എം.എസ്—ചെറുപ്പത്തിലുള്ള ഒരു ചിത്രം

ഇ.എം.എസ് എഴുതിയത് ഉൾക്കാഴ്ചയുടെ വെളിച്ചം കൊണ്ടുമാത്രമായിരുന്നു. ഇപ്പോൾ എഴുതിക്കൊണ്ടിരിക്കുന്ന വിവിധ ലേഖനങ്ങളിൽ മുദ്രിതമായ രീതിശാസ്ത്രത്തിൻെറ അസന്നിഹിതമായ സൂചനകൾ ഈ ആദ്യ ലേഖനം പങ്കിടുന്നുവെന്നത് നിസ്സാരമല്ല. ലേഖനം പ്രസിദ്ധീകൃതമായി അധികം കഴിയുംമുമ്പ് മൂത്തിരിങ്ങോട് ഭവത്രാതൻ നമ്പൂതിരിപ്പാട്, സ്കൂൾ വിലാസത്തിൽ ഇ.എം.എസ്സിന് അഭിനന്ദനവും പ്രോത്സാഹനവുമറിയിച്ച് കത്തയച്ചു. ലോകത്താകെ നടക്കുന്ന വിമോചന മുന്നേറ്റങ്ങളെയും നവോത്ഥാന പരിശ്രമങ്ങളെയും കുറിച്ചുള്ള ശിഥിലമായ രൂപരേഖ (ഫ്രഞ്ച് വിപ്ളവത്തെക്കുറിച്ചുള്ള ചരിത്രാപഗ്രഥനങ്ങൾ വായിച്ച്) ഇ. എം.എസ്സിൻെറ മനസ്സിൽ കോറിയിട്ട അനുഭവമാണ് ഈ ലേഖനത്തിനാധാരം. അതിനെ സാമുദായിക നവോത്ഥാനവുമായി കൂട്ടിയിണക്കുകയാണ് ലേഖനത്തിലൂടെ.

കെ.എൻ.കുട്ടൻ നമ്പൂതിരിപ്പാട്, വി.ടി. ഭട്ടതിരിപ്പാട്, ഒ.എം.സി. നാരായണൻ നമ്പൂതിരിപ്പാട്, മാടമ്പ് നാരായണൻ നമ്പൂതിരി, പി. കേശവദേവ്, കെ.കെ. വാരിയർ തുടങ്ങിയവരിൽ നിന്നുള്ള ഉപദേശസഹായങ്ങളും മാർഗനിർദ്ദേശങ്ങളും മുഖ്യമായും പത്രത്തിൻെറ നടത്തിപ്പിൻെറയും ഉള്ളടക്കത്തിൻെറയും കാര്യത്തിലായിരുന്നു. എന്നാൽ ഭാഷയുടേയും സാഹിത്യത്തിൻെറയും കാര്യത്തിൽ ഇ.എം.എസ്സിന് ആദ്യകാല വഴികാട്ടിയായത് കുട്ടിക്കൃഷ്ണമാരാരാണ്. മംഗളോദയം പ്രസ്സിൽ പ്രൂഫ് വിഭാഗത്തിൽ പ്രവർത്തിക്കുകയായിരുന്ന മാരാരുമായി ഇ.എം.എസ് നല്ല ബന്ധം പുലർത്തിയിരുന്നു. ഇ.എം.എസ് എഴുതുന്നവയിലെ വ്യാകരണപ്പിശകുകളും ശൈലീഭംഗവും ചൂണ്ടിക്കാണിച്ച് തിരുത്തുന്നതിൽ മാരാർക്ക് വലിയ നിഷ്ക്കർഷയായിരുന്നു. 'മലയാളശൈലി' എന്ന മാരാരുടെ പുസ്തകം വായിച്ചപ്പോൾ ഈ സംഭവം ഓർത്തുപോയെന്നും പിന്നെ ലേഖനങ്ങൾ വായിക്കുമ്പോൾ മാരാരുടെ തിരുത്തലുകൾ ഓർമ്മിക്കുകപതിവാണെന്നും ഇ.എം.എസ് ആത്മകഥയിൽ അനുസ്മരിക്കുന്നുണ്ട്. ഇതേപോലെ ഭാഷാപരവും സാഹിത്യസംബന്ധിയുമായ ഇ.എം.എസ്സിൻെറ വികാസത്തിന് തുണയായ മറ്റൊരു വ്യക്തിത്വം ജി. ശങ്കരക്കുറുപ്പിൻേറതാണ്.

ഭാഷയെ സംബന്ധിച്ച് കുട്ടിക്കൃഷ്ണമാരാരുടെ അഭിപ്രായങ്ങളോട് ഇ.എം.എസ്സിന് നല്ല മതിപ്പായിരുന്നു. ''..... നല്ല മലയാളം എങ്ങനെ എഴുതണം എന്നതു സംബന്ധിച്ച് വളരെ വ്യക്തമായ അഭിപ്രായങ്ങൾ അദ്ദേഹത്തിനുണ്ടായിരുന്നു താനും. ഇതിൻെറ ഉജ്ജ്വലമായ ഒരു മാതൃകയാണ് അദ്ദേഹത്തിൻെറ 'മലയാളശൈലി' എന്ന കൃതി. മലയാളം എഴുതുന്നത് തെറ്റുകൂടാതെയായിരിക്കണം എന്ന കാര്യത്തിൽ മാരാർക്കുണ്ടായിരുന്ന നിഷ്ക്കർഷ ഇന്നത്തെ എഴുത്തുകാർക്കും നിരൂപകർക്കും ഇല്ലാതെപോയതിൽ സങ്കടപ്പെടുന്ന ഒരാളാണ് ഞാൻ...'' എന്ന ഇ.എം. എസ്സിൻെറ അഭിപ്രായം മലയാള ഭാഷ ഇന്ന് ചെന്നകപ്പെട്ടിട്ടുള്ള ദുര്യോഗത്തിൽ ആത്മാർത്ഥമായി സങ്കടപ്പെട്ടുകൊണ്ടുള്ളതാണ്.

മലയാളി നേരിടുന്ന സ്വത്വപ്രതിസന്ധിയും മലയാളഭാഷ ചെന്നകപ്പെട്ട അന്യഭാഷാ വിധേയത്വവും ചൂണ്ടിക്കാണിക്കുമ്പോൾ ഇ. എം.എസ് ഭാഷാമൗലികവാദികളിൽ നിന്ന് ഗുണാത്മകമായ അകലം പുലർത്തുന്നു. ഭാഷയെയും ദേശീയതയെയും സംബന്ധിച്ച സങ്കുചിത സമവാക്യങ്ങൾക്ക് പിന്നിൽ ആവേശഭരിതമാകുന്ന രീതി അദ്ദേഹത്തിനില്ല ''....വ്യാകരണത്തിൻെറയും പദപ്രയോഗത്തിൻെറയും വാക്യഘടനയുടെയുമെല്ലാം കാര്യത്തിൽ യാഥാസ്ഥിതികത്വം പുലർത്തണമെന്ന് ഞാനൊരിക്കലും വാദിക്കുകയില്ല. മറ്റെല്ലാമെന്നപോലെ ഭാഷയും മാറിക്കൊണ്ടിരിക്കുകയാണ്, മാറിക്കൊണ്ടിരിക്കണം. പക്ഷെ നമ്മുടെ ഭാഷ നമ്മുടേതാണ്. അത് മറ്റേതെങ്കിലും ഭാഷയുടെ ഫോട്ടോ ആകാൻ പാടില്ല...'' എന്ന കാഴ്ചപ്പാട് 'കടമെടുത്തതെല്ലാം സ്വന്തമാക്കി മലയാളിയുടെ കൂട്ടുസ്വത്തിൻെറ ഭാഗമാക്കാനുള്ള' ആഗ്രഹമാണ്. മലയാളഭാഷയുടെ ആരോഗ്യകരമായ വികാസത്തിനുവേണ്ട മാർഗരേഖയും ഇ.എം.എസ് വരച്ചു കാട്ടുന്നു: ''.....കേരള പാണിനിയുടെ പ്രശസ്ത കൃതികൾക്കും മാരാരുടെ മലയാള ശൈലിക്കും ശേഷം നമ്മുടെ ഭാഷയിലുണ്ടായിട്ടുള്ള പുരോഗതിയെ ആകെ വിലയിരുത്തി, കഴിഞ്ഞ നാലഞ്ചുദശകങ്ങളിൽ ഭാഷയ്ക്കു കിട്ടിയ സ്വത്തിൽ തള്ളേണ്ടത് തള്ളുകയും കൊള്ളേണ്ടത് കൊള്ളുകയും ചെയ്യാൻ സംഘടിതമായ ഒരു ശ്രമം നടക്കണം. എങ്കിൽ മാത്രമേ വളർന്നുകൊണ്ടിരിക്കുന്നതും മലയാളികളുടെ സ്വന്തവുമായ ഒരു മലയാളഭാഷ രൂപംകൊള്ളുകയുള്ളൂ...'' (ഇംഗ്ളീഷീകരിക്കപ്പെടുന്ന മലയാളം-ദേശാഭിമാനി 50-ാം വാർഷിക ഭാഷാ സെമിനാർ-1992).

ഉണ്ണിനമ്പൂതിരിയിലെ പുസ്തകാഭിപ്രായ പംക്തിയിൽ ഇ.എം.എസ് ഇടയ്ക്കിടെ എഴുതുമായിരുന്നു. ബാലാമണിയമ്മയുടെ ആദ്യകവിതാസമാഹാരം പുറത്തുവന്നപ്പോൾ അതേക്കുറിച്ച് ഉണ്ണിനമ്പൂതിരിയിൽ നിരൂപണ

മെഴുതിയത് ഇ.എം.എസ് ആയിരുന്നു. മിസിസ് വി.എം. എന്ന പേരിലായിരുന്നു അന്ന് ബാലാമണിയമ്മ എഴുതിയത്. മാധവിക്കുട്ടിയുടെ പിറവിക്കുശേഷം അതേക്കുറിച്ചെഴുതിയ കവിതയടക്കം 'അമ്മ' എന്ന തലക്കെട്ടിലായിരുന്നു സമാഹാരം. 1944ലോ 1945ലോ പുറത്തിറങ്ങിയ വള്ളത്തോളിൻെറ 'സ്ത്രീ' എന്ന കവിതാസമാഹാരത്തിന് അവതാരികയെഴുതിയതും ഇ.എം.എസ് തന്നെ. സാഹിത്യമഞ്ജരിയിൽ വന്ന സ്ത്രീസംബന്ധിയായ കവിതകളുടെ സമാഹാരമായിരുന്നു അത്. ഇ.എം.എസ്. പതിനേഴാം വയസ്സിൽ ഒരു ചെറുകഥയുമെഴുതിയിട്ടുണ്ട്. വടക്കേ മലബാറിൽ കണ്ണൂരിൽ നിന്ന് പ്രസിദ്ധീകരിച്ച ഒരു പത്രത്തിലേക്കാണ് സാമൂഹ്യപരിഷ്ക്കാരം ഇതിവൃത്തമാക്കി സാഹിത്യ ജീവിതത്തിലെ ഒരേയൊരു ചെറുകഥ അദ്ദേഹം എഴുതിയത്. ഉത്തരകേരള നായർ സമാജത്തിൻെറ പ്രസിദ്ധീകരണമായ 'സ്വാഭിമാനി' മാസികയിലായിരുന്നു അത്. കടത്തനാട്ട് മാധവി അമ്മയുടെ ഭർത്താവ് എ.കെ. കുഞ്ഞിക്കൃഷ്ണൻ നമ്പ്യാരായിരുന്നു 'സ്വാഭിമാനി'യുടെ പത്രാധിപർ.

മുത്തിരിങ്ങോട് ഭാവത്രാതൻ നമ്പൂതിരിപ്പാടെഴുതിയ അപ്ഫൻെറ മകൾ എന്ന നോവലിന് കോളേജ് വിദ്യാർത്ഥിയായിരുന്ന ഇ.എം.എസ്സിൻേറതായിരുന്നു അവതാരിക. ''.....സ്വജാതീയ വിവാഹം പ്രളയാന്തകാലം വരെ നിലനിർത്തേണ്ടതല്ല. നിലനിൽക്കുന്നതുമല്ല. നമ്പൂതിരി കന്യകമാരെ അന്യസമുദായങ്ങളിലെ പുരുഷന്മാർക്ക് വിവാഹം ചെയ്യാവുന്ന കാലം വരെ മാത്രമേ അതാവശ്യമുള്ളൂ....'' എന്നിങ്ങനെ യാഥാസ്ഥിതികത്വത്തെ പ്രകോപിപ്പിക്കുന്ന, ഊഹിക്കാനാവാത്ത ചുവടുവെപ്പായിരുന്നു അവതാരിക. ഈ അവതാരികയിൽ വന്നുപെട്ട ഭാഷാപരമായ പിശകുകൾ തിരുത്തിയത് കുട്ടിക്കൃഷ്ണമാരാരായിരുന്നു. രണ്ടു പേജുവരുന്ന അവതാരിക തിരുത്താൻ കുട്ടികൃഷ്ണമാരാർ മൂന്നു മണിക്കൂറെടുത്തത്രെ! റിപ്പോർട്ട് എന്ന നിലയിൽ ഇ.എം.എസ്സിൻെറ ആദ്യശ്രമം ഇടക്കുന്നി സമ്മേളനം ഉണ്ണിനമ്പൂതിരിക്കുവേണ്ടി റിപ്പോർട്ട് ചെയ്തതായിരുന്നു; പിന്നീട് ഗുരുവായൂർ സത്യഗ്രഹവും.

ജയിൽ ജീവിതത്തിനിടയ്ക്ക് ധാരാളം പുസ്തകങ്ങൾ വായിക്കാൻ കഴിഞ്ഞ ഇ.എം.എസ് അവയെ ആസ്പദമാക്കി വിവിധ പുസ്തകങ്ങളും പൂർത്തിയാക്കി. ഫ്രഞ്ച് വിപ്ളവം മുതൽ റഷ്യൻ വിപ്ളവം വരെയുള്ള് വിവിധ വിപ്ളവങ്ങളുടെ ഒരു ചരിത്രസംഗ്രഹം, സൺചായത്സെന്നിൻെറ മൂന്ന് ജനകീയ തത്വങ്ങൾ എന്ന ഗ്രന്ഥത്തിൻെറ ലഘു സംഗ്രഹം, ഈജിപ്തിലെ ദേശീയ വിപ്ളവത്തിൻെറ ലഘുചരിത്രം എന്നിവയെഴുതി. എന്നാൽ അവയൊന്നും പ്രസിദ്ധീകൃതമായില്ലെന്നുമാത്രമല്ല, നശിപ്പിക്കപ്പെടുകയായിരുന്നു. ട്രോട്സ്കിയുടെ റഷ്യൻ വിപ്ളവ ചരിത്രത്തെ ആസ്പദമാക്കി ഒരു ലഘുഗ്രന്ഥം അക്കാലത്തെഴുതിയത് പിന്നീട് പ്രസിദ്ധീകൃതമായി.

പാലക്കാട് നിന്ന് തുടർന്ന 'യോഗക്ഷേമ'ത്തിലെ ലേഖനമെഴുത്തോടൊപ്പം ഓർമ്മിക്കത്തക്ക മറ്റൊരു സംഭവം ഇംഗ്ളീഷിലെഴുതിയ ഒരു ലേഖനം പുറത്തുവന്നതായിരുന്നു. ദൽഹിയിൽനിന്നുള്ള ഒരു ഇംഗ്ളീഷ് മാസികയിൽ 'മോറൽ കറേജ്' എന്ന തലവാചകത്തിൽ റാണാപ്രതിപസിംഗിനെക്കുറിച്ചുള്ള ആ ലേഖനം സുഹൃത്തുക്കളിൽ ആശ്ചര്യത്തിന് വക നൽകി. ഭഗത്സിംഗിൻെറ വിപ്ളവ പ്രവർത്തന പ്രസ്ഥാനത്തിലെ ഒരംഗമായിരുന്ന യതീന്ദ്രദാസി(ജതീൻ ദാസ്)നെപ്പറ്റി പുറത്തുവന്ന ഇംഗ്ളീഷ് പുസ്തകത്തിൽ നിന്ന് ആവേശമുൾക്കൊണ്ട് മലയാളികൾക്ക് ആ വിപ്ളവജീവിതത്തെ പരിചയപ്പെടുത്തിക്കൊടുക്കാൻ എം.എ. ജോർജ്ജ് എഴുതിയ 'യതീന്ദ്രദാസ്' എന്ന പുസ്തകത്തിന് അവതാരികയെഴുതിയത് ഇ.എം.എസ് ആയിരുന്നു. അദ്ദേഹം കെ.പി.സി.സി സെക്രട്ടറിയായിരുന്നപ്പോഴായിരുന്നു അത്. കോൺഗ്രസ്സിനകത്തെ പുതിയ ദിശാവ്യതിയാനങ്ങളുടെ സ്വാധീനം പ്രകടമാകുന്നതായിരുന്നു ഈ അവതാരിക പോലും.



എല്ലാത്തിൻേറയും കേന്ദ്രം

ഇടതുപക്ഷ കെ.പി.സി.സി ആസ്ഥാനം ഷൊർണ്ണൂരിലേക്ക് മാറിയപ്പോൾ പ്രഭാതം പ്രതിവാര പത്രമായി; ഷൊർണ്ണൂരിൽ നിന്നിറങ്ങാൻ തുടങ്ങി. ആ പത്രം നടത്താൻ അതിൻെറ ഉടമയായ കെ.എസ്. നായർക്ക് കഴിയാതെ വന്ന അവസ്ഥയിലാണ് ഇടതുപക്ഷ കെ.പി.സി.സി അതിൻെറ ഉത്തരവാദിത്വമേറ്റെടുക്കുന്നത്. പ്രഭാതം നിലനിർത്താനാവശ്യമായ മൂവായിരം രൂപ ഇ.എം.എസ് ഇല്ലത്തുനിന്നാണ് സംഘടിപ്പിച്ചത്. സ്വാതന്ത്ര്യപ്പോരാളിയായ കെ.പി. ദാമോദരമേനോൻ മാനേജരും ഐ.സി.പി. നമ്പൂതിരി പ്രിൻററും പബ്ളിഷറുമായാണത് നടത്തിയത്. കെ. ദാമോദരൻ, പി. കൃഷ്ണപിള്ള, രാമചന്ദ്രൻ നെടുങ്ങാടി, മൊയാരത്ത് ശങ്കരൻ തുടങ്ങിയവർ പ്രഭാതത്തിൽ എഴുതിവന്നു.

ഇ.എം.എസ്സിൻെറ പത്രാധിപത്യത്തിൽ 1935 ജനുവരി ആദ്യം പുറത്തിറങ്ങിയ പത്രം ജൂലൈ അവസാനത്തിലോ ആഗസ്റ്റ് ആദ്യത്തിലോ നിലച്ചു. മലബാർ കുടിയായ്മാനിയമത്തിൻെറ പോരായ്മകൾ വിശദീകരിച്ച് ഇ.എം.എസ് പ്രഭാതത്തിൽ എഴുതിയ ലേഖനങ്ങൾ ഒരുപക്ഷെ, കുട്ടിക്കൃഷ്ണമേനോൻ കമ്മറ്റി റിപ്പോർട്ടിനെതിരായ വിയോജനക്കുറിപ്പിൻെറയും കർഷകപ്രസ്ഥാനത്തിൻെറ രൂപരേഖയുടേയും ആദ്യകാല അവ്യക്തമായ നഖചിത്രമായിരിക്കാം. കോൺഗ്രസ് സോഷ്യലിസ്റ്റ് പാർട്ടിയുടെ മലയാള മുഖപത്രമായി നടന്നുവന്ന പ്രഭാതത്തിൽ പാർട്ടിയുടെ അഖിലേന്ത്യാ പത്രത്തിൽ(കോൺഗ്രസ് സോഷ്യലിസ്റ്റ്) വരുന്ന ഇംഗ്ളീഷ് ലേഖനങ്ങൾ തർജ്ജമ ചെയ്തുകൊടുക്കുകയും പതിവായിരുന്നു. ജയപ്രകാശ് നാരായണൻ Wreck it എന്ന തലക്കെട്ടിൽ എഴുതിയ ലേഖനത്തെക്കുറിച്ച് ഇ.എം.എസ് പ്രത്യേകം പറയുന്നുണ്ട്.

പ്രഭാതത്തിൻെറ പ്രവർത്തനത്തിനിടയിൽ വന്നുപെട്ട ചില പാകപ്പിഴകളും ഇ.എം.എസ് സൂചിപ്പിക്കുന്നു: ഡാങ്കേ എന്നത് വിവർത്തനം ചെയ്തത് 'ദഞ്ചി' എന്നായിരുന്നു. ബോംബെയിൽപ്പോയി ഉച്ചാരണം നേരിട്ട് മനസ്സിലാക്കി വന്നതിനുശേഷമാണത്രെ ഇത് തിരുത്തപ്പെട്ടത്.

1940 മുതൽ കമ്മ്യൂണിസ്റ്റ് പാർട്ടി സെക്രട്ടറിയുടെ ചുമതലവഹിക്കേണ്ടിവന്ന ഇ.എം.എസ്സിന് പാർട്ടിക്കത്തിൻെറ ജോലിയും ഏറ്റെടുക്കേണ്ടിവന്നു. അരപ്പായ കടലാസിൽ ആറുപേജ് വരുന്ന കത്തിൽ, സാർവദേശീയ-ദേശീയപ്രശ്നങ്ങൾ, ആശയപരവും സംഘടനാപരവുമായ കാര്യങ്ങൾ-ഇവ കൈകാര്യം ചെയ്യപ്പെട്ടു. മംഗലാപുരം മുതൽ ആലപ്പുഴവരെ അഞ്ഞൂറ് കോപ്പിയാണ് വിതരണം ചെയ്യപ്പെട്ടത്. മലയാള കമ്മ്യൂണിസ്റ്റ് പത്രപ്രവർത്തനത്തിൻെറ രീതി വികസിപ്പിച്ചെടുക്കുന്നതിൽ ഈ സംഭവങ്ങൾ വലിയ സംഭാവന ചെയ്തിട്ടുണ്ട്.

ഇ.എം.എസ് ആദ്യമായി എഴുതിയ പുസ്തകം 1931 സപ്തംബറിലോ ഒക്ടോബറി

ശേഷം 42-ാം പേജിൽ





■ ഭാസുരേന്ദ്രബാബു

രണ്ട്

ഭ്രാതൃഹത്യയുടെ ബാക്കിപത്രം

# എ.കെ.ജിയുടെ ലെഗസി

''ഒന്നുകിൽ ജയിലിൽ, അല്ലെങ്കിൽ ഒളിവിൽ, അതുമല്ലെങ്കിൽ ബഹുജന പ്രക്ഷോഭത്തിൻെറ നടുവിൽ.'' ഒരു വിപ്ളവ പ്രവർത്തകൻെറ ജീവിതത്തെ സംബന്ധിച്ച എ.കെ.ജിയുടെ കാഴ്ചപ്പാട് ആത്മകഥയിൽ അദ്ദേഹം ഇങ്ങനെയാണ് രേഖപ്പെടുത്തിയത്. എ.കെ.ജിയുടെ പാരമ്പര്യം അവകാശപ്പെടുന്ന രണ്ടു പാർട്ടികൾ ഈ സഹകരണപ്രസ്ഥാനത്തിൻെറ തിരഞ്ഞെടുപ്പിൽ ഏറ്റുമുട്ടുമ്പോൾ ഇവരിൽ ആരാണ് യഥാർത്ഥ പിൻഗാമി എന്ന അന്വേഷണം ഉചിതമായിത്തീരുന്നു:

''എ.കെ.ജി മാർക്സിസ്റ്റ് പാർട്ടിയുടെ നേതാവാണ്. അദ്ദേഹത്തിൻെറ പേരിൽ പടുത്തുയർത്തിയ സ്ഥാപനങ്ങൾ പാർട്ടിയുടേതാണ്. അതവകാശപ്പെടാനുള്ള യാതൊരർഹതയും പാർട്ടിയിൽനിന്നുപോയ രാഘവനില്ല.'' ഈ വാക്കുകൾ പറയുമ്പോൾ കൊടിയേരി ബാലകൃഷ്ണൻെറ ശബ്ദത്തിൽ എ.കെ.ജിയുടെ ഓർമ്മയുണർത്തിയ അഭിമാനം ത്രസിക്കുന്നുണ്ട്. ''എ.കെ.ജി ആരുടെയും തറവാട്ടുസ്വത്തല്ല. അദ്ദേഹത്തിൻെറ രാഷ്ട്രീയശിക്ഷണത്തിൽ തന്നെയാണ് ഞാനും വളർന്നത്.'' എന്ന് രാഘവൻ പ്രതികരിക്കുമ്പോഴും ഈ അഭിമാനം തന്നെയാണ് പുനർജ്ജനിക്കുന്നത്. ചുരുക്കത്തിൽ എ.കെ.ജിയുടെ പാരമ്പര്യം എന്ന രാഷ്ട്രീയ ക്കാർഡ് ഈ തിരഞ്ഞെടുപ്പു യുദ്ധത്തിൽ ഇരുകൂട്ടരും ഉപയോഗിച്ചിട്ടുണ്ട്. കണ്ണൂർ ജില്ലയുടെ രാഷ്ട്രീയ പ്രക്ഷോഭരംഗത്ത് ഗാഢമായ സ്വാധീനമാണ് എ.കെ.ജിക്കുള്ളത്. അതിനാൽ ഈ രാഷ്ട്രീയക്കാർഡിന് വികാരപരമായ ഒരു സ്വാധീനമുണ്ടാവുക സ്വാഭാവികമാണല്ലോ. ആശുപത്രിയിലേക്ക് നടന്ന രണ്ടു തിരഞ്ഞെടുപ്പുകളിലും മാർക്സിസ്റ്റ് പാർട്ടിയുടെ പ്രധാന ആയുധം ഈ കാർഡായിരുന്നു. ഒരുവശത്ത് എ.കെ.ജിയോടുള്ള വികാരപരമായ അടുപ്പവും മറുവശത്ത് എം.വി.ആറിനോടുള്ള കുടിപ്പകയും തിരഞ്ഞെടുപ്പിനുവേണ്ടിയുള്ള വിഭവസമാഹരണത്തിൽ സി.പി.എം ധാരാളമായി ഉപയോഗിച്ചിട്ടുണ്ട്.

''എ.കെ.ജി ഒരു ദേശീയ നേതാവാണ്. അദ്ദേഹത്തെ ഞങ്ങൾക്ക് ബഹുമാനമാണ്. എന്നാൽ ആ പേരും പറഞ്ഞ് ആശുപത്രി പിടിക്കുവാനാണ് സി.പി.എം ശ്രമിച്ചത്. അണികളെ ഇളക്കിവിടാൻ സി.പി.എം, എ.കെ.ജിയുടെ പേര് ഉപയോഗിക്കുന്നതിനോടാണ് ഞങ്ങൾക്ക് എതിർപ്പ്.'' കണ്ണൂർ ഡി.സി.സി ജനറൽ സെക്രട്ടറി ക്യാപ്റ്റൻ കടമ്പൂരാനുപോലും എ.കെ.ജിയുടെ സ്വാധീനത്തെ തള്ളിക്കളയാനാവില്ല.

രാഷ്ട്രീയഭേദമന്യേ കേരളീയർ ബഹുമാനിക്കുന്ന ചുരുക്കം നേതാക്കളേ നമുക്കുള്ളൂ. നമ്മുടെ വിഭാഗീയ രാഷ്ട്രീയ പരിഗണനകൾക്കപ്പുറത്ത് എല്ലാവരും എ.കെ.ജിയെ സ്നേഹിക്കുന്നു, ദേശീയ നേതാവായി കരുതുകയും ചെയ്യുന്നു. ഈ ആശുപത്രിക്ക് എ.കെ.ജിയുടെ പേരു വരുന്നതുതന്നെ അദ്ദേഹം ഒരു ദേശീയനേതാവായതുകൊണ്ടാണ്. അദ്ദേഹം സാർവ്വാത്മനാ അംഗീകരിക്കപ്പെടുന്നു എന്ന ഘടകമാണ് എല്ലാവരും മുതലെടുക്കാൻ ശ്രമിക്കുന്നത്.

മാർക്സിസ്റ്റു പാർട്ടി നേതാവാണ് എ.കെ.ജി എന്ന വാദമുഖം ആ നേതാവിൻെറ തലയെടുപ്പുമായി തട്ടിച്ചുനോക്കുമ്പോൾ തീരെ ദുർബ്ബലമാണ്. എ.കെ.ജി കോൺഗ്രസ്സിലും സോഷ്യലിസ്റ്റു പാർട്ടിയിലും കമ്മ്യൂണിസ്റ്റു പാർട്ടിയിലും മാർക്സിസ്റ്റു പാർട്ടിയിലും പ്രവർത്തിച്ചിട്ടുണ്ട്. സ്വന്തം ജീവിതകഥയിൽ എന്തുകൊണ്ട് ഓരോ പാർട്ടികളിലും അദ്ദേഹം മാറിമാറി പ്രവർത്തിച്ചുവെന്ന് അദ്ദേഹം വിശദീകരിക്കുന്നുണ്ട്. ഓരോ പാർട്ടി വിട്ടുപോരുമ്പോഴും ആ പാർട്ടിയുടെ സാംസ്കാരികമഹിമ കൂടെ കൊണ്ടുപോരാൻ കഴിഞ്ഞിട്ടുള്ള ജനനേതാവാണ് എ.കെ.ജി. കോൺഗ്രസ്സിലായിരുന്നപ്പോൾ അദ്ദേഹം ഏറ്റവും നല്ല ഗാന്ധിയനായിരുന്നു. കോൺഗ്രസ്സ് വിട്ടപ്പോൾ ഗാന്ധിയൻ പാരമ്പര്യത്തിൻെറ സഹനവും ജീവിതലാളിത്യവും അദ്ദേഹം കൈവിട്ടില്ല. സോഷ്യലിസ്റ്റു പാർട്ടിയിൽ നിന്നു വിടുതൽ നേടുമ്പോൾ സാമൂഹ്യനീതിയെ സംബന്ധിച്ച അതിൻെറ കാഴ്ചപ്പാടുകൾ എ.കെ.ജി സ്വന്തം ജീവിതത്തിൻെറ ഭാഗമാക്കി. കമ്മ്യൂണിസ്റ്റു പാർട്ടികളിൽ പ്രവർത്തിക്കുമ്പോൾ അതിൻെറ സഹജമായ മാനവികതയും വർഗ്ഗപരിഗണനയും എ.കെ.ജി സ്വന്തം ജീവിതവ്രതമാക്കി. ചുരുക്കത്തിൽ പ്രസ്ഥാനങ്ങൾ മാറുന്നത് കൂടുതൽ ഉന്നതമായ ആദർശശുദ്ധിക്കും പ്രയോഗക്ഷമതയ്ക്കും വേണ്ടിയായിരുന്നുവെന്ന് എ.കെ.ജി സ്വന്തം ജീവിതം കൊണ്ടു തെളിയിച്ചു. ഈ തെളിവാണ് ആർക്കും നിരാകരിക്കാനാവാത്ത ഒരു ചരിത്രയാഥാർത്ഥ്യം. ഇതാണ് എല്ലാവരും കേരളത്തിൽ എ.കെ.ജിയെ അംഗീകരിക്കുന്നത്.

സ്വന്തം ജീവിതംകൊണ്ട് എം.വി.ആറിന്, താൻ എ.കെ.ജിയുടെ മൂല്യങ്ങളുടെ പിന്മുറക്കാരനാണ് എന്ന് അവകാശപ്പെടാനാകുമോ?

''എ.കെ.ജി സ്വന്തം വ്യക്തിഗതമായ ഉത്തരവാദിത്തങ്ങൾപോലും എന്നെയാണ് ഏല്പിച്ചിരുന്നത്. ഞാൻ മാത്രമല്ല, എൻെറ കൂടെ നിൽക്കുന്ന കെ.സി. നന്ദനനും, കാന്തലോട്ടും എ.കെ.ജിയുടെ രാഷ്ട്രീയക്കളരിയിൽത്തന്നെയാണ് സമരപാഠങ്ങൾ അഭ്യസിച്ചത്.'' എന്ന് എം.വി.ആർ പ്രസംഗിക്കുന്നു. എന്നാൽ എ.കെ.ജി വിട്ടുപോന്ന കോൺഗ്രസ്സിൻെറ യാഥാസ്ഥിതികവിഭാഗവുമായി കൈകോർത്തുപിടിച്ചുകൊണ്ടാണ് അദ്ദേഹം ഈ തിരഞ്ഞെടുപ്പിൽ മത്സരിച്ചത്. ഇവിടെ പ്രകടമായ ഒരു പൂർവ്വാപരവിരുദ്ധതയുണ്ട്.

എ.കെ.ജിയെ ഒരു പാർട്ടി നേതാവായി മാത്രം കാണുകയും അദ്ദേഹത്തിൻെറ പേരിലുള്ള ഒരു സഹകരണസ്ഥാപനം ഒരു പാർട്ടി സ്വത്തായി മാത്രം കാണുകയും ചെയ്യുന്ന സി.പി.എമ്മിൻെറ നിലപാടും ശരിയാണെന്ന് പറയാനാവില്ല. എ.കെ.ജിയുടെ ലെഗസി അവകാശപ്പെടാൻ പാകത്തിൽ ജനകീയപ്രക്ഷോഭങ്ങളിലൂടെ സ്ഫുടം ചെയ്തു വളരുന്ന ആദർശാത്മക യുവത്വത്തെ സൃഷ്ടിക്കുവാൻ സി.പി.എമ്മിന് കഴിയുന്നുണ്ടോ എന്ന ചോദ്യത്തിന് ഞങ്ങൾ ബഹുജനപ്രക്ഷോഭങ്ങൾ നടത്തുന്നുണ്ട് എന്ന ഒഴുക്കൻ മറുപടിയാണ് അതിൻെറ നേതാക്കൾ പറഞ്ഞത്. എന്നാൽ അത്തരം സമരങ്ങൾ ഏതൊക്കെയെന്ന് വിശദീകരിക്കാമോ എന്ന ചോദ്യത്തിന് എല്ലാ ബഹുജന മുന്നണികളിലും സമരം നടക്കുന്നുണ്ട് എന്ന പൊതുമറുപടിയാണ് വീണ്ടും ലഭിച്ചത്. എ.കെ.ജി സ്വന്തം പാർട്ടിക്കുള്ളിലെ യാഥാസ്ഥിതികാശയങ്ങൾക്കെതിരായിക്കൂടി സമരം നടത്തിയിട്ടുണ്ടല്ലോ എന്ന ചോദ്യത്തിന് അത്തരം സമരം പാർട്ടിയിലിപ്പോഴും നടക്കുന്നുണ്ട് എന്ന ഉത്തരമാണ് നൽകപ്പെട്ടത്. എന്നാൽ ആ സമരങ്ങൾ ഏതൊക്കെയൊണെന്ന് ചോദിച്ചപ്പോൾ അതെല്ലാം ഉൾപ്പാർട്ടി പ്രശ്നങ്ങളാണ്, വിശദീകരിക്കാൻ നിർവ്വാഹമില്ല എന്നുത്തരം. ചുരുക്കത്തിൽ സമൂഹത്തെമൊത്തം പിടിച്ചുകുലുക്കുന്ന ബഹുജനസമരങ്ങളുടെ സാന്നിദ്ധ്യം അനുഭവിപ്പിക്കാൻ സി.പി.എമ്മിന് കഴിയുന്നില്ലായെന്നു മാത്രമല്ല പാർട്ടിക്കുള്ളിൽ നടക്കുന്ന സമരങ്ങൾ അച്ചടക്കത്തിൻെറ പേരിൽ ജനങ്ങൾക്ക് അറിയാൻ കഴിയുന്നുമില്ല. ഈ രണ്ടുരീതികളും എ.കെ.ജിയുടെ പ്രവർത്തന പാരമ്പര്യത്തിന് അന്യ

മാണ്. പട്ടിണി ജാഥ, ഗുരുവായൂർ സമരം, അമരാവതി പ്രക്ഷോഭം, മിച്ചഭൂമി സമരം എന്നീ പദങ്ങളെല്ലാം കേൾക്കുമ്പോൾ മലയാളിയുടെ ഉള്ളിൽ അഭിമാനമുണർത്തുന്ന ഒരു നേതാവിന്റെ അതികായചിത്രമുണ്ട്. എന്നാൽ 'എ.കെ.ജി മോഡൽ' തുടങ്ങിയ തരംതാണ മാധ്യമപ്രചരണപദങ്ങൾ ഇത്തരത്തിലുള്ള ഒരു അതികായ സങ്കല്പമല്ല എ.കെ.ജിയെക്കുറിച്ച് ഉയർത്തുന്നത് എന്ന ദുഃഖകരമായ വസ്തുത എല്ലാവരും ഓർമ്മിക്കണം. മൺമറഞ്ഞുപോയ ഒരു കാരണവരുടെ സ്വത്ത് പങ്കുവയ്ക്കുന്നതിനെച്ചൊല്ലി അനന്തരാവകാശികൾ നടത്തുന്ന ചേരിപ്പോരുപോലെ തരംതാണുപോയി ഈ മത്സരം എന്ന വസ്തുതയും കാണാതിരുന്നുകൂടാ.

എ.കെ.ജിയുടെ കളരിയിൽ അങ്കം പഠിച്ചവർ ജനാധിപത്യപ്രക്രിയയിൽ ആ നേതാവ് ഉയർത്തിപ്പിടിച്ച സഹനത്തിന്റെയും ജനകീയതയുടെയും ആദർശങ്ങൾ അനുവർത്തിക്കേണ്ടവരായിരുന്നു. എന്നാൽ കൂടുതൽ ജനാധിപത്യം നൽകിക്കൊണ്ട് ഈ സഹകരണപ്രസ്ഥാനത്തിലെ തിരഞ്ഞെടുപ്പ് സംശുദ്ധമാക്കാൻ എം.വി.ആർ പരീക്ഷിച്ച തിരിച്ചറിയൽ കാർഡ് എപ്രകാരമാണ് രാഷ്ട്രീയ കുടിലതന്ത്രങ്ങൾക്ക് മറയായത് എന്ന പരിശോധന മലയാളിയുടെ ഇടയിൽ ആശങ്കയുണർത്തുന്ന ഏടാകമാണ്.

ഐഡൻറിറ്റി കാർഡിന്റെ വിതരണത്തിന്റെ എല്ലാ ഘട്ടങ്ങളിലും നഗ്നമായ അഴിമതി നടന്നു. ഐഡൻറിറ്റി കാർഡ് വിതരണം ചെയ്യേണ്ടത് സഹകരണസ്ഥാപനത്തിന്റെ ഓഫീസിൽ നിന്നാണ്. അല്ലാതെ ജോയിൻറ് രജിസ്ട്രാരുടെ ഓഫീസിൽ നിന്നല്ല. സഹകരണസ്ഥാപനത്തിലെ തിരഞ്ഞെടുപ്പ് പട്ടിക ലെഡ്ജറാണ്. വോട്ടറുടെ വിവരം, ചിത്രം, ഒപ്പ് എന്നിവയാണ് ഇതിൽ രേഖപ്പെടുത്തിയിട്ടുള്ളത്. ഇതിന്റെ അടിസ്ഥാനത്തിലാണ് ഐഡൻറിറ്റി കാർഡ് പരിശോധിക്കുന്നതും ഒരു വോട്ടറുടെ സത്യാവസ്ഥ തിരിച്ചറിയുന്നതും. ഈ പ്രക്രിയയുടെ അഭാവത്തിൽ കള്ളവോട്ട് നടക്കും എന്ന മുന്നനുഭവമാണ് ഐഡൻറിറ്റി കാർഡ് വിതരണം ചെയ്യുന്നതിന്റെ സാംഗത്യം എന്ന് വകുപ്പുമന്ത്രി പറഞ്ഞു. മാർക്സിസ്റ്റു നേതാവ് പിണറായി വിജയൻ ഇതിനെ ഇങ്ങനെ വിശദീകരിച്ചു: "ഐഡൻറിറ്റി കാർഡിന്റെ വിതരണം എല്ലാ മര്യാദകളെയും ലംഘിച്ചുകൊണ്ടാണ് നടന്നത്. തിരഞ്ഞെടുപ്പിന്റെ ഒരു സമയത്തും ലെഡ്ജർ പോളിംഗ് ബൂത്തിൽ ലഭ്യമായിരുന്നില്ല. സ്ഥാനാർത്ഥികളേയോ, ഏജൻറിനേയോ അത് കാണിച്ചുകൊടുത്തില്ല. രജിസ്ട്രാറുടെ ഓഫീസിൽ നിന്ന് തോന്നിയതുപോലെ അതു വിതരണം ചെയ്തു. സ്വന്തക്കാർക്കുമാത്രമാണ് ഏറിയകൂറും കാർഡു നൽകിയത്. ആശുപത്രി ഓഫീസിൽ നിന്നും ഈ ലെഡ്ജർ എടുത്തു മാറ്റി. 5-ാം തീയതി മുതൽ 10-ാം തീയതി വരെ അത് എവിടെ ആയിരുന്നുവെന്ന് ആർക്കും അറിയില്ല. മന്ത്രി തങ്ങിയിരുന്ന റസ്റ്റ് ഹൗസിലാണ് ഈ ലെഡ്ജർ സൂക്ഷിച്ചിരുന്നത് എന്നു ഞങ്ങൾക്കറിയാം. അവിടെവെച്ച് വോട്ടർമാരുടെ പടങ്ങൾ ചീന്തിയെടുത്ത് വേറേ പടങ്ങൾ ഒട്ടിക്കുകയാണുണ്ടായത്."

പിണറായിയുടെ ഈ ആരോപണം തിരഞ്ഞെടുപ്പു പ്രക്രിയയെ കുടിലതന്ത്രങ്ങളുപയോഗിച്ച് അട്ടിമറിക്കുന്ന ഹീനവൃത്തിയുടെ ദുരന്തസ്മരണകൾ ഉയർത്തുന്നു. "ഇതേക്കുറിച്ചു പരാതിപ്പെടാൻ അഡ്മിനിസ്ട്രേറ്ററേത്തേടി ഞങ്ങൾ നടക്കാനിടമില്ല. ആ ദിവസങ്ങളിലെല്ലാം അഡ്മിനിസ്ട്രേറ്റർ ഒളിവിലായിരുന്നു" എന്ന് ടി.കെ. ബാലൻ പറഞ്ഞപ്പോഴാകട്ടെ ഈ കുടിലതന്ത്രത്തിന്റെ മുഖം കൂടുതൽ ബീഭത്സമാകുന്നു.

"മാർക്സിസ്റ്റു പാർട്ടി ആ സമയത്ത് ഹാലിളകിയ ഒരു ജനക്കൂട്ടമായിരുന്നു. ലെഡ്ജർ എവിടെവെച്ചാലും അവർ അതെടുത്ത് നശിപ്പിക്കുമായിരുന്നുവെന്ന് ഞങ്ങൾക്കുറപ്പുണ്ട്. ഈ തിരഞ്ഞെടുപ്പിൽ ജനക്കൂട്ടാധിപത്യം (mobocracy) പ്രയോഗിച്ച് എല്ലാം അലങ്കോലമാക്കാമെന്നാണ് അവർ കരുതിയത്. ഭരണസംവിധാനം അതിനെ സമർത്ഥമായി തടഞ്ഞു എന്നു മാത്രം. സ്വന്തം പരിപാടി വിജയിക്കാതെ പോയതിന്റെ ദുഃഖം ആണ് ആ പാർട്ടിക്കുള്ളത്." ലഡ്ജറിന്റെ തിരോധാനത്തെക്കുറിച്ചു ചോദിച്ചപ്പോൾ ഡി.സി.സി ജനറൽ സെക്രട്ടറി എം. നാരായണൻകുട്ടി പറഞ്ഞ അഭിപ്രായം ആണിത്. "സി.പി.എം പ്രയോഗിക്കുന്നത് mobocracyയാണ്. ഒരുതരത്തിലും അതു ജനാധിപത്യമല്ല. അത് എ.കെ.ജിയുടെ പിന്തുടർച്ചയുമല്ല. ആളെക്കൂട്ടി ബഹളം വയ്ക്കാമെന്ന ആ പാർട്ടിയുടെ വ്യാമോഹം ഈ ജില്ലയിൽ ഇനി നടപ്പാവില്ല" എന്നുകൂടി പറഞ്ഞപ്പോൾ നാരായണൻകുട്ടി കോൺഗ്രസ്സ് പ്രയോഗിച്ചുകൊണ്ടിരിക്കുന്ന പ്രതിരോധയുദ്ധത്തിന്റെ സൈദ്ധാന്തികനാവുകയായിരുന്നു.

കേരളത്തിൽ സി.പി.എമ്മിന്റെ സ്വാധീനം ചെറുതല്ല. ആ പാർട്ടിക്ക് അഴിച്ചുവിടാനാവുന്ന സമരോത്സുകതയുടെ ഉൾക്കരുത്തും കുറച്ചു കാണാൻ വയ്യ. ബഹുജനപരതയിൽ കോൺഗ്രസ്സിനെ അതിജീവിക്കാൻ അവർക്ക് ഈ സംസ്ഥാനത്തു കഴിഞ്ഞിട്ടുണ്ടെങ്കിൽ അതിനുകാരണം ആ പാർട്ടി പാലർമെൻററി സമ്പ്രദായങ്ങളിലേർപ്പെടാൻ പ്രദർശിപ്പിക്കുന്ന മെയ്വഴക്കമാണ്. കണ്ണൂർ ജില്ലയിലെ സഹകരണപ്രസ്ഥാനത്തിന്റെ നെടുംതൂണ് കമ്യൂണിസ്റ്റു നേതാക്കളാണെന്ന കാര്യത്തിൽ സംശയമില്ല. കോടിക്കണക്കിനു രൂപയുടെ നിക്ഷേപവും ആസ്തിയും ജനകീയമായി കൈകാര്യം ചെയ്യുന്നതിനുള്ള മിഴിവും അവർ തെളിയിച്ചിട്ടുള്ളതാണ്. മാർക്സിസ്റ്റു വിരോധികളുടെ കൈകളിലേക്ക് ഈ ജനകീയ പ്രസ്ഥാനങ്ങൾ വഴുതിപ്പോയാൽ അവ അഴിമതിയുടെ കൂത്തരങ്ങാകുമെന്ന ആശങ്ക സാധാരണക്കാർക്കുണ്ടെങ്കിൽ അവരെ കുറ്റപ്പെടുത്തരുത്. വെടിപ്പും വൃത്തിയുമുള്ള ആ ജില്ലയിലെ സഹകരണപ്രസ്ഥാനങ്ങൾ കോൺഗ്രസ്സുകാർ അങ്ങനെതന്നെ സൂക്ഷിക്കുമെന്ന് കരുതാൻ വേണ്ട ആദർശശുദ്ധി അവർ തെളിയിച്ചിട്ടില്ല. മാത്രവുമല്ല മുഖ്യമന്ത്രിക്കെതിരായി വി.എം. സുധീരനും, ജി. കാർത്തികേയനും അഴിമതി ഉന്നയിച്ചിട്ടുള്ള പാർട്ടിയാണത്. അതുകൊണ്ട് സാമ്പത്തിക മണ്ഡലങ്ങളിൽ കോൺഗ്രസ്സുകാർ കടന്നുവരുമ്പോൾ അത് കേരളീയർ ആശങ്കയോടെ നോക്കിക്കാണും. ഈ ഘട്ടത്തിൽ സാമാന്യനീതി സി.പി.എമ്മിന് അനുകൂലമാണ്.

സത്യസന്ധമായ ഒരു തിരഞ്ഞെടുപ്പു വിധി തങ്ങൾക്ക് അനുകൂലമായിരിക്കും എന്ന് മാർക്സിസ്റ്റു പാർട്ടി അവകാശപ്പെടുമ്പോൾ അതിനുവേണ്ട ഒരു സംശുദ്ധതയും ഈ തിരഞ്ഞെടുപ്പു പ്രക്രിയയിൽ അവർ കാണിച്ചിട്ടില്ല. മാർക്സിസ്റ്റുപാർട്ടി പുതിയതായി ചേർത്ത 4668 വോട്ടുകൾ സാധുവായിരുന്നെങ്കിൽ ഇന്നീ പ്രശ്നം തന്നെ ഉണ്ടാകുമായിരുന്നില്ലല്ലോ. അന്ന് ബോർഡ് മീറ്റിംഗിന് ആദ്ധ്യക്ഷംവഹിച്ച ഒ. ഭരതൻ മിനിറ്റ്സ് ബുക്കിൽ ഒപ്പിട്ടില്ല എന്നതാണ് അംഗത്വം തള്ളിപ്പോയതിന്റെ സാങ്കേതികകാരണം. ജനാധിപത്യം ഒരു വ്യവസ്ഥയാണ്. അത് നിയതമായ നിയമാവലികളിലൂടെ സ്ഥാപനങ്ങളിലൂടെ, മര്യാദകളിലൂടെ, സങ്കേതങ്ങളിലൂടെയാണ് പ്രയോഗക്ഷമമാകുന്നത്. അലസതയോടെ ആ പ്രക്രിയയിൽ ഇടപെടാനുള്ള മുഷ്ക്ക് സി.പി.എം കാണിച്ചുകൂടാ. ഭരതൻ തന്നെ സ്ഥാനാർത്ഥി ആയിരുന്ന ഇടക്കാട് തിരഞ്ഞെടുപ്പുമായി തട്ടിച്ചുനോക്കുമ്പോൾ നീതിന്യായ പീഠത്തിനുമുന്നിൽ ആ പാർട്ടിയുടെ ജനാധിപത്യവികാരം സംശുദ്ധമാണ് എന്നു പറയാനുമാവില്ല. പാർലമെൻറിൽ മുപ്പത്തിയഞ്ചു സീറ്റുകളും മൂന്നു സംസ്ഥാനങ്ങളിൽ ബഹുജനപിന്തുണയുമുള്ള ഒരു പാർട്ടി തിരഞ്ഞെടുപ്പു പ്രക്രിയയിൽ ഇതിനേക്കാളേറെ ശുഷ്കാന്തി കാണിക്കേണ്ടതായിരുന്നു. ബഹുജനരംഗത്തുള്ള സ്വന്തം ഈടുവയ്പിന് പൂരകമായ പാർട്ടി സങ്കല്പം മാർക്സിസ്റ്റു പാർട്ടിക്കുണ്ടോ എന്ന പ്രമേയവും ഈ മത്സരം ഉൾക്കൊള്ളുന്നുണ്ട്.

"മാർക്സിസ്റ്റു പാർട്ടി ബന്ദ് പ്രഖ്യാപിച്ചത് അവരുടെ രാഷ്ട്രീയ പാപ്പരത്തമാണ് കാണിക്കുന്നത്. നിവർത്തികേടിന്റെ പ്രകടനമായിരുന്നു അത്. ആ ബന്ദ് സ്വന്തം വോട്ടർമാരെ ബൂത്തുകളിലെത്തിക്കുന്നതിന് അവർക്കുതന്നെ തടസ്സമായി." ഇതുപറയുമ്പോൾ ഒരു വിജയിയുടെ ഭാവമായിരുന്നു സി.പി. ജോണിന് ഉണ്ടായിരുന്നത്. ഈ പ്രസ്താവത്തിൽ ഭാഗികസത്യം ഇല്ലാതില്ല. പൊലീസ് ആക്ട് പ്രഖ്യാപിച്ചത് കണ്ണൂർ ടൗണിൽ മാത്രമാണ്. ഒരു ജില്ലയിൽ ആകമാനമല്ല. പൊലീസ് ആക്ട് എന്നാൽ നിരോധനാജ്ഞയുമല്ല. പൊലീസ് ആക്ടിനെ നിരോധനാജ്ഞയെന്നു വ്യാഖ്യാനിച്ച് എം.വി.ആർ വിരുദ്ധ സെൻറിമെൻറ്സ് വർക്ക് ഔട്ട് ചെയ്യാനുള്ള ഒരു തരംതാണ ഷിനോറിയോ ആയിപ്പോയി ആ ശ്രമം. ഫലത്തിൽ ക്രമസമാധാന ഭീഷണി അധികരിപ്പിച്ച് ഇടത്തരക്കാരുടെ ഇടയിൽ ഭയം ജനിപ്പിക്കാനേ ആ നടപടി ഉതകിയുള്ളൂ. കണ്ണൂർ ജില്ലയിലെ നാൽപ്പത്തിയെട്ടു മണിക്കൂർ ബന്ദിനു മതിയായ രാഷ്ട്രീയ കാരണങ്ങളില്ല. പൊലീസ് ആക്ടിന് എതിരായിരുന്നുവെങ്കിൽ ആ ബന്ദ് കണ്ണൂർ ടൗണിൽ ഒതുക്കിനിർത്താമായിരുന്നു. ഇനിയതല്ലാ, സഹകരണജനാധിപത്യത്തെച്ചൊല്ലിയുള്ള ആശങ്കയായിരുന്നെങ്കിൽ അത് സംസ്ഥാനത്തിലുടനീളം പ്രഖ്യാപിക്കണമായിരുന്നു. കാരണം ജനാധിപത്യ സംരക്ഷണം ഒരു ജില്ലയുടെ മാത്രം ഉത്തരവാദിത്തമല്ലല്ലോ. ഒരു ക്രൈസിസ് മാനേജുമെൻറിന്റെ പക്വത സി.പി.എം ഈ രംഗത്ത് കാട്ടിയിട്ടില്ല. അതാകട്ടെ ഒരു ജില്ലാ കമ്മറ്റിയുടെ പോരായ്മയുമല്ല. കാരണം സംസ്ഥാന നേതൃത്വത്തിന്റെ മുഴുവൻ ധൈഷണിക-രാഷ്ട്രീയശക്തി ഈ തിരഞ്ഞെടുപ്പിൽ സമാഹരിക്കപ്പെട്ടിരുന്നു. അസംബ്ളിപ്രവർത്തനം പോലും ഇത് നിശ്ചലമാക്കി. ഇതെല്ലാം കാണിക്കുന്നത് ഒരു രാജ്യത്തിന്റെ തിരഞ്ഞെടുപ്പു പ്രക്രിയയിൽ ഇടപെടാനുള്ള ഒരു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ ഉത്തരവാദിത്തം സംശുദ്ധമായി, ജനകീയമായി, ആദരണീയവും മാതൃകാപരവുമായി നിറവേറാൻ സി.പി.എമ്മിന് ഇനിയും ബഹുദൂരം പോകാനുണ്ടെന്നതാണ്. ഉൾപ്പാർട്ടിച്ചർച്ചകളിൽ കടുത്ത നിരോധനങ്ങളുടെ ഉള്ളറ നിഗൂഢതകളിൽ ഒതുങ്ങിനിൽക്കുന്ന പാർട്ടി കാഡർ ചട്ടക്കൂട് വിപുലമായ ഉത്തരവാദിത്തങ്ങൾ നിർവ്വഹിക്കുന്നതിൽ ആ പാർട്ടിക്കു തന്നെ തടസ്സം സൃഷ്ടിക്കുന്നുണ്ടോ എന്ന കാര്യവും അതു പരിശോധിക്കേണ്ടതാണ്.

എം.വി.ആറിന്റെ രാഷ്ട്രീയ ഭാവി തിരുമാനിക്കാൻ അദ്ദേഹത്തിന് വലിയ പ്രസ്ഥാനങ്ങളില്ല. യു.ഡി.എഫുമായി കൈകോർത്തു പിടിച്ചതോടുകൂടിത്തന്നെ സ്വയംനിലനിൽപ്പ് ഭദ്രമാക്കിയെന്നല്ലാതെ രാഷ്ട്രീയസമരത്തിന്റെ ഒരു സംശുദ്ധപ്രക്രിയയ്ക്ക് എം.വി. ആറിന് ഇനി നേതൃത്വം നൽകാൻ കഴിയും എന്നു കരുതാൻ വയ്യ. തുടരത്തുടരെ പ്രതിഷേധങ്ങളെയോ, പ്രതിയോഗികളെയോ മാർക്സിസ്റ്റു പാർട്ടിക്കെതിരായി അണിനിരത്താനുള്ള ഒരു ചലനാത്മകഭാവി തനിക്കുണ്ടെന്ന് എം.വി.ആർ തന്നെ കരുതുന്നുണ്ടാവില്ല. കോടിയേരി ബാലകൃഷ്ണൻ പറഞ്ഞതുപോലെ "എത്രയോ ആളുകൾ പാർട്ടി വിട്ടുപോയി. അവരാരും ഇത്ര തരംതാണിട്ടില്ല. അതൊക്കെ രാഷ്ട്രീയ

(ശേഷം 28-ാം പേജിൽ)

## കോടിയേരി ബാലകൃഷ്ണനുമായുള്ള അഭിമുഖം

*ചോദ്യം:-* എ.കെ.ജി. സഹകരണാശുപത്രിയിലെ തിരഞ്ഞെടുപ്പ് എന്തുകൊണ്ട് ജനാധിപത്യപരമായിരുന്നില്ലാ എന്ന് നിങ്ങൾ ആരോപിക്കുന്നു?

*ഉത്തരം:-* ഇതൊരാരോപണത്തിന്റെ പ്രശ്നമല്ല. എല്ലാവർക്കും അറിയാവുന്നകാര്യമാണ്. ഭരണയന്ത്രത്തിന്റെ ദുരുപയോഗമാണ്, നടന്നത്.

*ചോദ്യം:-* ജനാധിപത്യവിരുദ്ധമാണ് തിരഞ്ഞെടുപ്പ് എന്നറിയുന്ന സമയത്ത് നിങ്ങൾക്കതിൽ നിന്നും പിൻവാങ്ങാമായിരുന്നില്ലേ?

*ഉത്തരം:-* തിരഞ്ഞെടുപ്പിന്റെ എല്ലാ ഘട്ടങ്ങളിലും ഞങ്ങൾ വിജയിക്കുമെന്ന് ഞങ്ങൾക്കുറപ്പുണ്ടായിരുന്നു. പിന്നെന്തിന് ഞങ്ങളത് ബഹിഷ്കരിക്കണം. പൊലീസും ഗുണ്ടകളും ചേർന്ന് തിരുമറികാണിച്ചതുകൊണ്ടാണ് അവർക്ക് ജയിക്കാൻ കഴിഞ്ഞത്. ഈ വിജയം ഞങ്ങൾ അംഗീകരിക്കാൻ പോകുന്നില്ല.

*ചോദ്യം:-* തന്റെ മുൻ കൈയിലാണ് ഇത് സ്ഥാപിച്ചതെന്നും എ.കെ.ജിയുടെ പേരിടുന്നതിൽ പാർട്ടിക്ക് യോജിപ്പില്ലായിരുന്നുവെന്നും എം.വി. രാഘവൻ പറയുന്നുണ്ടല്ലോ?

*ഉത്തരം:-* രാഘവൻ അതും അതിനപ്പുറവും പറയും. പക്ഷെ അതെല്ലാം ശുദ്ധനുണയാണ്. അത് പാർട്ടിയുടെ സ്ഥാപനമാണ്. എ.കെ.ജിയുടെ പേരിട്ടത് പാർട്ടിയാണ്. പാർട്ടിനേതാവെന്നനിലയ്ക്കാണ് രാഘവൻ അതെല്ലാം ചെയ്തിട്ടുള്ളത്.

*ചോദ്യം:-* രാജ്യത്ത് നിലവിലുള്ള സഹകരണനിയമത്തിന്റെ അടിസ്ഥാനത്തിൽ പ്രവർത്തിക്കുന്ന ഒരു സ്ഥാപനം ഒരു പാർട്ടി സ്ഥാപനമാണെന്ന് എങ്ങനെ പറയാൻ കഴിയും?

*ഉത്തരം:-* എ.കെ.ജി ഹോസ്പിറ്റൽ എ.കെ.ജിയുടെ പേരിലുള്ളതാണ്. അത് പാർട്ടിയുടെ തന്നെയാണ്.

*ചോദ്യം:-* ഈ ഉത്തരം ഒന്നുകൂടി വിശദീകരിക്കാമോ?

*ഉത്തരം:-* സാധാരണയാളുകൾക്ക് ചികിത്സാസൗകര്യങ്ങൾ ഏർപ്പെടുത്തുകയെന്നത് ഞങ്ങളുടെ പാർട്ടിയുടെ അഭിലാഷമാണ്. അതിനുവേണ്ടിയാണ് സഹകരണ ആശുപത്രി ഞങ്ങൾ പടുത്തുയർത്തിയതും എ.കെ.ജിയുടെ പേരിട്ടതും. എ.കെ.ജിയുടെ സ്മാരകം പാർട്ടിയുടെ വകയാണ്.

*ചോദ്യം:-* ഇതേയുക്തിവച്ച് ഗാന്ധിയുടേയും നെഹ്റുവിന്റെയുമൊക്കെ പേരിലുള്ള സ്ഥാപനങ്ങൾ കോൺഗ്രസ്സുകാർക്ക് തങ്ങളുടേതാണെന്ന് അവകാശപ്പെടാനാകുമല്ലോ?

*ഉത്തരം:-* അതങ്ങനെയല്ല. എ.കെ.ജിയുടെ പേരുതന്നെ ഇവിടത്തെ ജനഹൃദയങ്ങളിൽ വികാരങ്ങളുണർത്തുന്ന ഒരു ഏടകമാണ്. അത് വിട്ടുകൊടുക്കാൻ മാർക്സിസ്റ്റു പാർട്ടിക്ക് കഴിയില്ല.

*ചോദ്യം:-* ഒരു ജനനേതാവിന്റെ പേരിലുള്ള വികാരപരതയും എം.വി.ആറിനോടുള്ള കുടിപ്പകയും ഒരു പ്രക്ഷോഭത്തിന്റെ അടിത്തറയാകുന്നത് ഉചിതമാണോ?

*ഉത്തരം:-* ഇത് കുടിപ്പകയുടേയും വികാരത്തിന്റെയുമൊന്നും പ്രശ്നമല്ല. ജനാധിപത്യമര്യാദയുടെ പ്രശ്നമാണ്. കള്ളവോട്ടും മുഷ്ക്കും ഉപയോഗിച്ചാണ് അവർ ജയിച്ചത്. ഞങ്ങൾക്കതംഗീകരിക്കാനാവില്ല.

*ചോദ്യം:-* ആശുപത്രിപ്രവർത്തനം അനുവദിക്കയില്ല എന്നാണോ അർത്ഥമാക്കുന്നത്?

*ഉത്തരം:-* ജനാധിപത്യരീതിയിൽ വീണ്ടും തിരഞ്ഞെടുപ്പ് നടത്തണം. അതുവരെ ആശുപത്രിപ്രവർത്തനം അനുവദിക്കില്ല.

*ചോദ്യം:-* ഒരു രാഷ്ട്രീയപ്രക്ഷോഭമാണോ നിയമയുദ്ധമാണോ നിങ്ങൾ ലക്ഷ്യം വയ്ക്കുന്നത്?

*ഉത്തരം:-* രണ്ടും. നിയമയുദ്ധത്തിനുള്ള എല്ലാ സന്നാഹങ്ങളും ഞങ്ങൾ ആരംഭിച്ചു കഴിഞ്ഞു.

*ചോദ്യം:-* എൽ.ഡി.എഫിന്റെ മുൻഭരണ സമിതി ഇരുന്നപ്പോൾ നിങ്ങൾ ചേർത്ത 4668 അംഗങ്ങൾക്ക് നിയമസാധുതയില്ലാതായിപ്പോയതല്ലേ പരാജയത്തിനുകാരണം?

*ഉത്തരം:-* അതില്ലായിരുന്നെങ്കിലും തെരഞ്ഞെടുപ്പ് ജനാധിപത്യപരമായിരുന്നെങ്കിൽ ഞങ്ങൾ ജയിച്ചേനെ.

*ചോദ്യം:-* ഇത് ഒരു പാർട്ടിയുടെ സ്ഥാപനമാണെന്ന് നിങ്ങൾ കരുതുന്നു. എന്നിട്ടും 4668 അംഗങ്ങൾക്ക് വോട്ടവകാശം നേടിക്കൊടുക്കാൻ പാർട്ടിക്ക് കഴിഞ്ഞില്ലല്ലോ? അത് പാർട്ടി ജില്ലാ നേതൃത്വത്തിന്റെ പിടിപ്പുകേടാണെന്ന് ആക്ഷേപത്തെക്കുറിച്ച് എന്താണ് പറയാനുള്ളത്?

*ഉത്തരം:-* നിശ്ചയമായും ജില്ലാ നേതൃത്വത്തിന്റെ പിടിപ്പുകേടല്ലാ. വോട്ടവകാശം ലഭിക്കാതെ പോയതിനു കാരണം സാങ്കേതികമാണ്.

*ചോദ്യം:-* ജനകീയപ്രക്ഷോഭങ്ങൾ സംഘട്ടനാത്മകമായ രാഷ്ട്രീയ സാഹചര്യത്തിന് ജന്മം നൽകില്ലേ?

*ഉത്തരം:-* ഏറ്റുമുട്ടലുകളിലൂടെ വളർന്ന പാരമ്പര്യമാണ് ഞങ്ങൾക്കുള്ളത്. ആർ.എസ്.എസ്സുകാർക്കും കോൺഗ്രസ്സുകാർക്കും ഞങ്ങളെ തകർക്കാൻ കഴിഞ്ഞിട്ടില്ല. ഇനി കഴിയുകയുമില്ല. എന്തുവിലകൊടുത്തും ജനാധിപത്യത്തിനുവേണ്ടിയുള്ള പ്രക്ഷോഭം മുന്നോട്ടു കൊണ്ടുപോവുകതന്നെ ചെയ്യും. അതിൽ ഒരു വിട്ടുവീഴ്ചയുമില്ല.



## മലയാറ്റൂർ

# ആറാം വിരൽ

4

**അകലെനിന്നും** കണ്ട കാഴ്ച അവനെ ഞടുക്കി.

കട്ടിലിൽ തളർന്നു കിടക്കുകയാണ് ശ്രീധരമേനോൻ. ഞരങ്ങുന്നു. നിലവിളിക്കുന്നു. പാറു തടകിക്കൊടുക്കുന്നു.

കണ്ടുനില്ക്കാനായില്ല.

വേദരാമൻ മുൻവശം ഇറയത്തേക്ക് നടന്നു.

എന്താണ് സംഭവിച്ചിരിക്കുന്നത്?

കുറെനേരം കഴിഞ്ഞപ്പോൾ പാറു അവനെ തേടിയെത്തി.

"അച്ഛനെന്തു പററി?" വേദരാമൻ തിരക്കി.

"നീ കണ്ടോ?"

"ഉം..."

"നിന്നെ പൊലീസ് പിടിച്ചെന്നു കേട്ടപ്പൊ..."

എന്താണുണ്ടായതെന്ന് പാറു വിവരിച്ചു.

ശ്രീധരമേനോൻ നിശ്ചലനായി കുറെനേരം നിന്നു. പിന്നെ ചുവരിൽ ചാഞ്ഞു. രണ്ടു കൈകളും നെററിയിലമർത്തിപ്പിടിച്ചു. അടിമുടി വിയർത്തു. മലവും മൂത്രവും പോയി. പിന്നെ... വെട്ടിയിട്ടപോലെ താഴെ വീണു. അനക്കമില്ല. ഞാൻ നിലവിളിച്ചോണ്ട് ഓടി, പടിപ്പുരയിലേക്ക്. ആളുകള് വന്നുകൂടി. ജാനകിഅമ്മ്യാരും, കൊച്ചുവീട്ടിലെ കരുണനും, ഉണ്ണീരയും, കൊച്ചാപ്പുവും, ത്രേസ്യയും സെയ്തലവിയുമെല്ലാം. എല്ലാരും ചേർന്ന് പിടിച്ചുപൊക്കി. എന്നിട്ടെന്താ! വലതുഭാഗം മുഴുവൻ തളർന്നുപോയിരുന്നു. മിണ്ടാനും വയ്യ. എന്തു ചോദിച്ചാലും കരച്ചിൽ മാത്രം. നമ്മുടെ കോങ്കണ്ണൻ പാപ്പിവൈദ്യനെ വിളിക്കാൻ ആരോ ഓടി. വൈദ്യൻ വന്നു. തടകി. ഉഴിഞ്ഞു. അന്നു മാത്രമല്ല, പലനാൾ. പച്ചിലമരുന്ന്, കുഴമ്പ്, കിഴി, പോത്തിൻ ദ്രാവകം—എല്ലാം.

എന്താ ഫലം?

വേദരാമൻ എല്ലാം മൂളിക്കേട്ടു. ഒന്നും പറയാൻ തോന്നിയില്ല. മുററത്തിലിറങ്ങി നിന്നു. നടക്കണം. ഓടണം.

അവൻ തൊടിയിൽ കടന്നു.

അപ്പോൾ... ഇതാണ് കഥ. ഇങ്ങനെ സംഭവിച്ചില്ലായിരുന്നെങ്കിൽ തന്നെ ജാമ്യത്തിലിറക്കാൻ അച്ഛൻ വരുമായിരുന്നോ?

പക്ഷാഘാതംമൂലം ഒന്നിനും വയ്യാതായി അച്ഛൻ കിടപ്പിലാണെന്ന് മുകുന്ദൻ അറിഞ്ഞില്ലേ? അവനെന്തേ അതിനെപ്പററി ഒന്നും പറയാത്തത്?

മറിച്ച്...

അവൻ നോവിപ്പിച്ചു. കുത്തുവാക്കുകൾ പറഞ്ഞു. കഴിഞ്ഞ രാത്രിയിൽ മണൽപ്പുറത്തു വച്ച് അവൻ പറഞ്ഞതെല്ലാം ഇപ്പോൾ തലച്ചോറിൽ അനേകം സൂചികളായി കടന്നുവന്നു.

നിൻറച്ഛൻ ഒരു പാട്ടുകാരൻ പട്ടരാണ്... പട്ടരാണ്... പട്ടരാണ്!

ആണോ? ഉയർന്ന ജാതിക്കാരനായ പട്ടരുടെ ബീജം മോശമല്ല. പക്ഷേ, വിവരമറിയണം. ആരാ എന്നെ ഉണ്ടാക്കിയത്?

ചുററിത്തിരിഞ്ഞു. ഇത്രേയുള്ളോ ഈ മുള്ളങ്കുന്നം തറവാട്? അറുപത്തെട്ട് സെൻറ്. അതാ, കല്ലുവെട്ടാംകുഴി. അതാ, പൊട്ടക്കുളം.

പൊട്ടക്കുളത്തിൻറ ഒന്നാംപടവിൽ വേദരാമൻ ഇറങ്ങിനിന്നു.

ഇത് കുളമാണോ? അതോ അബദ്ധവശാൽ വെള്ളം നിറഞ്ഞ മറെറാരു കല്ലുവെട്ടാംകുഴിയോ?

വേദരാമൻ വയറിൽ താളമടിച്ചു. എവിടെ എൻറ വിശപ്പ്? അത് എവിടെപ്പോയൊളിച്ചിരിക്കുന്നു?

അതാ, പൊട്ടക്കുളത്തിൻറ അവസാനത്തെ പടവ്. അതിനപ്പുറം ചെളിയും പുൽപ്പടർപ്പും. പിന്നെ, ഏതോ ശാപമേററ് കല്ലായിത്തീർന്ന വൻ തവളയുടെ ആകൃതിയിലൊരു പാറ. കട്ടിപ്പായൽ നിറഞ്ഞ വെള്ളം. കടും പച്ചനിറം.

ചെളിയിൽ, പുൽപ്പടർപ്പിനിടയിൽ എന്തോ അനങ്ങി. തവിട്ടുപുള്ളികൾ. ഒന്നുരണ്ട് നീളൻ മഞ്ഞവരകൾ. നീർക്കോലിയാണ്. വേദരാമൻ കുനിഞ്ഞു. ഒരു കല്ലുപെറുക്കി എറിഞ്ഞു. ഇഴഞ്ഞു വെള്ളത്തിൽ കുതിച്ചു; അന്തർദ്ധാനം ചെയ്തു.

വേദരാമൻ തിരിഞ്ഞു നടന്നു. അച്ഛനെ കാണാൻ മോഹം. എന്തിന് അകലെനിന്ന്? അടുത്തുചെന്ന് കാണണം.

ചെന്നു നിന്നു, മുമ്പിൽ.

ശ്രീധരമേനോൻ മകനെ നോക്കി. കണ്ണീർ വാർത്തു. ചുണ്ടുകൾ കോടി. ഒരു കവിളിലെ മാംസപേശികൾ വികൃതമായി ചലിച്ചു. വാക്കുകൾ ഉയർന്നില്ല—ഞരക്കം മാത്രം; നേർത്ത നിലവിളിയും.

ആ കണ്ണുകൾ എന്തെങ്കിലും പറയാൻ ശ്രമിക്കുകയായിരുന്നോ?

വേദരാമൻ കട്ടിലിൻറ വക്കിലിരുന്നു. അച്ഛനെ തൊട്ടുകൊണ്ട് അവൻ മന്ത്രിച്ചു. "അന്നു ഞാൻ ഒരു കുഴപ്പവും കാണിച്ചില്ല. അച്ഛൻ എന്നെ തെററിദ്ധരിച്ചു."



'വിശ്വസിക്കുന്നില്ല' എന്നറിയിക്കാനാണോ ആ തല നിമിഷനേരത്തേക്ക് അങ്ങോട്ടുമിങ്ങോട്ടും ആടിയത്?

"രാമൻകുട്ടി!" പാറുവിൻറ വിളി കേട്ടു.

അവൾ തൊട്ടടുത്തെത്തിയിരിക്കുന്നു. തോളിൽ തൊട്ടുകൊണ്ട് അവൾ പറഞ്ഞു. "ഇങ്ങ് പോര്!"

അനുസരിച്ചു.

ചായ്പിൽ കടന്ന അവനെ അവൾ അനുഗമിച്ചു.

"അച്ഛൻറ മുമ്പിൽ പോണ്ടായിരുന്നു."

"ഉം?"

"ഈ കിടപ്പില് ക്ഷോഭം വന്നാലേ, വീണ്ടും തലയിലെ കുഴല് പൊട്ടും. അങ്ങനെ പററിയാലുണ്ടല്ലോ, ആള് പോക്കാ!"

മച്ചിലേക്കു നോക്കിക്കൊണ്ട് വേദരാമൻ പിറുപിറുത്തു. "ഇങ്ങനെ കിടക്കുന്നതിലും ഭേദമാ!"

മച്ചിലെ ഇരുമ്പുവളയങ്ങളിൽ അവൻ കണ്ണുനട്ടു നിന്നു. ഓണക്കാലത്ത് നേന്ത്രക്കുലകളും വിഷുക്കാലത്ത് പവൻപുള്ളികളുള്ള വെള്ളരിക്കകളും തൂങ്ങിക്കിടക്കുന്ന വളയങ്ങൾ. ഇക്കുറി ഒററ വെള്ളരിക്കപോലും കാണാനില്ല.

അല്പനേരത്തെ മൗനത്തിനുശേഷം എന്തോ അസംബന്ധം പറയുമ്പോലെ വേദരാമൻ ചോദിച്ചു. "എൻറ അമ്മയെ നിനക്കോർമ്മയുണ്ടോ?"

"പിന്നില്ലാതെ!"

"എനിക്കോർമ്മയില്ല. അമ്മ സുന്ദരിയായിരുന്നോ?"

"മഹാലക്ഷ്മിയായിരുന്നു, മഹാലക്ഷ്മി..."

"പാറൂ, അമ്മ പണ്ടേ മരിച്ചത് നന്നായി, അല്ലേ?"

"എന്തായിങ്ങനെ...?"

"അല്ല. പലതും കാണാതെ മരിക്കാൻ കഴിഞ്ഞല്ലോ... ഓ, അതൊക്കെപ്പോട്ടെ. എനിക്ക് ഊണു വേണം. ഞാൻ മുഴുപ്പട്ടിണിയാ."

"എല്ലാം വച്ചുണ്ടാക്കുന്നുണ്ട്. അതിനുമുമ്പ് റവക്കഞ്ഞി കൊണ്ടുവരാം."

"വേണ്ട. കന്നാസിലെ ആ സാധനം..."

"അത് രാത്രിയില്."

"എനിക്ക് ശകലം വേണം... ഇപ്പൊ!"

"ഇപ്പൊ വേണ്ടന്നേ!"

"എന്നാലേ... ഞാനങ്ങു പോയേക്കാം."

"മുഷിയാതെ രാമൻകുട്ടി! കൊണ്ടുവരാം."

വേദരാമൻ ലേശം കഴിച്ചു. ഒഴിഞ്ഞ വയറിൽ മദ്യം ചെന്നപ്പോൾ ചെന്നിയിലും കഴുത്തിൻറ പിന്നിലും വല്ലാത്ത തരിപ്പും അള്ളിപ്പിടിത്തവും അനുഭവപ്പെട്ടു.

"പാറൂ, ഞാൻ ചിലതു ചോദിച്ചാൽ സത്യം പറയുമോ?"

"ചോദ്യമെന്തവാ?"

"പണ്ട് പണ്ട്, ഒരു പത്തുപതിനാറ് കൊല്ലം മുമ്പ് ഇവിടെ ഒരു പാട്ടുകാരൻ സ്വാമി വന്നിരുന്നോ—അമ്പലത്തിൽ ഭജനമിരിക്കാൻ?"

"ഉവ്വല്ലോ."

"ഞാൻ ജനിക്കുന്നതിനുമുമ്പ്...?"

"അതെ."

"എൻറമ്മ മരിച്ചതെങ്ങനെയാ?"

"രാമൻകുട്ടി, എന്തായിത്? മുമ്പെങ്ങും ചോദിക്കാത്ത ഓരോന്നിപ്പൊ..."

"അമ്മ മരിച്ചതെങ്ങനാ? പറ!"

"നെഞ്ചിലൊരു വേദനയെന്നും പറഞ്ഞ് തമ്പുരാട്ടി കിടന്നു. പിന്നെ എഴുന്നേററില്ല."

"തമ്പുരാട്ടിയോ?"

"അമ്മയെ ഞാൻ തമ്പുരാട്ടീന്നാ വിളിച്ചോണ്ടിരുന്നേ!"

"പാറൂ, അമ്മ മരിച്ചതിനുശേഷം നീയല്ലേ എന്നെ പാലൂട്ടിയത്? നിൻറ മുലയിൽ പാലുണ്ടായിരുന്നോ? നീ പെററിരുന്നോ?"

"ഞാനിവിടെ വരുമ്പൊ കൈക്കുഞ്ഞുണ്ടായിരുന്നു. അത് ഗ്രഹണിപിടിച്ചു ചത്തു. പക്ഷേ, എൻറ മുല വററിയില്ല."

"മൂന്നാണ്ട് നീ എനിക്ക് മുലപ്പാല് തന്നു, അല്ലേ?"

"എങ്ങനറിയാം?"

"നീ തന്നെയാ പണ്ട് പറഞ്ഞത്... ആട്ടെ, മൂന്നാണ്ട് മുടങ്ങാതെ പാലു കാണുമോ,



ഇടയ്ക്ക് പെറാതെ?''

പാറു കുണുങ്ങിച്ചിരിച്ചു. ''ചില പെണ്ണുങ്ങൾ അങ്ങനാ! വററത്തില്ല.''

''എൻറച്ചനും നീയും തമ്മിൽ—''

''അറിയാവുന്ന കാര്യമല്ലേ?''

''ഉം... അതു പോട്ടെ! ആ പാട്ടുകാരൻ സ്വാമി കാണാനെങ്ങനായിരുന്നു?''

''അസത്തു ചോദ്യങ്ങള് ചോദിച്ചാല് ഞാനെന്തോ പറയാനാ?''

''ശരി. ഇനി ഞാനൊന്നു കിടക്കട്ടെ.''

''തലയ്ക്കു പിടിച്ചു, എന്താ?''

''ഭയങ്കര ക്ഷീണം. ഊണ് കാലമാകുമ്പൊ വിളിക്ക്!''

സിമൻറ് തറയിൽ വേദരാമൻ കിടന്നു. ക്ഷണത്തിലുറങ്ങിപ്പോയി. ഇടയ്ക്കിടെ തിരിഞ്ഞും ചരിഞ്ഞും കിടന്നു. സ്വപ്നങ്ങൾ വേട്ടയാടുകയായിരുന്നു. മജിസ്ട്രേററ് മാത്യൂസ് അലറുന്നു: ''എടോ, തങ്കപ്പൻപിള്ള ഹേഡേ! എടുക്ക്, അവൻെറ ആറാം വിരലിൻെറ പ്രിൻറ്!'' വട്ടോളിക്കാവിലെ കുരങ്ങന്മാർക്ക് ഹനുമാൻ സൈസ്. അവ ചുററും കൂടിനിന്ന് തൻെറ മുതുക് മാന്തിപ്പൊളിക്കുന്നു. അക്കരയിലെ പനകൾ പിശാചുക്കളായി മാറുന്നു. വലിയ ദംഷ്ട്രങ്ങളും, നെററിയിൽ ഒററക്കണ്ണും മേലാകെ മുള്ളൻരോമവുമുള്ള പിശാചുക്കൾ. ''ഇതിനെല്ലാമിടയിൽ സുന്ദരിയായ അമ്മ പകച്ചുനില്ക്കുന്നു. പാട്ടുകാരൻ പട്ടര് അമ്മയെ വട്ടംപിടിക്കുന്നു... തുണി ഉരിയുന്നു.

''അമ്മേ!'' ഉറക്കെ നിലവിളിച്ചുകൊണ്ട് വേദരാമൻ ചാടിയെഴുന്നേററു.

നിലവിളി കേട്ട് പാറു ഓടിയെത്തി.

''എന്തുപററി?''

''ദുഃസ്വപ്നം കണ്ടു.''

വേദരാമൻ പാറുവിനെ കൗതുകപൂർവ്വം നോക്കി. എന്തേ ഇവൾക്കൊരു പുത്തൻ ചെറുപ്പം? ഓ... കുളിച്ചു തെളിച്ചു വന്നിരിക്കയാണ്. ചുവന്ന പുതിയ റൗക്ക. നേർത്ത കരയുള്ള അലക്കിയ മുണ്ട്.

''വാ, രാമൻകുട്ടി, ഉണ്ണാം.''

''അച്ചരൻ?''

''കഞ്ഞിവെള്ളം വായിലൊഴിച്ചു കൊടുത്തു. കട്ടി ആഹാരമൊന്നും ഇറങ്ങുകേല.''

വേദരാമൻ സാമാന്യം ഭേദമായി ഊണു കഴിച്ചു.

''നീ കഴിക്കുന്നില്ലേ, പാറു?''

''കഴിച്ചോളാം.''

അവൾ അവൻെറ അനുഭവങ്ങൾ ചികഞ്ഞറിയാൻ ശ്രമിച്ചു.

''പൊലീസ് സ്റേറഷനിൽ സമയത്തിനു ചോറു കിട്ടുമായിരുന്നോ?''

''പൊലീസ് സ്റേറഷനോ! ച്ഛെര! ഞാൻ ഒരു പളുങ്കുകൊട്ടാരത്തിലായിരുന്നു.''

''പൊലീസുകാർ തല്ലിയോ?''

''ച്ഛെര! തടകി. വെഞ്ചാമരം വീശി. ഉടലാകെ ചന്ദനം പുരട്ടിത്തന്നു.''

''നീ എന്തിനാ മോട്ടിച്ചത്, രാമൻകുട്ടി?''

''ഞാൻ മോട്ടിച്ചില്ല. മുകുന്ദനായിരിക്കും.''

''പക്ഷേ, അഞ്ചാറു ദിവസം കഴിഞ്ഞ് അവനിങ്ങു വന്നല്ലോ!''

''വന്നിട്ടെന്തു പറഞ്ഞു?''

''നീ ലോക്കപ്പിലാണെന്ന്!''

വേദരാമൻ എച്ചിൽക്കൈ ഉയർത്തിപ്പിടിച്ചു.

''എട മിടുക്കാ! എനിക്ക് നിന്നെ ഒന്നു കാണണം. നിൻെറ തന്തയേം കാണണം. ഒരു പത്തെണ്ണം ചോദിക്കണം!''

''വഴക്കിനൊന്നും പോണ്ട! ആ ശങ്കുവാര്യര് ശപ്പട്ടയാ!''

''ശപ്പട്ട എന്നുവച്ചാൽ?''

''ഒരിക്കലെൻെറ റൗക്കയില് കേറിപ്പിടിച്ചു. ഞാൻ ആട്ടിപ്പായിച്ചു. ആ ദേഷ്യത്തിലാ അയാളെനിക്ക് കൊഴുക്കട്ട എന്നു പേരിട്ടത്.''

''തെമ്മാടി വാര്യര്!''

''കള, രാമൻകുട്ടി! പണ്ട് നടന്നതല്ല്യോ?''

''മതി വിളമ്പിയത്. വയറ് പൊട്ടാറായി.''

ഊണിനുശേഷം വേദരാമൻ സിമൻറ് തറയിൽ വീണ്ടും കിടന്നു; ഉരുണ്ടു.

○

ഉണർന്നപ്പോൾ സന്ധ്യയായി.

നാററം. ഭയങ്കര നാററം. തനിക്കാണ് നാററം. കുളിക്കണം. പുതിയ വസ്ത്രങ്ങൾ ധരിക്കണം.

കുളിപ്പുരയിൽ കടന്നു. കോരിക്കുളിച്ചു.

അലക്കിയ വസ്ത്രങ്ങൾ തേടി. പഴയ മുണ്ടു പെട്ടിയിൽ ചിലതുണ്ടായിരുന്നു... അരക്കയ്യൻ ഷർട്ടുകൾ, വീതിക്കരയുള്ള മുണ്ടുകൾ.

ഉടുത്തൊരുങ്ങി.

പടിപ്പുരയിലെത്തിയപ്പോൾ പിന്നിൽനിന്നും പാറു വിളിക്കുന്നതു കേട്ടു. തിരിഞ്ഞു നോക്കിയില്ല. ആഞ്ഞു നടന്നു.

ഇപ്പോഴും അരണ്ട നാട്ടുവെളിച്ചമുണ്ട്.

ഭാഗ്യം, കലുങ്കിൽ ആരും കുത്തിയിരിക്കുന്നില്ല.

ഇടവഴിയിൽ ആരെങ്കിലും കാണുമോ? തന്നെ നോക്കി, ''എടാ ഉരുളിക്കള്ളാ'' എന്നു വിളിക്കുമോ?

അച്ചുക്കുട്ടിയുടെ ചായപ്പീടികയുടെ മുമ്പിലെത്തിയപ്പോൾ വേദരാമൻ വേഗം കൂട്ടി നടന്നു. അയാൾ കാണേണ്ട. കണ്ടാൽ വിടില്ല.

പക്ഷേ, അച്ചുക്കുട്ടി അവനെ കണ്ടു കഴിഞ്ഞിരുന്നു.

''എടാ, രാമൻകുട്ടി, ഇവിടെ ഒന്ന് ഹാജർ വച്ചിട്ടു പോ!''

വേദരാമൻ നിമിഷനേരം ശങ്കിച്ചു നിന്നു. ചായപ്പീടികയിൽ കയറുന്നതാണ് ബുദ്ധി. അല്ലെങ്കിൽ അച്ചുക്കുട്ടി പിണങ്ങും. അയാളുടെ ഭാഷയും രീതിയും മാറും.

ചെന്നു. ഒന്നും മിണ്ടാതെ നിന്നു.

പതിവില്ലാത്തവിധം സ്നേഹപ്രകടനം നടത്താൻ അച്ചുക്കുട്ടി തയാറായി.

''എടാ, കഥയെല്ലാം എനിക്കറിയാം. എന്നോടൊന്നും പറയേണ്ട. നീയും മുകുന്ദനും മറേറ സാധനം ചാക്കിലേററിപ്പോണത് കണ്ടവനാ ഞാൻ. നീ മാത്രം കുടുങ്ങി. മുകുന്ദന് ഒരു പോറലും പററിയില്ല. ങാ, നീ ഒന്നുകൊണ്ടും വിഷമിക്കേണ്ട. ഒരു പരിപ്പുവടയും ചായയും തട്ടിക്കോ!''

''മടക്കത്തിലാവട്ടെ, അച്ചുവേട്ടാ.''

''നിൻറിഷ്ടം! നീ തൊഴാൻ പോവുകാ, അല്ല്യോ? ആയിക്കോ! പക്ഷേ, മൂർത്തി അവിടെയില്ല. അതിനെച്ചൊല്ലി, നാട്ടുകാർക്ക് പരാതിയുമില്ല. കൃഷ്ണൻനമ്പൂരിയും അനിയൻ ശുക്രൻനമ്പൂരിയുംകൂടി പണ്ടേ ബിംബം വിററു. ഇന്നുള്ളത് പകർപ്പാ!''

''തൊഴുതിട്ടു വരാം, അച്ചുവേട്ടാ.''

''നല്ലത്.''

ആൽത്തറയിൽ ചിലർ പണംവച്ച് ചീട്ടുകളിക്കുന്നുണ്ടായിരുന്നു. വേദരാമൻ അല്പനേരം അത് നോക്കി നിന്നു. പിന്നെ അമ്പലത്തിൻെറ പുറം മതില്ക്കെട്ട് ചുററി നടന്നു.

നരസിംഹമൂർത്തിയെ കാണാനായിരുന്നില്ല തിടുക്കം.

മുകുന്ദനെ കാണണം.

ശങ്കുവാര്യരെയും.

(തുടരും)







# പാപനാശിനിയുടെ തീരത്തൊരു കുമ്പസാരം

എല്ലാ വ്യഥകളും പരാതികളു-
മേറ്റു പറഞ്ഞ്,
ശാപമോക്ഷത്തിനായി,
ഗുരു, ഇവൾ,
ഈ പാപനാശിനിയുടെ തീരത്തെത്തിയിരിക്കുന്നു.
അശാന്തിയുടെ മാറാപ്പിനുള്ളിൽ
നുറുങ്ങിയ മനസ്സിൻെറ ചില്ലുകഷണങ്ങളും
നിശ്ശബ്ദമായ തേങ്ങലും മാത്രം ബാക്കി.

''ഗുരു,
ഞാനേറെ തളർന്നിരിക്കുന്നു.
ഒരിക്കലും
വരാത്ത വണ്ടിക്കുവേണ്ടിയുള്ള
കാത്തിരിപ്പാരംഭിച്ചു
നാഴികകൾ കടന്നിരിക്കുന്നു.
ഭൂതകാലത്തിൻെറ ശവപറമ്പിൽ
പകലുകൾ ഹോമിക്കപ്പെട്ടപ്പോൾ
മുറിവേറ്റ സ്വപ്നങ്ങൾ
രാവുകളുമപഹരിച്ചു.
സമനില തെറ്റിയ നഗരങ്ങൾ,
നിരന്തരമെന്നെ വേട്ടയാടി.
വെളിച്ചം കാണാത്ത ഇരുട്ടുമുറിയിൽ
യൗവനം ഒരു ഭാരമായി.
വെള്ളിത്തുട്ടിന് വേണ്ടി
ഞാനെന്നെ വിറ്റതു,
വിശപ്പകറ്റാനായിരുന്നില്ല,
കസവു പുടവ ചുറ്റാനായിരുന്നു.
തുരുമ്പെടുത്ത ചങ്ങലകളിൽ
പുതിയ ബന്ധങ്ങൾ കണ്ടെത്തിയപ്പോൾ
പരാജയങ്ങളേറ്റു വാങ്ങാൻ
ഞാൻ വിധിക്കപ്പെട്ടിരുന്നു.
കാമുകൻെറ കണ്ണിൽ കത്തിയിരുന്ന
കാമാഗ്നിയിൽ ജ്വലിച്ചു,
അവൻെറ ബീജങ്ങൾക്കൊരു-
വിളനിലമാവാൻ ഞാനാശിച്ചു.
അവൻെറ മനസ്സിലെ മഴവില്ലപഹരിച്ച-
അപരാധി, ഞാനാണ് ഗുരു.
ഒന്നും മനഃപൂർവ്വമായിരുന്നില്ല.
ഒരു ജന്മത്തിൻെറ പാപഭാരവുമായി,
ഈ കഴുമരത്തിൽ
മരിക്കാതെ ഞാൻ പിടയുന്നതും
അവന് നല്കിയ വേദനയുടെ
പ്രായശ്ചിത്തമായിട്ടാണ്.
ഘടികാര സൂചിയിൽ, മണിക്കൂറുകൾ
പെറ്റു പെരുകി.
നെഞ്ചിനകത്തു കത്തുന്ന
ഹോമകുണ്ഡത്തിലെ തീയിൽ
കെട്ടുതാലി, ഉരുകിയുരുകി, ഇല്ലാതായി.
എന്നിൽ പിറന്ന ഭ്രൂണങ്ങളെ
പടിയടച്ചു പിണ്ഡം വെച്ച
കുറ്റവാളിയും ഞാൻ തന്നെയാണു ഗുരു.
അശ്വത്ഥാമാവിൻെറ ആത്മാവ് പോലെ
ഗതികിട്ടാ പ്രേതങ്ങളായി,
അവരീ ഭൂഖണ്ഡത്തിലലയുന്നു.
ഇനിയും ചിതലരിക്കാത്ത
മനസ്സിൻെറ അകത്തളങ്ങളിൽ
ഒരു മോഹം മരിക്കാതവശേഷിക്കുന്നു.
എൻെറ
മൗനത്തിന് അർത്ഥം നല്കുവാൻ,
തപസ്സിന് അന്ത്യം കുറിയ്ക്കാൻ,
ഗർഭപാത്രത്തിനവകാശിയാവാൻ
ശുഭ്രവസ്ത്രധാരനായി,
ഉപഗുപ്തൻ, വരില്ലേ, ഗുരു?''

''വരില്ലെന്ന് അങ്ങു മന്ത്രിച്ചുവോ?
അതോ
അതവൻെറ അശരീരിയായിരുന്നുവോ?''

''ചുടുകാട്ടിലേക്കുയാത്രയാവും മുമ്പ്
ശവപ്പെട്ടിയിൽ ആണിയടിക്കും മുമ്പ്
കൃഷ്ണമണികൾ പിഴുതെടുക്കും മുമ്പ്
അവസാനത്തെ കണ്ണുനീരു-
മവസാനത്തെ ചുംബനവു-
മവൻെറ പാദങ്ങളിൽ
അർപ്പിക്കാൻ അനുവദിച്ചാലും-

''ഇന്ന്,
അങ്ങൊരുക്കിയ യാഗശാലയിൽ
ഞാൻ കാത്തിരിക്കുന്നു.
എഴുത്താണിയെൻെറ ഹൃദയത്തിൽ,
ആഴ്ത്തിയിറക്കി,
കിനിയുന്ന ചോരയിൽ എഴുതുന്ന
പുതിയ കാവ്യത്തിനായി
ഇവൾ കാത്തിരിക്കുന്നു.

ഗുരു,
അങ്ങ് പെയിച്ച യീ മഴയിൽ
നദി കരകവിഞ്ഞൊഴുകുന്നു.
പുഴയുടെ ഓളങ്ങൾ
ജാതകത്തിലെ കറ ഒപ്പിയെടുക്കുന്നു.
അങ്ങ് ഉരുവിടുന്ന ശാന്തിമന്ത്രങ്ങൾ
കളങ്കങ്ങൾ കഴുകി കളയുന്നു.
പ്രപഞ്ചത്തിൽ,
ഒരു പുതിയ സൂര്യൻ ഉദിക്കുന്നു.
ആകാശം, പൊലിയാത്തൊരു
മഴവില്ലിനെ പ്രസവിക്കുന്നു.
നിലവിളക്കു, അണയാത്തൊരു
തിരി സമ്മാനിക്കുന്നു.
അങ്ങയുടെ ആശീർവാദവുമായി
മണ്ണിൻെറ മാറിൽ,
ഉണരാത്തൊരുറക്കത്തിന്
ഇവൾ തയ്യാറാവുന്നു.
കാറ്റ് താരാട്ടുപാടുന്നു.''

ഇനിയും കാലത്തിന് കഥയെഴുതാൻ
പുഴയ്ക്കു ഭാരമേകാൻ, ജഢമായൊരു-
പുനർജ്ജന്മമെനിക്കു നല്കാതിരിക്കുക.



എൻ. പ്രഭാകരൻ

# തീനടപ്പ്



**കാലിച്ചാൻ** കടവിൽ നിന്ന് കുന്നേരിയിലേക്കുള്ള അപൂർണ്ണമായ യാത്രയ്ക്കിടയിൽ എനിക്കുണ്ടായ വിചിത്രവും ഭയാനകവുമായ അനുഭവങ്ങളുടെ ലഘുവിവരണം മാത്രമേ ഇവിടെ ഉദ്ദേശിക്കുന്നുള്ളൂ.

സഞ്ചാരസാഹിത്യം എനിക്ക് വശമുള്ള സംഗതിയല്ല. വെറും സാഹിത്യം തന്നെ കഷ്ടിമുഷ്ടിയാണ്. പിന്നെ ഞാൻ എന്തിനീ സാഹസത്തിന് പുറപ്പെടുന്നുവെന്നല്ലേ? ഭാവി തലമുറയെ ഓർത്താണെന്നു പറയാം. പറയാമെന്നല്ല, അത് തന്നെയാണ് സത്യവും. വർത്തമാനലോകത്തിലെ വെറും നീർക്കുമിളകളെന്നു കരുതി വിദഗ്ദ്ധ ചരിത്രകാരന്മാർ വിസ്മരിക്കാനിടയുള്ള ഏതാനും ചില സംഭവങ്ങളാണ് ഈ വിവരണത്തിന് വിഷയമാകുന്നത്.

കാലിച്ചാൻ കടവിലെ എന്റെ താമസസ്ഥലത്തുനിന്ന് ഇക്കഴിഞ്ഞ പത്താം തീയതി രാവിലെ ഒമ്പതു മണിക്കാണ് ഞാൻ യാത്ര പുറപ്പെട്ടത്. അന്നേദിവസം ബന്താണെന്ന് മുൻകൂട്ടി അറിയാമായിരുന്നതുകൊണ്ട് രണ്ടു ബോട്ടിൽ കുടിവെള്ളം, രണ്ട് നേന്ത്രപ്പഴം, എണ്ണമയമുള്ള രണ്ട് നിരോധ് എന്നിവ ഞാൻ സഞ്ചിയിൽ കരുതിയിരുന്നു. ശരീരത്തിന്റെ ആവശ്യങ്ങൾ ഒരു സഞ്ചാരിയെ ഏതു നേരത്തും വിവശനാക്കാമെന്ന് മുൻകാല യാത്രാനുഭവങ്ങൾ എന്നെ പഠിപ്പിച്ചിരുന്നു.

ഇടവഴിയും ചെറിയൊരു കയറ്റവും കഴിഞ്ഞ് മെയിൻറോഡിൽ ഞാൻ കാല് കുത്തുമ്പോൾ അവിടെ ഒരു കല്ലേറ് നടക്കുകയായിരുന്നു. അപ്പോൾ ആ വഴി കടന്നുപോയ ഒരു ആംബുലൻസിനു നേരെയായിരുന്നു കല്ലേറ്. "സഹോദരന്മാരേ, ഇത് മനുഷ്യത്വരഹിതമാണ്" ഉറക്കെയുറക്കെ ഞാൻ വിളിച്ചു പറഞ്ഞു. തിരക്കിനിടയിൽ എന്റെ വാക്കുകൾ ആരും കേൾക്കുകപോലുമുണ്ടായില്ല. ആംബുലൻസാണെങ്കിൽ കണ്ണിൽ നിന്ന് മറയുകയും ചെയ്തിരുന്നു.

അതീവദുഃഖിതനായി, എന്നാൽ ലക്ഷ്യസ്ഥാനത്തെക്കുറിച്ചുള്ള നിശ്ചയത്തിൽ ഉള്ളാലെ അള്ളിപ്പിടിച്ച് മെല്ലെ മെല്ലെ ഞാൻ മുന്നോട്ടു പോയി.

വഴിയിൽ മുക്കിനുമുക്കിന് കരിങ്കല്ല്, ചെത്തുകല്ല്, മറിച്ചിട്ട ടെലഫോൺ പോസ്റ്റ്, വലിയ വലിയ മരത്തടികൾ എന്നിവകൊണ്ട് തടസ്സമുണ്ടാക്കിയിരുന്നു. കല്ലേറുകൊണ്ട് കുത്തിച്ചുപാഞ്ഞ ആംബുലൻസ് എങ്ങനെ ഇതൊക്കെയും തരണം ചെയ്തുവെന്നത് അദ്ഭുതമായി തന്നെ അവശേഷിച്ചു.

പൊരിവെയിലിൽ കുറച്ചേറെ ദൂരം നടന്നു കഴിഞ്ഞപ്പോൾ കലശലായ വിശപ്പും ദാഹവും കൊണ്ട് ഞാൻ പൊറുതിമുട്ടി. വഴിയോരത്തെ ഒരു വന്മരത്തിന്റെ തണലിലിരുന്ന് ഒരു കുപ്പിവെള്ളവും ഒരു നേന്ത്രപ്പഴവും കൊണ്ട് ഞാൻ വിശപ്പും ദാഹവുമകറ്റി. അപ്പോഴേക്കും ഒരു പൊലീസ് വാഹനം ആ വഴിവന്ന് എന്റെ മുന്നിൽ സഡൻബ്രെയ്ക്കിട്ടു നിന്നു. നാലഞ്ചു പൊലീസുകാർ സ്റ്റെൻഗണ്ണുമായി ചാടിയിറങ്ങി എന്റെ നേരെ ഓടിവന്നു. അവർ എന്നെ എഴുന്നേല്പിച്ചുനിർത്തി എന്റെ നെഞ്ചത്തും വയറ്റത്തും കുത്തിനോക്കി. മടിക്കുത്തിൽ തപ്പിനോക്കി. സഞ്ചി എടുത്ത് നിലത്തു കുടഞ്ഞു. ബാക്കിയുണ്ടായിരുന്ന ഒരു ബോട്ടിൽ വെള്ളവും ഒരു പഴവും അവർ കൈക്കലാക്കി. നിരോധ് കണ്ടെടുത്ത പൊലീസുകാരനുമായി മറ്റുള്ള നാലുപേർ വഴക്കായി. അവർ തമ്മിൽ അതിനുവേണ്ടി പിടിയും വലിയുമായി. സംഗതി മല്പിടുത്തമായി.



അതിന്റെ മൂർദ്ധന്യത്തിൽ മർമ്മഭേദകമായൊരു ശബ്ദത്തോടെ ഉറകൾ രണ്ടും കീറിപ്പോവുകയും ചെയ്തു.

'ഇനിയും ഉണ്ടോടാ റബ്ബറ്' എന്നും പറഞ്ഞ് ഒരു പൊലീസുകാരൻ എന്റെ അണ്ടർവെയറിൽ തപ്പി. രസംകേറി മുഴുത്ത അയാൾ എന്റെ വൃഷണങ്ങളിൽ പിടിച്ചു ഞെരിച്ചു. ഒരു നിലവിളിയോടെ ഞാൻ താഴെ വീണപ്പോൾ പൊലീസുകാർ പിന്മടങ്ങി. എത്രനേരം ഞാൻ ബോധംകെട്ട് കിടന്നുവെന്നറിയില്ല. കണ്ണുതുറന്നു നോക്കുമ്പോൾ മുന്നിൽ പൊലീസ് വാഹനമില്ല. തിളച്ചുമറിയുന്ന വെയിലിൽ ടാറുരുകിപ്പരക്കുന്ന റോഡ്.

ഞാൻ സാവകാശത്തിൽ എഴുന്നേറ്റ് വേച്ചു വേച്ചു നടന്നു. രണ്ടുമൂന്നു വളവുകൾ കഴിഞ്ഞപ്പോൾ റോഡിനുനടുവിൽ ടയർ കൂട്ടിയിട്ടു കത്തിക്കുന്ന ഒരു സംഘം യുവാക്കളെ കണ്ടു. ആളിക്കത്തുന്ന തീ കണ്ട് നിന്നിടത്തു ഞാൻ നിന്നുപോയി. അപ്പോഴേക്കും വെളുത്ത തലേക്കെട്ടുള്ള ഒരു മനുഷ്യൻ എവിടെനിന്നോ റോഡിലേക്കു കയറി. യുവാക്കൾ അയാളെ വളഞ്ഞുവെച്ച് ചോദ്യം ചെയ്യാൻ തുടങ്ങി. പെട്ടെന്ന് അത്യുച്ചത്തിലുള്ള ആർപ്പുവിളിയോടെ അവർ ഇളകിമറഞ്ഞു. പിന്നെയെല്ലാം ഒരു പേക്കിനാവ് പോലെയായിരുന്നു. കരഞ്ഞുവിളിച്ച് കുതറിച്ചാടാൻ ശ്രമിച്ച ആ മനുഷ്യനെ അവർ ബലമായി





പിടിച്ചുവെച്ചു. അയാളുടെ കൈകാലുകൾ അവർ വരിഞ്ഞുകെട്ടി. രണ്ടുപേർ കാൽക്കലും രണ്ടുപേർ തലയ്ക്കലും പിടിച്ച് അവർ ആ മനുഷ്യജീവിയെ വായുവിൽ ഒരു ഊയലാട്ടം നടത്തിച്ച് തീയിലേക്ക് വലിച്ചെറിഞ്ഞു.

അപ്പോൾ, ആ നിമിഷങ്ങളിൽ എനിക്ക് യാതൊന്നും തോന്നിയിരുന്നില്ല. ഭയവും ദുഃഖവും സഹതാപവുമെല്ലാം എന്റെ ബോധത്തിന് പുറത്തായിരുന്നു. കണ്ണുതള്ളി, വാപൊളിച്ച് ഒരു വിഡ്ഢിയെപ്പോലെ ഞാൻ നിന്നിരിക്കണം.

പെട്ടെന്ന് ജീവഭയത്തിന്റെ തീയൊഴുക്കിൽ എന്റെ അകഞരമ്പുകൾ പൊള്ളിപ്പോയി. പിൻതിരിഞ്ഞ് ഓടാൻ തുടങ്ങുകയായിരുന്നു ഞാൻ. കണങ്കാലുകൾക്കിടയിൽ ഒരു വടിവന്ന് കുറുകെവീണ് മുഖമടച്ച് ഞാൻ റോഡിൽ വീണു.

എഴുന്നേൽക്കുന്നതിനെപ്പറ്റി ഓർക്കാൻ പോലും എനിക്ക് ഇടകിട്ടിയില്ല. യുവാക്കളുടെ സംഘം എന്നെ വലയം ചെയ്തു കഴിഞ്ഞിരുന്നു. നെഞ്ചിൽ കുത്തിപ്പിടിച്ച് അവർ എന്നെ ഉയർത്തിനിർത്തി. അവരുടെ തലവനെന്നു തോന്നിച്ച തടിയൻ എന്റെ മുണ്ടുപൊക്കി അണ്ടർവെയർ താഴ്ത്തി സൂക്ഷ്മമായൊരു നിരീക്ഷണം നടത്തി. പിന്നെ നിരാശയോടെ തലയുയർത്തി അയാൾ കൂട്ടുകാരോടു പറഞ്ഞു "വിട്ട് കള; നമ്മള വിത്താണ്".

നേർക്കുനേരെ നിൽക്കാൻപോലും ത്രാണിയില്ലാതെയായിപ്പോയ എന്നെ ആ യുവാക്കൾ കൈപിടിച്ച് നടത്തിച്ച് തീകുണ്ഡത്തിന് അപ്പുറത്തെത്തിച്ചു. പുറത്തൊരു തള്ളുവെച്ചു തന്നിട്ട് അവരിലൊരാൾ പറഞ്ഞു "പോയ്ക്കോ; എവിടെയാന്നുവെച്ചാ പോയ്ക്കോ."

തള്ളിന്റെ ഊക്കിൽ അഞ്ചെട്ടു ചുവട് ഞാൻ മുന്നോട്ടുപോയി. തുടർന്നും ആരോ ഉന്തിത്തള്ളി നടത്തുന്നതുപോലെയായിരുന്നു എന്റെ കാൽവെപ്പുകൾ. കുറച്ചേറെ ദൂരം അങ്ങനെ പോയ്ക്കഴിഞ്ഞപ്പോൾ റോഡിനു കുറുകെ കമാനാകൃതിയിലുള്ള വലിയൊരു മെറ്റൽ ഡിറ്റക്റ്റർ ഞാൻ കണ്ടു. അതിനു പിന്നിൽ റോഡിന്റെ ഇരുഭാഗത്തായി വശം ചേർത്തിട്ടിരിക്കുന്ന പൊലീസ് വാഹനങ്ങളുടെ നീണ്ടനിര. റോഡുനിറഞ്ഞ് കൂട്ടംകൂടി നിൽക്കുന്ന കാക്കിപ്പട. വലിച്ചുപിടിച്ച ചങ്ങലയിൽ മുൻകാലുകളുയർത്തി വെമ്പിക്കുതിക്കാൻ വെപ്രാളപ്പെടുന്ന ആൾവലുപ്പത്തിലുള്ള രണ്ട് പൊലീസ് നായ്ക്കൾ.

'ഈശ്വരാ, ഇക്കാണുന്ന കാഴ്ചയെന്ത്? ഇനിയെന്റെ ഗതിയെന്ത്?' എന്നൊക്കെ ഞാൻ അന്ധാളിച്ചുനിൽക്കെ കമാനം കടന്ന് ഒരു കാക്കിയുടുപ്പുകാരൻ എന്റെ നേരെ നടന്നുവന്നു. അടുത്തെത്തുംവരെ ആളെ ഞാൻ തിരിച്ചറിഞ്ഞില്ല. ഭാഗ്യത്തിന്, അത് ഉമ്മച്ചനായിരുന്നു. എന്റെ പഴയ പരിചയക്കാരനായ എസ്.ഐ. ഉമ്മച്ചൻ.

"അപ്പോ, മാഷ്ക്കും ഇവിടെ വോട്ടുണ്ടോ?" ഉമ്മച്ചൻ ചോദിച്ചു.

"വോട്ടോ? എന്ത് വോട്ട്?"

"മാഷേത് ലോകത്താ? കുനിയൻകുന്ന് സഹകരണബാങ്കിന്റെ തിരഞ്ഞെടുപ്പല്ലേ ഇന്ന്" ഉമ്മച്ചൻ ചിരിച്ചു "മാഷ്ക്ക് വോട്ട് വേണോ? വേണങ്കി ഇപ്പോ പറഞ്ഞാമതി. ഐഡെന്റിറ്റി കാർഡിന്റെ പ്രശ്നംല്ലേ. ഈ ഉമ്മച്ചൻ വിചാരിച്ചാ ഇന്നത് നടക്കും."

"അയ്യോ വേണ്ടാ. എനിക്കൊന്ന് ഈ വഴിക്ക് കടന്നുപോയാമതി."

"അതിച്ചിരി ബുദ്ധിമുട്ടാ മാഷേ. മാഷൊരു കാര്യം ചെയ്യ്" ഒരിടവഴി ചൂണ്ടിക്കാണിച്ച് ഉമ്മച്ചൻ പറഞ്ഞു "ദ്ദാ, ഇതിലൂടെ നേരെ നടന്ന് ഒരുഫർലോങ്ങങ് ചെല്ലുമ്പോ വലത്തോട്ട് തിരിഞ്ഞോ. പിന്നേം വന്ന് റോട്ടേ കേറാം."

ഉമ്മച്ചനെ അനുസരിക്കുന്നതാണ് ബുദ്ധിയെന്ന് എനിക്കും തോന്നി. ഞാൻ ഇടവഴിയിലേക്ക് കയറാൻ തുടങ്ങിയതും അത്യുച്ചത്തിലുള്ള ഇടിയുടെ ശബ്ദവും, 'നീ പോടാ പുല്ലേ, പുലിയാടിമോനേ, നിന്റെ കൊടല്മാല ഞാനെടുക്കും' എന്നൊക്കെയുള്ള ആക്രോശങ്ങളും കൂട്ടനിലവിളിയും കേട്ടു. ഉമ്മച്ചൻ വീണ്ടും ഓടിവന്നിട്ട് പറഞ്ഞു "അയ്യോ, മാഷെന്താ തിരിച്ചിങ്ങോട്ട്? ഒച്ചേം ബഹളോം കേട്ടിട്ടാണോ? അത് ബൂത്ത് ഏജന്റ്സ് തമ്മിലുള്ള പ്രശ്നാ. സ്ഥാനാർത്ഥിയൊരുത്തൻ ഇടികൊണ്ട് ബോധംകെട്ട് ബാങ്കിന്റെ ഉമ്മറത്ത് കിടപ്പുണ്ട്."

ഞാൻ കണ്ണുതിരുമ്മി നാലുപടുമൊന്നു നോക്കി. റോഡിൽ കുറച്ചപ്പുറത്ത് രണ്ടു





പൊലീസ് ജീപ്പുകൾക്കിടയിൽ നിർത്തിയിട്ടിരിക്കുന്ന ആംബുലൻസ് അപ്പോഴാണ് കണ്ണിൽപ്പെട്ടത്. നാലഞ്ചുപേർ അതിന്റെ ടോപ്പിലിരുന്ന് വലിയൊരു ഹുക്ക മാറിമാറി വലിക്കുന്നുണ്ടായിരുന്നു.

സ്ഥാനാർത്ഥിയെ കൊണ്ടുപോകാൻ വന്നതായിരിക്കും. ഞൊടിയിടകൊണ്ട് ഞാൻ ഊഹിച്ചെടുത്തു. പക്ഷേ, ആ പുകവലിക്കാരുടെ അർത്ഥമെന്താണ്? ആർക്കുമൊരു തിടുക്കവും കാണുന്നില്ലല്ലോ? ജീപ്പിലിരിക്കുന്ന പൊലീസുകാരാണെങ്കിൽ വെടിപറഞ്ഞ് ചിരിക്കുകയാണ്. എന്താ ഇതിന്റെ സംഗതി? ആകെക്കൂടിയൊരു പിടുത്തം കിട്ടുന്നില്ലല്ലോ?

"മാഷെന്താ നോക്കിനിൽക്കുന്നത്?", ഉമ്മച്ചൻ ചോദിച്ചു.

"ആ ആംബുലൻസ്?"

"ഓ, അത് വോട്ടർമാരെ കൊണ്ടുവന്ന വാഹനാ" ഉമ്മച്ചൻ പറഞ്ഞു.

ഇനിയും ഒന്നും ചോദിക്കുകയോ പറയുകയോ ചെയ്യാതിരിക്കുകയാണ് നല്ലതെന്ന് എനിക്കു തോന്നി. ഞാൻ ഇടവഴിയിലേക്കു കയറി കുത്തനെയൊരു നടത്തം വെച്ചു. പറഞ്ഞതുപോലെ ഇടത്തോട്ടുതിരിഞ്ഞ് ഒരു ഫർലോംഗ് നടന്ന് നേരെ വലത്തോട്ടുതിരിഞ്ഞ് പിന്നെയും റോഡിലെത്തി.

റോഡിൽ കയറിയതും പാതിവെന്ത ശരീരവുമായി ഒരു കരടി എന്റെ മുന്നിൽ വന്നുവീണ് മരണവേദനയോടെ മലക്കം മറിഞ്ഞു. മുതുകത്ത് വെട്ടേറ്റ വലിയൊരാൾക്കുരങ്ങിനെയാണ് പിന്നെ ഞാൻ കണ്ടത്. വേദന സഹിക്കവയ്യാതെ അത് തന്നെത്തന്നെ മാന്തിപ്പൊളിക്കുകയായിരുന്നു.

'ഓടിക്കോ, ഓടിക്കോ. മൃഗശാലയ്ക്ക് തീവെച്ചിരിക്കുന്നു' ആരോ ഒരാൾ വിളിച്ചു പറഞ്ഞു. ഉയർന്ന കന്മതിലിനപ്പുറത്ത് ഉയർത്തിപ്പിടിച്ച പന്തങ്ങളും നീണ്ട വടികളും കണ്ടു. "ചോദിക്കും ചോദിക്കും പകരം ഞങ്ങൾ ചോദിക്കും" പരുപരുത്ത ശബ്ദത്തിൽ ആരോ വിളിച്ചുകൊടുക്കുന്നു. അനേകം പേർ അതേറ്റുചൊല്ലുന്നു. നാനാതരം നിലവിളികൾ അതോടുകൂടിക്കലരുന്നു.

'ഇതെന്തു കഥ! ഞാനീ കാണുന്നതും കേൾക്കുന്നതുമൊക്കെ എന്താണ്? ഞാനിപ്പോൾ എവിടെയാണ്? ഏതു ലോകത്താണ്!

ഒരു പക്ഷേ എനിക്ക് സ്വബോധം നഷ്ടപ്പെട്ടതാവുമോ? വെകിളിപിടിച്ച മനസ്സ് വെറുതെയോരോന്ന് സങ്കല്പിക്കുന്നതാവുമോ? അതല്ലെങ്കിൽ....'

നെഞ്ചെത്തു കയ്യമർത്തി നടുറോഡിൽ ഞാൻ കുത്തിയിരുന്നു. കത്തിക്കരിഞ്ഞ ഒരു പക്ഷിക്കുഞ്ഞിനെ ആരോ എന്റെ മടിയിലേക്ക് വലിച്ചെറിഞ്ഞു. പൊള്ളലേറ്റ പാമ്പുകൾ, തല ചതഞ്ഞ മുള്ളൻ പന്നികൾ, ആമകൾ.... ജന്തുലോകത്തിലെ വൈവിധ്യങ്ങൾ കരിഞ്ഞും ചോരവാർന്നും അംഗഭംഗത്തിന്റെ കൊടും നോവിൽ പിടഞ്ഞും പാതയാകെ ചിതറിവീഴുകയായിരുന്നു. കരിയും പുകയും വേവുന്ന മാംസത്തിന്റെ മണവും വായുവിലെങ്ങും നിറഞ്ഞുപരക്കുകയായിരുന്നു.

മൂക്കും വായും പൊത്തിപ്പിടിച്ച്, കണ്ണുകൾ ഇറുക്കിയടച്ച്, കഥ കെട്ട് ഞാൻ ഇരുന്നു.

പതുക്കെപ്പതുക്കെ എല്ലാം ശാന്തമായി. മൃഗശാലയ്ക്കുള്ളിലെ മുദ്രാവാക്യം വിളികളും ശബ്ദബഹളങ്ങളും അടങ്ങി. ഭയാനകമായ നിശ്ശബ്ദതയിൽ പരിസരമാകെ വെറുങ്ങലിച്ചു.

ഒന്നുമില്ലായ്മയുടെ ആ നിമിഷങ്ങളിൽ നിന്ന് വളരെവേഗം ഞാൻ ഞെട്ടിയുണർന്നു. മൃഗശാലയെ ചുറ്റിയുള്ള റോഡിന്റെ മറുഭാഗത്തെവിടെയോ എന്തോ സംഭവിച്ചുതുടങ്ങിയിരുന്നു. പട്ടാളച്ചിട്ടയിലുള്ള കാൽവെപ്പുകളുടെ ശബ്ദം അടുത്തടുത്തുവരികയാണെന്നറിഞ്ഞ് റോഡരികിലെ ചോലമരച്ചുവട്ടിലേക്ക് ഞാൻ മാറിയിരുന്നു. ഏറെ താമസിയാതെ റോഡിന്റെ അങ്ങേത്തലയ്ക്കൽ ഒരു ജാഥയുടെ മുൻനിര പ്രത്യക്ഷപ്പെട്ടു. അതൊരു പ്രതിഷേധപ്രകടനമായിരുന്നു. അതിന് നേതൃത്വം നൽകുന്ന രോഷാകുലരായ യുവാക്കളെ ഒറ്റനോട്ടത്തിൽ ഞാൻ തിരിച്ചറിഞ്ഞു. റോഡിൽ ടയറുകൂട്ടി കത്തിച്ച് ജീവനുള്ളൊരു മനുഷ്യനെ ആഹ്ളാദപൂർവ്വം അതിലേക്കു വലിച്ചെറിഞ്ഞ അതേ യുവാക്കൾ. ഒന്നിച്ച് ഒരേ ശബ്ദത്തിൽ അവർ ഗാനാത്മകമായി വിളിച്ചുപറയുന്നു

"പാമ്പുകൾ, പറവകൾ, വാനരസോദരൻ
പാവം കൂർമ്മസഹോദരിമാർ
കരുണാലേശവുമില്ലാതവരെ കൊന്നുമുടിച്ചൊരു രാക്ഷസരേ
ഭഗവൽക്രോധ വനാഗ്നിയിൽ നിങ്ങൾ
വെന്തുനശിക്കും കശ്മലരേ"

ജാഥാംഗങ്ങളുടെ ശബ്ദം തീവ്രമായ മനോദുഃഖം കൊണ്ട് വിറപൂണ്ടിരുന്നു. അവരിൽ ചിലർ ഇടയ്ക്കിടെ കണ്ണുതുടയ്ക്കുന്നുണ്ടായിരുന്നു.

ജാഥയുടെ സുരക്ഷയെ കരുതി ഒരു പൊലീസ് ജീപ്പ് പിന്നാലെ വന്നിരുന്നു. ഭാഗ്യം ഇത്തവണയും എന്നെ തുണച്ചു. ഉമ്മച്ചൻ ആ വാഹനത്തിലുണ്ടായിരുന്നു. "വന്ന വഴിക്കു തന്നെ മടങ്ങിക്കോ; അതാ നല്ലത്" അരിച്ചരിച്ചു നീങ്ങുന്ന ജീപ്പിൽനിന്ന് തല പുറത്തേക്കിട്ട് ഉമ്മച്ചൻ വിളിച്ചുപറഞ്ഞു.

അതുതന്നെയാണ് നല്ലതെന്ന് എനിക്കും തോന്നിത്തുടങ്ങിയിരുന്നു. മരവിച്ച മനസ്സുമായി വന്നവഴിക്കു തന്നെ ഞാൻ മടങ്ങി.



ഇടവഴി കഴിഞ്ഞ് വീണ്ടും റോഡിലെത്തുമ്പോഴേക്കും കുനിയൻകുന്ന് സഹകരണ ബാങ്കിന്റെ തിരഞ്ഞെടുപ്പ് കഴിഞ്ഞിരുന്നു. ആളൊഴിഞ്ഞ റോഡ് കല്ലും കുപ്പിച്ചില്ലും കീറിപ്പറിഞ്ഞ തുണികളും കൊണ്ട് നാനാവിധമായിരുന്നു. ടയറ് കീറി മറിച്ചിട്ട സ്കൂട്ടറുകളും ഒടിഞ്ഞ സൈക്കിളുകളും അങ്ങിങ്ങ് വീണ് കിടന്നിരുന്നു. ചതഞ്ഞ ഹെൽമറ്റുകൾ, വാറുപൊട്ടിയ ചെരിപ്പുകൾ, കണ്ണട ഫ്രെയിമുകൾ....

'എന്തായാലും ഇത്രയുമൊക്കെ സംഭവിപ്പിച്ച ബാങ്കല്ലേ, ഒന്ന് കണ്ടിട്ട് പോയ്ക്കളയാം' എന്നൊരു മോഹമുണ്ടായി. തിടുക്കപ്പെട്ട് ചെന്നു നോക്കുമ്പോൾ ബാങ്കിന്റെ പോർട്ടിക്കോയിൽ ഫർണിച്ചറും ഫയലുകളും തടിച്ചുരുണ്ട കണക്കുപുസ്തകങ്ങളും കൂടിക്കിടന്ന് കത്തുകയായിരുന്നു. അതിനിടയിൽ കാലൊടിഞ്ഞൊരു മേശപ്പുറത്ത് വലിയൊരു റിക്കാർഡ് ബുക്ക് വെച്ച് ആരൊക്കെയോ അതിൽ ഒപ്പിടുന്നുണ്ടായിരുന്നു. സായുധരായ നൂറുനൂറ് പൊലീസുകാർ ബാങ്കിനുള്ളിലും കോമ്പൗണ്ടിലും കാവൽനിൽക്കുന്നുണ്ടായിരുന്നു.

പുതുതായി തിരഞ്ഞെടുക്കപ്പെട്ട ഡയറക്ടർമാർ ചാർജ്ജെടുക്കുകയായിരിക്കും. ഞാൻ വിചാരിച്ചു. എന്തായാലും ഇനി ഈ ഭാഗത്ത് കുഴപ്പമുണ്ടാവില്ലെന്ന വിശ്വാസത്തോടെ തിരിച്ച് റോഡിൽ കയറിയ ഞാൻ റോഡ് മുഴുവൻ കത്തുന്നതാണ് കണ്ടത്. എനിക്കു മുന്നിൽ, പിന്നിൽ എല്ലായിടത്തും തീ; തീ മാത്രം!

"പോയ്ക്കോളൂ; മുന്നോട്ട് പോയ്ക്കോളൂ; ആരോ വിളിച്ചുപറഞ്ഞു. "എങ്ങനെ പോകും?" ഞാൻ തിരിച്ചു ചോദിച്ചു. "തീ വിഴുങ്ങിയാൽ മതി. അകത്ത് തീയുണ്ടായാൽ രക്ഷപ്പെട്ടു. തീക്ക് തീ പിടിക്കില്ല."

ശരിയാണ്. തീക്ക് തീ പിടിക്കില്ല. മടക്കവഴി മുഴുവൻ തീ വിഴുങ്ങിയാണ് ഞാൻ നടന്നത്. തീ മാത്രമാണ് ഞാൻ കണ്ടത്. ഇതാ, ഇപ്പോൾ തീക്ക് നടുവിലിരുന്നാണ് ഈ യാത്രാവിവരണം ഞാൻ എഴുതി മുഴുമിച്ചതും. തീയിലെറിഞ്ഞാൽ ഇത് കത്തിപ്പോവില്ലെന്നതിന് ഇതിൽപ്പരം എന്തു തെളിവാണ് വേണ്ടത്? ൧

---

21 ാം പേജിൽ നിന്നും തുടർച്ച

സമരമായിരുന്നു. എന്നാൽ രാഘവന് അധികാരക്കൊതിയാണുള്ളത്, അഹങ്കാരമാണുള്ളത്." ഇതുപറയുമ്പോൾ എൻ.സി. ശേഖർ മുതൽ കെ.പി.ആർ. ഗോപാലൻ വരെയുള്ള ആളുകളെ ആയിരിക്കാം അദ്ദേഹം മനസ്സിൽ കണ്ടത്. ഇ.എം.എസ്സിന്റെയും എ.കെ.ജിയുടെയും തലമുറയുടെ സംസ്കാരവും സിദ്ധാന്തബോധവും ആർജ്ജിച്ച ആൾക്കു മാത്രമേ ഒരു രാഷ്ട്രീയ വിമതത്വത്തിന്റെ കുലീനതപുലർത്താനാവൂ. എന്നാൽ മാർക്സിസ്റ്റു പാർട്ടിയിലെ വിയോജിക്കുന്ന പുത്തൻതലമുറയ്ക്ക് ഒരുപക്ഷെ ഈ കുലീനതയുടെ പാരമ്പര്യം ഉൾക്കൊള്ളാനാകാതെ പോയിട്ടുണ്ടോ എന്ന സന്ദേഹവും ഇവിടെ പ്രസക്തമാണ്. എം.വി. രാഘവൻ ജനാധിപത്യവിരുദ്ധനാണെങ്കിൽ അത്തരമൊരു മാനസികാവസ്ഥ അദ്ദേഹത്തിൽ സൃഷ്ടിക്കുന്നതിൽ സി.പി.എമ്മിനും പങ്കില്ലേ എന്ന ചോദ്യത്തിന് സി.പി.എം നേതാവ് ഇ. നാരായണൻ നിഷേധസ്വരത്തിലുള്ള ഉത്തരമാണ് നൽകിയത്. ഒരു പാർട്ടി നേതാവ് എന്ന നിലയ്ക്ക് അദ്ദേഹത്തിന് ഇങ്ങനെ ചെയ്യേണ്ടതുണ്ടായിരിക്കാം. എങ്കിൽക്കൂടി സ്വന്തം പാർട്ടിയുടെ മുൻനേതാവ് അനുവർത്തിക്കുന്നു എന്നുപറയുന്ന സംസ്കൃതരാഹിത്യത്തിൽ നിന്നും ഒഴിഞ്ഞുനിൽക്കുവാൻ സി.പി.എമ്മിന് ആകുമെന്നു തോന്നുന്നില്ല. ഒരുപക്ഷെ മുൻപ്രസ്ഥാനങ്ങളിൽ നിന്ന് എ.കെ.ജി അതിന്റെ മഹിമകളാണ് സ്വാംശീകരിച്ചതെങ്കിൽ എം.വി.ആർ അതിന്റെ നിഷേധങ്ങളായിരിക്കാം സ്വാംശീകരിച്ചിട്ടുണ്ടാവുക.

മുഷ്ക്കിന്റെയും കൗശലത്തിന്റെയും ആർജ്ജിത പാരമ്പര്യങ്ങൾ ഏറ്റുമുട്ടുമ്പോൾ ഉണ്ടാകാവുന്ന ജനാധിപത്യവിരുദ്ധത ഈ തിരഞ്ഞെടുപ്പ് പ്രക്രിയയിൽ ഉടനീളം ദൃശ്യമായിരുന്നു. നിലവിട്ട സാഹസികതകളിലേക്കും ജനവിരുദ്ധ നിലപാടുകളിലേക്കും സ്വന്തം പ്രസ്ഥാനങ്ങളെ നയിക്കുന്ന നേതാക്കൾ എത്ര വലിയ ഭൂതകാലപാരമ്പര്യം അവകാശപ്പെട്ടാലും അത് അപഹാസ്യമാവുകയേ ഉള്ളൂ. ഈ തിരഞ്ഞെടുപ്പു വിശകലനം വെളിവാക്കുന്ന തിരിച്ചറിവിന്റെ രണ്ടാം ഘട്ടത്തിലാണ് നാം എത്തിനിൽക്കുന്നത്. ഇതിന്റെ ഭാവിയെന്ത് എന്ന് അനുമാനിക്കാൻ ഈ തിരിച്ചറിവിന് കുറച്ചുകൂടി മുന്നോട്ടുപോകേണ്ടതുണ്ട്. അതെന്തായിരിക്കാം?

(തുടരും)



യു.കെ. കുമാരൻ



# ഊമുറികളിൽ

## രണ്ട്

ഉറങ്ങിയിരുന്നില്ല. കണ്ണടച്ചു കിടന്നു എല്ലാം കേൾക്കുകയായിരുന്നു. ഹരിശങ്കറിന്റെ പുതിയൊരു ശബ്ദം കേട്ടപ്പോൾ ആദ്യം നടുക്കവും പിന്നെ അവിശ്വസനീയതും തോന്നി. ഒടുവിലായപ്പോൾ, വഴിമാറിപ്പോകാൻ കഴിയാത്ത ഒരു ദുരന്തത്തിനു മുമ്പിൽ വന്നുപെട്ട പ്രതീതി. അഭിമുഖീകരിച്ചേപറ്റൂ. തെന്നിമാറാൻ ഒരു പഴുതും അവശേഷിക്കുന്നില്ല. ഇത്രയധികം സംശയങ്ങൾ ഹരിശങ്കറിന്റെ മനസ്സിൽ അടിഞ്ഞുകിടപ്പുണ്ടായിരുന്നുവെന്ന് മനസ്സിലായതു ഈ രാത്രിയിലാണ്.

ഹരിശങ്കർ ഒറ്റയടിക്ക് അതെല്ലാം പറഞ്ഞുതീർത്തിരിക്കുന്നു. എന്നിട്ട് ഒരു ഉദാരത വച്ചുനീട്ടിക്കൊണ്ട് ഇറങ്ങിപ്പോവുകയും ചെയ്തു.

പാതി ഇരുളിന്റെ. മാറാലയിൽ കുടുങ്ങി ഓർമ്മയിലുണ്ട്. പെട്ടെന്നാണ് പെൺകുട്ടി ഒരു വൈകുന്നേരം മുറിക്കുമുമ്പിൽ പ്രത്യക്ഷപ്പെട്ടത്. അതൊരദ്ഭുതമായി അപ്പോൾ തോന്നുകയും ചെയ്തു. പതുക്കെയൊന്നു അമർത്തുമ്പോൾപോലും അനേകം ശബ്ദങ്ങൾ ഉണ്ടാക്കുന്ന കോണിയായിരുന്നു അത്. അപരിചിതർ കയറുമ്പോൾ അതിന് വിചിത്രങ്ങളായ അനേകം ശബ്ദങ്ങളുണ്ടാകും. എന്നിട്ടും ഒരു ശബ്ദവുമില്ലാതെ-

"എന്തേ?"

"കെമിസ്ട്രിക്ക് ട്യൂഷനെടുക്കാമോ എന്ന് അച്ഛൻ അന്വേഷിച്ചു-"

"ട്യൂഷൻ അച്ഛനാണോ-"

പെൺകുട്ടി പൊട്ടിച്ചിരിച്ചു. എന്നിട്ട് വളരെ സ്വാഭാവികതയോടെ ചോദിച്ചു: "കണ്ടിട്ട് എന്തു തോന്നുന്നു?-"

"സുന്ദരിയാണ്. സംസാരം കേട്ടിട്ട് മിടുക്കിയാണെന്നും-"

ആശയക്കുഴപ്പത്തിൽ അകപ്പെട്ടതുപോലെ അവൾ തെല്ലൊന്ന് പതറി. പിന്നെ എങ്ങും നോക്കാതെ ഒറ്റയടിക്ക് പറഞ്ഞു: "എക്സിക്യൂട്ടീവ് എൻജിനീയർ ശിവപ്രസാദാണ്



വിറച്ചുകൊണ്ടിരിക്കുന്ന ഒരു പെൺകുട്ടിയുടെ മുഖത്തെ സംഭ്രമം, അകലത്തായിട്ടും വളരെ വ്യക്തമായിരുന്നു. വാതിലിൽ ചാരി, കഴുത്തു മച്ചിലേക്ക് അല്പം ഉയർത്തി നിസ്സഹായമായ ഒരവസ്ഥയിൽ അവൾ വിഭ്രാന്തി കൊള്ളുന്നു.

'വീണേ പരിഭ്രമിക്കേണ്ട' എന്നുപറയാൻ പലവട്ടം ആഞ്ഞതാണ്. പക്ഷെ വാക്കുകൾ, മരുഭൂമിയുടെ ദാഹത്തിലേക്ക് അമർന്നതുപോലെ ഇല്ലാതായി. ഒരു പാഴ്ശ്രമത്തിന്റെ താളക്കേടിൽ തന്റെ ചലനങ്ങൾ വികലമായിപ്പോകുമോ എന്ന് ഭയന്നു പിന്നെ മിണ്ടാതെ കിടന്നു.

ഹരിശങ്കർ അവളെ കീറിമുറിച്ചിരിക്കുന്നു. അവന്റെ കാരുണ്യരാഹിത്യം അവളെ നിരാലംബതയുടെ പടുകുഴിയിലേക്ക് വീഴ്ത്തിയിരിക്കുകയാണ്. പ്രത്യാശകൾ തീർത്തും നിശൂന്യമാക്കിയ ഒരു രാത്രിയുടെ മേലാപ്പിലേക്കാണ് തന്റെ കണ്ണുകൾ ചെന്നു പതിക്കുന്നതെന്ന് അവൾ മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു.

ഹരിശങ്കർ പറഞ്ഞുകഴിഞ്ഞ വാക്കുകൾ എല്ലാം അവന് എവിടെനിന്നും വീണുകിട്ടിയതാണ്. ഇത്തരം വാക്കുകൾ മനസ്സിന്റെ നിഗൂഢതയിൽ ഒളിഞ്ഞിരുപ്പുണ്ടെന്നു സൂചനകൾപോലും മുമ്പ് അവൻ തന്നിരുന്നില്ല. വീണയെ അവൻ കണ്ടെത്തി വിവാഹം കഴിക്കുന്നതിനിടയിലോ, വിവാഹം കഴിഞ്ഞു ഇത്രയും മാസങ്ങൾക്കുള്ളിലോ അവന്റെ വാക്കുകൾക്ക് രണ്ടുതലമുണ്ടെന്ന സംശയമേ തോന്നിയിരുന്നില്ല.

ബ്രില്ല്യൻസ് കോളേജിന്റെ മരക്കോണി കയറിവന്ന പെൺകുട്ടിയുടെ ചിത്രം ഇപ്പോഴും എന്റെ അച്ഛൻ- അദ്ദേഹം പറഞ്ഞിട്ടു വന്നതാണ് ഞാൻ-"

"പ്രസാദ് സാറിനെ മുമ്പെ അറിയും. ഇങ്ങോട്ടു സ്ഥലംമാറിവന്നതിനുശേഷം കാണാൻ കഴിഞ്ഞില്ല എന്നേയുള്ളൂ. കുട്ടി ഏതു ഇയറാണ് പഠിക്കുന്നത്."

"സെക്കണ്ട് ഇയർ-"

"ഇവിടെ വൈകുന്നേരമാണ് ട്യൂഷൻ ക്ളാസ്. കെമിസ്ട്രിക്ക് വേറെയും കുട്ടികളുള്ളതുകൊണ്ട് ബുദ്ധിമുട്ടാവില്ല. കുട്ടിയുടെ പേര് പറഞ്ഞില്ല-"

"വീണ. വീണ എസ്. പ്രസാദ്. വിമൻസ് കോളേജിൽ പഠിക്കുന്നു."

"ഒരേ ഒരു മകൾ. ആവശ്യത്തിനു പാടും, വരയ്ക്കും, അതെല്ലാം അറിയാം."

വീണ പോകുമ്പോൾ പ്രത്യേകം ഓർമ്മപ്പെടുത്തി.

"ആ മരക്കോണി ഒന്നു ശ്രദ്ധിക്കണം. അമർത്തിക്കയറിയാൽ അതു വല്ലാതെ കലമ്പൽ കൂട്ടും."

പക്ഷെ അവൾ ഇറങ്ങിപ്പോയപ്പോഴും മരക്കോണി കരഞ്ഞില്ല. വീണ പോയിട്ടുണ്ടാകുമോ എന്ന സംശയം, ഒരസംബന്ധചോദ്യം പോലെ മനസ്സിൽ വെറുതെ അവശേഷിച്ചു.

അല്പം കഴിഞ്ഞു പുറത്തേക്കുനോക്കിയപ്പോൾ കണ്ടു, ബ്രില്ല്യൻസിന്റെ ഓടുമേഞ്ഞ മേല്പുരയ്ക്ക് വിടവിലൂടെ അതിനപ്പുറത്തെ അരളിമരച്ചുവട്ടിൽ ബസ്സുകാത്ത് ഒരു പെൺകുട്ടി നില്ക്കുന്നു.

ബ്രില്ല്യൻസിൽ അപ്പോൾ പതിവില്ലാത്ത ശാന്തത പരന്നുകിടക്കുന്നതായി അനുഭവപ്പെട്ടു.

പോസ്റ്റ് ഗ്രാജ്വേഷൻ കഴിഞ്ഞപ്പോൾ തോന്നിയതാണ് പാരലൽ കോളേജ് തുടങ്ങണമെന്ന്. ഹരിശങ്കർ ഒരു കെട്ടിടം സംഘടിപ്പിക്കുകയും ചെയ്തു. "മോഹനൻ തന്നെ ഇതിന്റെ പ്രിൻസിപ്പലാകണം. കലയും സാഹിത്യവും തമ്മിൽ തനിക്കാണ് ബന്ധമുള്ളതും. എനിക്ക് പ്രസംഗിക്കാനുമറിയില്ല. മാത്രവുമല്ല ഏതു നിമിഷത്തിലും കാക്കിവേഷം എന്റെമേൽ വന്നു വീഴാനുമിടയുണ്ട്. അതുകൊണ്ട് ഇവിടെയുള്ള ഡിസിപ്ളിന്റെ കാര്യം മാത്രം ഞാനേറ്റു. കെമിസ്ട്രിയും കാക്കിയും നല്ല പൊരുത്തമാണല്ലോ."

എസ്.ഐ. സെലക്ഷൻ ലിസ്റ്റിൽ മോഹനന്റെ പേരുള്ളതുകൊണ്ട് അവന്റെ സ്വപ്നത്തിൽ ഇപ്പോൾ നിറയെ കാക്കിവേഷമാണ്. ട്രെയിനിംഗിനു വിളിക്കുന്ന അടുത്ത ബാച്ചിൽ താനുണ്ടാകുമെന്ന് മോഹനൻ പറയുന്നു. വിജ്ഞാനത്തിന്റെയും അച്ചടക്കത്തിന്റെയും പര്യായം: ബ്രില്ല്യൻസ്.

ചുമരുകളിലെ പോസ്റ്ററുകൾ, കവലകളിൽ നിറയെ ബാനറുകൾ. വിദ്യാഭ്യാസത്തിന്റെ എല്ലാവഴികളും ബ്രില്ല്യൻസിൽ അവസാനിക്കുന്നുവെന്ന ഒരു വാചകം കൂടി ചേർത്തപ്പോൾ പരസ്യം പൂർണ്ണമായി.

ആയിരത്തി അഞ്ഞൂറോളം കുട്ടികൾ.

മാസവരുമാനം കാൽ ലക്ഷം രൂപ.

കെമിസ്ട്രി ട്യൂഷൻ കഴിഞ്ഞു ഒരുനാൾ മടങ്ങിവന്നപ്പോൾ ഹരിശങ്കർ സ്വകാര്യമായി പറഞ്ഞു: "ഞാനിന്നൊരു പെൺകുട്ടിയെ മനസ്സിലൂടെ കണ്ടു."

"വീണ എസ്. പ്രസാദ്."

"എങ്ങനെ മനസ്സിലായി."

"എനിക്കു തന്നെ അറിയാവുന്നതു കൊണ്ട്. പക്ഷെ ഒരു കാര്യം ഞാൻ ഹരിയെ ഓർമ്മിപ്പിക്കുന്നു, അച്ചടക്കം കൂടി ബ്രില്ല്യൻസിൻെറ പര്യായമാണെന്ന്. കോളേജിലെ ഡിസിപ്ളിൻെറ കാര്യം നിനക്കാണെന്നും മറക്കേണ്ട."

"അതൊക്കെ വിടൂ. ആ കുട്ടി ഏതാണെന്നു പറ."

"എൻജിനീയർ ശിവപ്രസാദിൻെറ ഒരേ ഒരു മകൾ. ഞങ്ങൾ മുമ്പേ പരിചയക്കാരാണ്. ഈ കുട്ടിയുടെ അമ്മാവനാണ് സർക്കിൾ ഇൻസ്പെക്ടർ സത്യനാഥൻ–"

"അപ്പോൾ വർഗ്ഗപരമായി ഞങ്ങൾ ഒന്നിക്കുന്നു."

"ഹരി നീ കുഴപ്പമൊന്നും ഉണ്ടാക്കരുത്. പ്രസാദ് സാർ എന്നെ വിശ്വസിച്ചിട്ടു കൂടിയാണ് മകളെ ഇങ്ങോട്ടയച്ചത്. മാത്രവുമല്ല നമ്മുടെ ഇൻസ്റ്റിറ്റ്യൂഷനെ ബാധിക്കുന്ന കാര്യവുമാണിത്."

"അതേക്കുറിച്ചൊക്കെ നമുക്ക് പിന്നീട് സംസാരിക്കാം. ഇപ്പോൾ എന്നെ സഹായിക്കാമെന്ന് വാക്കു തരൂ. പ്ളീസ് മോഹൻ."

ഹരി ഒരു ദുശ്ശാഠ്യക്കാരനാണ്. പലപ്പോഴും അവൻെറ ശാഠ്യങ്ങൾക്കു മുമ്പിൽ തനിക്കു വഴങ്ങേണ്ടിവന്നിട്ടുണ്ട്. നിൻെറ നിർബ്ബന്ധബുദ്ധി വളരെ ക്രൂരമായിപ്പോകുന്നുവെന്ന് പറയുമ്പോഴൊക്കെ, അവൻ ചിരിക്കുന്നു. "ഒരു നിർബ്ബന്ധവുമില്ല എന്നതിനേക്കാൾ ഭേദമല്ലേ, ഒരു നിർബ്ബന്ധമുണ്ട് എന്നത്." അവൻെറ ചോദ്യം. അങ്ങനെയുമാകാം. പക്ഷെ ഇതൊക്കെ വളരെ ക്രൂരമാണ്, മറ്റൊരാളെ വേദനിപ്പിച്ചുകൊണ്ട്.

ഹരിയോട് ഒന്നും പറയാനേ തോന്നുന്നില്ല. മരക്കോണി വല്ലാതെ കലമ്പൽ കൂട്ടുന്നു. ആരോ ധൃതിയിൽ ഇറങ്ങിപ്പോയതുപോലെ. വെറുതെ പുറത്തേക്ക് നോക്കി. ബ്രില്ല്യൻസിൻെറ മേൽപ്പുരയ്ക്ക് ഇടയിലൂടെ കാണുന്ന റോഡിന്നപ്പുറത്തുള്ള അരളിമരച്ചുവട് ശൂന്യമാണ്. അവിടെ ഒരു നിറമുള്ള സ്വപ്നം ബസ് കാത്തുനിന്നിരുന്നു.

പിന്നീട് ഇതുപോലെത്തന്നെ ഒരുനാൾ വാതില്ക്കൽ വന്നുനിന്നു. അവൾ പരുങ്ങി. വീണയെ ഓഫീസ് റൂമിനകത്തേക്ക് വിളിപ്പിക്കുകയായിരുന്നു. വിദ്യാർത്ഥികളും, സ്റ്റാഫും ഏറെക്കുറെ സ്ഥലംവിട്ട സമയമായിരുന്നു അത്. അവളുടെ കണ്ണുകളിലെ തിളക്കത്തിൻെറ ആഴം കണ്ട് അമ്പരന്നുപോയ നിമിഷത്തിൽ എന്തിനാണ് അവളെ വിളിപ്പിച്ചതെന്നുപോലും മറന്നു. ഒടുവിൽ ഏതോ ഒന്നിൻെറ അനുബന്ധമെന്നോണം ഒരുചോദ്യം വച്ചു നീട്ടുകയായിരുന്നു.

"എന്നിട്ട് വീണ എന്തു നിശ്ചയിച്ചു?"

"എന്തിനെക്കുറിച്ച്?"

"പ്ളീസ് വീണാ കളിപ്പിക്കരുത്. ഹരിശങ്കറിൻെറ കാര്യത്തിൽ വീണയ്ക്ക് അത്രമാത്രം താൽപ്പര്യമുണ്ടോ എന്നറിയാനാണ് വിളിപ്പിച്ചത്. ഉണ്ടെങ്കിൽ മാത്രം പ്രൊസീഡ് ചെയ്താൽ മതി. ഇതുപറയാനുള്ള അവകാശം എനിക്കുണ്ടെന്ന് വെച്ചോളു. അച്ഛനോടു പറയുന്ന കാര്യം ഞാനേറ്റു."

"അയ്യോ വേണ്ടസർ."

"ശരി. എങ്കിൽ വേണ്ട. പക്ഷെ ഒരുകാര്യം ശ്രദ്ധിക്കണം. നിങ്ങളുടെ ബന്ധം ഈ സ്ഥാപനത്തിൻെറ ഡിസിപ്ളിനെ ബാധിക്കരുത്. അക്കാര്യത്തിൽ എനിക്ക് നിർബ്ബന്ധമുണ്ട്."

അവൾ ഇറങ്ങിപ്പോയപ്പോൾ മരക്കോണി വല്ലാതെ വികൃതശബ്ദങ്ങൾ പുറപ്പെടുവിച്ചു കൊണ്ടിരുന്നു. അത് അസഹ്യമായപ്പോൾ, ക്ളാർക്കിനെ വിളിച്ചുപറഞ്ഞു:

"നാളെത്തന്നെ മരപ്പണിക്കാരനെവിളിച്ചു ആ കോണിയൊന്നു നന്നാക്കണം. ശബ്ദം സഹിക്കാൻ വയ്യ."

വീണ പോയപ്പോഴാണ് ഹരിശങ്കർ ഓഫീസ് മുറിയിലേക്ക് വന്നത്.

"വീണ ഇവിടെ വന്നിരുന്നു അല്ലേ."

"അതെ."

"എന്തായിരുന്നു കാര്യം."

"അവളുടെ അച്ഛന് എന്നെയൊന്നു കാണണമത്രെ. പിന്നെ പതിവുപോലെ ഞങ്ങൾ നാട്ടുകാര്യങ്ങളും സംസാരിച്ചു."

ഹരിശങ്കറിൻെറ മുഖം വിളറുകയായിരുന്നു. അവനെ പ്രകോപിപ്പിക്കേണ്ടെന്ന് തോന്നിയതുകൊണ്ട് തുറന്നു പറഞ്ഞു. "തൻെറ കാര്യം അന്വേഷിക്കാനായിരുന്നു വിളിപ്പിച്ചത്. അച്ഛനോടു പറയട്ടേ എന്നും അന്വേഷിച്ചു. ഇപ്പോൾ വേണ്ടെന്നാണ് അവളുടെ മറുപടി." അവനെ വിശ്വസിപ്പിക്കാൻവേണ്ടി ഇത്രയും കൂടി പറഞ്ഞുതീർത്തു: "വീണയെ മറ്റാരും അവകാശപ്പെടാനില്ലാതെ ഞാൻ നോക്കിക്കൊള്ളാം പോരെ"

ശ്രീകൃഷ്ണാഷ്ടമിയുടെ തലേന്ന്, വളരെ തിടുക്കത്തിൽ കയറിവന്നു ഹരിശങ്കർ പറഞ്ഞു:

"നമുക്കൊന്നു ഗുരുവായൂരിൽ പോകണം."

"എന്തേ ഇത്ര ധൃതിപ്പെട്ട്."

"ഞാനതു മറന്നിരിക്കുകയായിരുന്നു. എസ്.ഐ. സെലക്ഷൻ കിട്ടിയാൽ ഗുരുവായൂരിൽ പോയി തൊഴാമെന്നും, നേർച്ച ഇടാമെന്നും അമ്മ നേർന്നിരുന്നു."

"എനിക്കിതിലൊന്നും താൽപ്പര്യമില്ലെന്ന് ഹരിക്കറിയില്ലേ, മാത്രവുമല്ല ഇന്നുരാത്രി അവിടെ എത്തിയാൽ ഉറങ്ങാനൊരിടം നമുക്ക് കിട്ടില്ല. നടന്നു നേരം വെളുപ്പിക്കേണ്ടിവരും. ഞാനില്ല."

"എനിക്ക് പോകാതെ വയ്യ."

"എങ്കിൽ നീ ആ സുധിയേയോ, ജയനേയോ വിളിച്ചോളു. അവർക്കുനേരമില്ലെങ്കിൽ ജോണിനേയോ, ഗഫൂറിനേയോ".

"നീ തന്നെ വന്നാലേ പറ്റൂ. പ്ളീസ് വാടാ."

നിർബ്ബന്ധത്തിനു വഴങ്ങി ഗുരുവായൂരിലേക്ക് ഒരു യാത്ര. കല്യാണപ്പന്തലിൽ എവിടെങ്കിലും ചാരിയോ, ഇരുന്നോ നേരം വെളുപ്പിക്കാമെന്നാണ് വിചാരിച്ചിരുന്നത്. നിർമ്മാല്യവും തൊഴുതു ഒന്നാമത്തെ ബസ്സിന് മടങ്ങുകയും വേണം. എന്നാൽ ഹരി അതിന് ഒട്ടും സമ്മതിച്ചില്ല. മഞ്ജുളാൽത്തറക്കടുത്തും സത്രം വളപ്പിലും പാഞ്ചജന്യത്തിലും ഗുരുവായൂർ കേശവൻെറ പ്രതിമയ്ക്കുമുമ്പിലും ബസ്സ്റ്റാൻറിലും നടന്നു നടന്നു പുലർച്ചയാക്കാമെന്നാണ് അവൻ പറഞ്ഞത്. അല്പം പോലും ഒരിടത്തും നില്ക്കാതെയുള്ള യാത്ര. നടന്നു വശംകെട്ട് ഏതാണ് നിൻെറ ഉദ്ദേശ്യമെന്ന് ദ്വേഷ്യത്തിൽ ഒരു പ്രാവശ്യം ചോദിക്കുകയും ചെയ്തു.

നിർമ്മാല്യം തൊഴാനുള്ള തിരക്ക്. ഉച്ചത്തിൽ നാമം ജപിച്ചുകൊണ്ട്, ശ്രീകോവിലിന് മുമ്പിലെത്താൻ ഹരിശങ്കർ ബദ്ധപ്പെടുന്നു. അടുത്ത നിമിഷത്തിൽ അവനെ കാണാതായി. പിന്നെ ഏതാണ്ട് മുൻനിരയിൽ അവനെ കാണുകയും ചെയ്തു. പിന്നീട് നാമജപം ഉച്ചസ്ഥായിയിലെത്തവേ, മനസ്സ് അതിലൊന്നും വിലയംപ്രാപിക്കാത്ത ഒരു നിമിഷത്തിൽ, നോട്ടത്തിൻെറ ഏതോ ഒരു പരിധിയിൽ ഏറെ പരിചിതമായ ഒരു മുഖം. അതു വീണാ എസ്. പ്രസാദായിരുന്നു. അവൾക്ക് തൊട്ടുപിറകിലായി അച്ഛനും, അമ്മയും. അവർക്ക് ഏതാണ്ട് അടുത്തായി ഹരിശങ്കർ നില്ക്കുന്നു. അവൻ മുഖം തിരിച്ചിരിക്കുന്നത് ശ്രീകോവിലിന് നേരെയല്ല, തുളസിക്കതിർ ചൂടിയ വീണയുടെ സമൃദ്ധമായ മുടിയിഴകളിലായിരുന്നു.

അവരുടെ ശ്രദ്ധയിൽപ്പെടാതെ ഉടൻ സ്ഥലംവിടണം. കണ്ടാൽ നാണക്കേടാണ്. പിന്നാലെ വന്നുവെന്ന് ചിലപ്പോൾ അവ കരുതും.

പൂജകഴിഞ്ഞ്, ശ്രീകോവിലടച്ച ഉടൻ ഹരിശങ്കറിൻെറ കയ്യിൽ കടന്നുപിടിച്ചു പുറത്തേക്ക് വലിച്ചു.

"വേഗം പോണം. അവർ കണ്ടാൽ മോശമാണ്." ഹരിശങ്കറിൻെറ മുഖത്തു കള്ളച്ചിരി.

"അപ്പോൾ നീ."

"കോളേജിൽ വെച്ചു സംസാരിക്കാൻ നിൻെറ ഒടുക്കത്തെ ഡിസിപ്ളിൻ സമ്മതിക്കില്ല. പിന്നെ ഇവിടെ വെച്ചാകാമെന്ന് വിചാരിച്ചു. മിനിഞ്ഞാന്ന് വീണ ഒരു കുട്ടിയോടു പറയുന്നതു കേട്ടതാ ഇവിടെവരുമെന്ന്."

"വേണ്ടിയിരുന്നില്ല. നമുക്ക് ഇത്തരം വേഷങ്ങൾ ഒഴിവാക്കുന്നതല്ലേ നല്ലത്."

ഹരിയോടു വല്ലാത്ത അമർഷമാണ് അപ്പോൾ തോന്നിയത്. മറ്റു വല്ലവരും കണ്ടാൽ വാർത്ത പലവിധത്തിലായിരിക്കും നാട്ടിൽ പ്രചരിക്കുക. അതിനെക്കുറിച്ചൊന്നും ചിന്തിക്കാതെ. ഹരിശങ്കറിൻെറ കയ്യിൽ അമർത്തിപ്പിടിച്ചു തിരക്കിലൂടെ കഴിവതും വേഗത്തിൽ മുന്നോട്ടേക്ക് നീങ്ങാൻ ശ്രമിക്കുകയായിരുന്നു വിവാഹമണ്ഡപത്തിന് അടുത്തെത്തിയതേ ഉള്ളൂ, അപ്പോഴാണ് പിന്നിൽ നിന്നും വിളി–

"ഹലോ മോഹൻ മാഷ് ഇവിടെ.".

വീണയുടെ അച്ഛൻ. പിറകിൽ അമ്മ. അമ്മയുടെ തോളുരുമ്മി തലകുനിച്ചു വീണ.

"എല്ലാ വർഷവും അഷ്ടമിക്ക് വരാറുള്ളതാണ്. വന്നു നിർമ്മാല്യം തൊഴുതു പെട്ടെന്ന് മടങ്ങും. ഇക്കൊല്ലവും മുടക്കേണ്ടെന്നു കരുതി."

"ഞങ്ങളും വരാറുണ്ട് ഇവിടെ. മാത്രവുമല്ല ഇന്ന് വീണ മോളുടെ പിറന്നാളുമാണ്."

"ഹാപ്പി ബർത്ത്ഡെ വീണ. പ്ളസൻറ് സർപ്രൈസാണല്ലോ ഇത്." തൊട്ടുപിന്നിൽ നില്ക്കുകയായിരുന്ന ഹരിശങ്കറിനെ മോഹനൻ പരിചയപ്പെടുത്തി.

"ഹരിശങ്കറിനെ പ്രസാദ് സാറിന് അറിയില്ലല്ലോ. ഞങ്ങളുടെ സ്റ്റാഫാണ്. എം.എസ്സി. കെമിസ്ട്രി. പക്ഷെ കുറച്ചുകാലമേ ഞങ്ങളോടൊത്തു കാണൂ. എസ്.ഐ. സെലക്ഷൻ കഴിഞ്ഞു നില്ക്കുകയാണ്. ട്രെയിനിംഗിന് ഉടൻ വിളിക്കും."

"വീണ പറഞ്ഞതുകൊണ്ട് ആളെ അറിയാം."

വിവാഹമണ്ഡപത്തിൻെറ ഒറ്റവും ചാരി വീണ നില്ക്കുന്നതു മോഹനൻ കണ്ടു. മറ്റേ അറ്റത്തു ഹരിശങ്കറും. ഒരു വിളി കാത്തിട്ടെന്നോണം.

മടങ്ങുമ്പോൾ അവൻ പറഞ്ഞു:

"മോഹനൻ എന്നെ രക്ഷപ്പെടുത്തി. ചമ്മി എന്നു കരുതിയതായിരുന്നു ഞാൻ. നിൻെറ പരിചയപ്പെടുത്തൽ കസറി. അയാൾ വീണുവെന്നാണ് തോന്നുന്നത്. പക്ഷെ ആ പെണ്ണ് ഒന്നു ചിരിച്ചതല്ലാതെ ഒരു വാക്കുപോലും ചോദിച്ചില്ല. നിന്നോടെന്തെല്ലാമോ അവൾ പറയുന്നതും കേട്ടല്ലോ."

"അവൾ പറയുകയായിരുന്നു ഹരിയേട്ടൻ ഭയങ്കര ജാടക്കാരനാണ്. അങ്ങനെ നമ്പേണ്ടെന്ന്."

"നീപോടാ."

വെക്കേഷന് കോളേജ് അടയ്ക്കുന്ന ദിവസം ഹരിശങ്കർ വിവാഹക്കാര്യം എടുത്തിട്ടു. ട്രെയിനിംഗ് കഴിഞ്ഞിട്ടു പോരെ വിവാഹം എന്ന അന്വേഷണത്തിന് അവന് വിചിത്രമായ ഒരു മറുപടി ഉണ്ടായിരുന്നു. "ലിസ്റ്റിൽ ഉണ്ടെന്നുവച്ച് വിളിച്ചു കൊള്ളണമെന്നില്ല. പുതിയ ഗവൺമെൻറാണ് അധികാരത്തിലുള്ളത്. ലിസ്റ്റ് ഒന്നടങ്കം ക്യാൻസൽ ചെയ്താൽ എന്തുചെയ്യും? അങ്ങനേയും വരാമല്ലോ. ഇപ്പോൾ ലിസ്റ്റിൽ പേരുണ്ടെന്ന ബലത്തിൽ മോഹനന് വീണയുടെ അച്ഛനുമായി സംസാരിക്കാം. അയാൾ വഴങ്ങുകയും ചെയ്യും. ലിസ്റ്റ് കൂടി ഇല്ലാതായാലോ."

"നീ ഒരു ഭീകരൻ തന്നെ. സമ്മതിച്ചിരിക്കുന്നു. നീ എന്നെ ഏല്പിച്ചിരിക്കുന്നതു ഒരു ക്രിമിനൽ കുറ്റമാണ്. അതും ഞാൻ തന്നെ ചെയ്യണോ."

"നീ തന്നെ ചെയ്യണം. ചെയ്തേ പറ്റൂ."



വിവാഹം കഴിഞ്ഞതിനുശേഷം കുറച്ചുനാൾ ഹരിശങ്കറിനെ കോളേജിലേക്ക് കാണാനേ ഉണ്ടായിരുന്നില്ല. എന്തുപറ്റിയെന്ന് അറിയുവാൻ വീട്ടിൽ ചെന്നപ്പോൾ അവൻ അവിടെയും ഇല്ലായിരുന്നു.

വന്നിട്ടു കാണാമെന്ന് കരുതി അവിടെ ഇരുന്നു. കണ്ടിട്ടുപോയാൽ മതിയെന്ന് വീണ നിർബ്ബന്ധിക്കുകയായിരുന്നു. അവൾ വല്ലാതെ ക്ഷീണിച്ചിരുന്നു. മുറിയിലൂടെ വളരെ ശബ്ദമുണ്ടാക്കിക്കൊണ്ടാണ് നടക്കുന്നത്. സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ പെട്ടെന്ന് അവൾ ചോദിച്ചു:

"കോണിപ്പടിയിൽ ശബ്ദമുണ്ടാക്കാതെ ഇപ്പോൾ ഏതെങ്കിലും കുട്ടികൾ വരാറുണ്ടോ മാഷെ."

"ഇപ്പോൾ കോണിപ്പടി കരയാറില്ലല്ലോ വീണ."

അവസാനത്തെ ബസ്സിനാണ് ഹരിശങ്കർ വന്നത്. വന്നപാടെ അവൻ അകത്തേക്ക് കയറി. പിന്നെ പെട്ടെന്ന് തിരിച്ചുവരികയും ചെയ്തു." നീ വന്നിട്ട് കുറെനേരമായിക്കാണും. ഇല്ലേ."

"വൈകുന്നേരത്തുവന്നതാണ്. നീ എവിടെപ്പോയിരുന്നു."

"ടൗണിൽ ഒരുകാര്യം തിരക്കാൻ-മോഹനനെ കാണണമെന്നും വിചാരിക്കുകയായിരുന്നു. ഞാനും."

സംസാരിക്കുന്നതിനിടയിൽ വീണയെക്കുറിച്ചുള്ള പരാമർശം കടന്നുവന്നു. അപ്പോൾ മോഹനൻ പറഞ്ഞു "വീണ വല്ലാതെ ക്ഷീണിച്ചിരിക്കുന്നു. എന്തുപറ്റി അവൾക്ക്. പഴയ ചൊടിപ്പ് ഒരു മൃതകാലം പോലെ."

"അവൾക്ക് തീരെ സുഖമില്ല. രാത്രിയിൽ അവൾ വല്ലാതെ വയലൻറാവുന്നു. ഞാൻ പറഞ്ഞാൽ നീ വിശ്വസിക്കില്ല, അതൊരു സൈക്കിക്ക് കേസ്സാണ്."

പെട്ടെന്നു മോഹനൻ അതിനെ എതിർത്തു: "എന്തോ എനിക്കങ്ങനെ തോന്നിയിട്ടില്ല."

"സ്നേഹിക്കുന്നവർക്ക് അങ്ങിനെയാണ്. എനിക്കും തോന്നിയിരുന്നില്ല. പക്ഷെ അനുഭവിച്ചവർക്കല്ലേ അതിൻെറ പാടറിയൂ. നമുക്കവളെയൊന്നു ഡോക്ടറെ കാണിക്കണം. മോഹനൻ കൂടി ഒപ്പം വരണം. മാത്രവുമല്ല, മോഹനൻ പറഞ്ഞാലേ അവൾ വരാനും സമ്മതിക്കൂ."

ഹോട്ടലിൽ മൂന്നു കിടക്കകളുള്ള ഫാമിലി റൂം എടുക്കാനൊരുങ്ങിയപ്പോൾ മോഹനൻ തടഞ്ഞു. "അതു വേണോ ഹരി."

മുറിക്ക് അഡ്വാൻസു കൊടുത്തു. താക്കോല് വാങ്ങിയതിനുശേഷം റിസപ്ഷനപ്പുറത്തുള്ള സ്റ്റെയർകേസിൻെറ മറവിലേക്ക് കൂട്ടിക്കൊണ്ടുപോയി ഹരി പറഞ്ഞു: "മോഹനൻ തെറ്റിദ്ധരിക്കരുത്. രാത്രിയിൽ അവൾ വല്ലാതെ വയലൻറാവുന്നു. ഉറക്കത്തിൽ അവൾ എന്നെ എന്തെങ്കിലും ചെയ്യുമോ എന്നുപോലും ഞാൻ ഭയപ്പെടുന്നു. നിനക്കറിയില്ലേ, കഴിഞ്ഞ മാസം മസ്ക്കറ്റിൽ വെച്ചുണ്ടായ സംഭവം. ഉറങ്ങിക്കിടക്കുകയായിരുന്ന ഭർത്താവിനെ തലയണകൊണ്ട് ശ്വാസംമുട്ടിച്ച കേസ്. ഭാര്യക്ക് ഭ്രാന്തായിരുന്നു. അന്തരീക്ഷവും മുറിയും മാറിയതുകൊണ്ട് വീണ കുറെക്കൂടി വയലൻറാവും. നീ കൂടി മുറിയിലുണ്ടെങ്കിൽ ഒരു ധൈര്യമാണ്."

വീണ വാതിലിന്നടുത്തുതന്നെ പരുങ്ങി നില്ക്കുന്നു. ഇപ്പോൾ അവളുടെ കണ്ണുകൾ വളരെ വ്യക്തമായി കാണാം. ഭീതിയുടെ ആഴം അവിടെ പ്രകടമാണ്. മുഖത്തു നിസ്സഹായതയുടെ വിളർച്ചയും.

മോഹനൻ കുറെക്കൂടി അടുത്തേക്കുചെന്നു.

ആശ്വസിപ്പിക്കാൻ കഴിയാത്ത പരിതാപകരമായ അവസ്ഥ. വാക്കുകൾകൊണ്ട് മുറിവേല്പിക്കരുതെന്നു കരുതി, സാന്ത്വനത്തിൻെറ ശബ്ദത്തിൽ അയാൾ പറഞ്ഞു തുടങ്ങി: "വീണയ്ക്കു വേണമെങ്കിൽ പുറത്തുപോയി നന്നായിട്ടൊന്നു കരയാം. മനസ്സിനല്പം സമാധാനം കിട്ടും. പക്ഷെ അതിനുപോലും കഴിയില്ലല്ലോ. മുറി പുറത്തുനിന്നും പൂട്ടിയിരിക്കുകയാണ്. പുലരാൻ ഇനിയും കുറച്ചു സമയം കൂടി ഉണ്ട്. അതുവരെ നമുക്ക് സംസാരിച്ചിരിക്കാം. എന്തുപറ...

(തുടരും)





ഉണ്ണികൃഷ്ണൻ,



ശങ്കരൻകുട്ടി

കെ.പി.എ.സി

# സ്മരണകളിരമ്പുന്ന രണസ്മാരകം

മൂന്ന്

**കെ.പി.എ.സി.** എന്തുകൊണ്ട് ഒരു നാടകപ്രസ്ഥാനമായി രൂപപ്പെട്ടു? അത് നാടകാഭിമുഖ്യമുള്ള ഏതാനും ചെറുപ്പക്കാരുടെ ഒരു സംഘം ചേരൽമാത്രമാത്രമായിരുന്നോ? അങ്ങനെയെങ്കിൽ നമ്മുടെ നാട്ടിൻപുറങ്ങളിൽ സജീവമായിരുന്ന ചിരപരിചിത നാടകവേദികളുടെ സവിശേഷമാതൃക എന്തുകൊണ്ട് ഇവർ പിന്തുടർന്നില്ല? കലാഗുണവും മികച്ച ആസ്വാദനക്ഷമതയുമുള്ള നാടകം എന്നതിനുപരി ചില പ്രത്യേക രാഷ്ട്രീയലക്ഷ്യങ്ങൾ അവതരിപ്പിക്കുക എന്ന വീക്ഷണത്തെ അടിസ്ഥാനപ്പെടുത്തി തന്നെയാണ് കെ.പി.എ.സി രൂപംകൊള്ളുന്നത്. അതിനായി, വിപുലമായ ബഹുജനപരതയുള്ള മാദ്ധ്യമമെന്ന നിലയ്ക്കാണ് നാടകസങ്കേതം തിരഞ്ഞെടുക്കപ്പെട്ടത്. ഇത് കേവലം ഒരറിവല്ല, പ്രയോഗിക്കപ്പെട്ട അറിവാണ്. ഈ അറിവും പ്രയോഗവും നടന്നത് ഉത്തരേന്ത്യയിലാണ്. ദേശീയസമരം ഉയർത്തിവിട്ട സാമൂഹ്യമായ ഉണർവ്വ് വിവിധ ദേശീയ സംസ്കാരവ്യവസ്ഥകളിൽ സൃഷ്ടിച്ച നവോത്ഥാനം, ബഹുദേശീയ ജനവിഭാഗങ്ങളുടെ വിചിത്രസങ്കരരാഷ്ട്രമായ ഇന്ത്യയിൽ മൊത്തത്തിലുൽപ്പാദിപ്പിച്ച സാംസ്കാരിക ഉത്തേജനത്തിന്റെ ഒരു നേട്ടമാണ് 'ഇപ്റ്റ'(IPTA) യുടെ സംഘാടനം. ഇന്ത്യൻ പീപ്പിൾസ് തീയറ്റർ അസ്സോസിയേഷൻ എന്ന ഈ സംഘടന ബോംബെയിൽ ഉടലെടുത്ത പ്രസ്ഥാനമാണ്. പൃഥ്വിരാജ്, അബ്ബാസ്, ബൽരാജ് സാഹ്നി, ഹരീന്ദ്രനാഥ ചതോപാദ്ധ്യായ തുടങ്ങിയ സമുന്നതപ്രതിഭകളുടെ നേതൃത്വത്തിലാണ് 'ഇപ്റ്റ' രൂപം കൊണ്ടത്. കേരളത്തിൽ വികസിച്ചുവന്ന സാമൂഹ്യനാടകപ്രസ്ഥാനത്തിന്റേയും ദേശീയതലത്തിൽ 'ഇപ്റ്റ' നടത്തിവന്ന നാടകപ്രയോഗങ്ങളുടേയും ഊടുംപാവും ഇണങ്ങിച്ചേർന്ന് നെയ്തെടുത്ത പ്രസ്ഥാനമാണ് കെ.പി.എ.സി. കെ.പി.എ.സിയുടെ രണ്ടാമത്തെ നാടകമാണ് 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി.'

''ഈ നാടകത്തെ സംബന്ധിച്ച് പറയുകയാണെങ്കിൽ നാടക കർത്താവിന്റെ അധികാരാവകാശങ്ങൾ ദുർബ്ബലമാവുകയും അതൊരു പ്രസ്ഥാനത്തിന്റേതാവുകയും ചെയ്തു. സ്റ്റേജിൽവന്നപ്പോൾ പുസ്തകത്തിൽ നിന്നും കൂടുതലായി പല രംഗങ്ങളും വന്നു, പുസ്തകത്തിലെ പലരംഗങ്ങളും വെട്ടിക്കുറച്ചു. എന്നു മാത്രമല്ല, ഞാൻ അണിയറയ്ക്കുള്ളിൽ നിർത്തിയിരുന്ന ഒരു കഥാപാത്രത്തെ വിദഗ്ദ്ധമായിത്തന്നെ രംഗത്ത് കൊണ്ടുവന്നു... അങ്ങനെ നോക്കുമ്പോൾ ഞാനുണ്ടാക്കിയ ഒരു ചട്ടക്കൂട്ടിൽ ഒട്ടനവധിയാളുകൾ സംഭാവന ചെയ്തുണ്ടാക്കിയ ഒരു നാടകമാണ് ഇന്ന് സ്റ്റേജിൽക്കാണുന്ന 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി.' ബഹുജനപ്രസ്ഥാനങ്ങളുടെ വളർച്ചയുടേയും മുന്നേറ്റത്തിന്റേയും ഘട്ടത്തിലുണ്ടായി, വ്യക്തമായി അതിന് ഒരുന്തു കൊടുക്കുവാൻ വേണ്ടിത്തന്നെ സൃഷ്ടിക്കപ്പെട്ട ഒരു നാടകമാണത്.'' 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി'യുടെ രചയിതാവിന് അവകാശവാദങ്ങളൊന്നുമില്ല. ശങ്കരനാരായണൻ തമ്പിയും പോറ്റിസാറും തോപ്പിൽഭാസിയെക്കണ്ട്, നാടകാവതരണത്തിന് അനുമതിയായപ്പോൾത്തന്നെ രംഗാവതരണത്തിന് അനിവാര്യമായും വരുത്തേണ്ട മാറ്റങ്ങളെക്കുറിച്ച് ആലോചിച്ചിരുന്നു. എല്ലാ സാമൂഹ്യപ്രവർത്തനങ്ങൾക്കും ഒരു പ്രസ്ഥാനത്തിന്റെ സ്വഭാവമുണ്ടായിരുന്ന ഈ കാലഘട്ടത്തിൽ കമ്മ്യൂണിസ്റ്റാക്കിയുടെ അവതരണം മാത്രം തികച്ചും ഏകപക്ഷീയവും ഏകാഭിപ്രായബദ്ധവുമാകാൻ വഴിയില്ലല്ലോ. അതൊരു കൂട്ടായ്മയുടെ ഉൽപ്പന്നമാണ്, ചരിത്രത്തിൽ വിരളമായി മാത്രം സംഭവിക്കാറുള്ള കൂട്ടായ്മയുടെ ഉൽപ്പന്നം.

എങ്കിൽക്കൂടി തോപ്പിൽഭാസി എന്ന പ്രതിഭാശാലിയുടെ വിരൽസ്പർശങ്ങൾ നാം തിരസ്കരിച്ചുകൂടാ. വിപ്ളവകരമായ പല രചനകൾക്കു പിന്നിലും ആത്മനിഷ്ഠമായ അനുഭവങ്ങളും, അവ രചയിതാവിന്റെ ബാഹ്യാവസ്ഥയേക്കാളുപരി ആന്തരിക മനസ്സിൽ സൃഷ്ടിക്കുന്ന സംഘാതങ്ങളും നാം വിസ്മരിക്കുമ്പോൾ കൃതികളുടെ സൃഷ്ടിയും അതിന്റെ പ്രവർത്തനവും നാം ലഘൂകരിച്ചുകാണുന്നു. നായർ സമുദായത്തിലെ ഒരുയർന്ന തറവാട്ടിൽ, ഇടത്തരം ജന്മികുടുംബത്തിൽ ജനിക്കുകയും, ജന്മികൾ തൊഴിലാളികളെ മർദ്ദിക്കുന്നതും അവരുടെ അവകാശങ്ങളെ നിഷേധിക്കുന്നതും നേരിൽക്കണ്ട് വളരുകയും ചെയ്ത തോപ്പിൽ ഭാസിയുടെ ഇച്ഛാശക്തി അതിന്റെ പ്രതിഭയിലൂടെ ആദ്യം പുനഃസൃഷ്ടിച്ചത് സ്വന്തം അച്ഛനെത്തന്നെയായിരുന്നു. ''നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കിയിലെ പരമുപിള്ള ശരിക്കു പറഞ്ഞാൽ എന്റെ അച്ഛനിൽ നിന്നും ഞാൻ കണ്ടെടുത്ത കഥാപാത്രമാണ്. ഇടയ്ക്കും തലയ്ക്കും പഴമൊഴികൾ ധാരാളം പറയുന്ന ഒരു കഥാപാത്രമാണല്ലോ പരമുപിള്ള. ആ പഴമൊഴികളെല്ലാം എന്റെ അച്ഛൻ പറഞ്ഞ് ഞാൻ കേട്ടിട്ടുള്ളവയാണ്.'' പരമുപിള്ള മാത്രമല്ല, പപ്പുവും ഗോപാലനും മാലയുമെല്ലാം തോപ്പിൽഭാസി തന്റെ ജീവിതം കൊണ്ടുകണ്ടെടുത്ത കഥാപാത്രങ്ങളാണ്. കർഷകരുടെയും തൊഴിലാളികളുടെയുമിടയിൽ മാറ്റത്തിന്റെ പ്രത്യയശാസ്ത്രവുമായി കടന്നുചെന്ന്, നീചവും നിന്ദ്യവുമായ എല്ലാ അധികാരവ്യവസ്ഥകൾക്കും ജീവിതമൂല്യങ്ങൾക്കുമെതിരെ മാർച്ചുചെയ്യുന്ന ജനക്കൂട്ടമാക്കി അവരെ പരിവർത്തിപ്പിക്കുവാൻ അക്ഷരാർത്ഥത്തിൽ തന്നെ ജീവൻ പണയംവച്ചു പ്രവർത്തിച്ച പ്രതിബദ്ധനായ ഒരു രാഷ്ട്രീയപ്രവർത്തകന്റെ മൗലികമനസ്സിനു മുന്നിലൂടെ കടന്നുപോയ ഒട്ടനവധി മനുഷ്യരുടെ സങ്കീർണ്ണമായ ജൈവരൂപങ്ങളെ തന്റെ പ്രതിഭയുടെ മൂശയിൽവച്ച് സ്ഫുടപാകം ചെയ്തെടുക്കുന്ന ശില്പചാതുരി തോപ്പിൽ ഭാസിയുടെ കലാവിരുതാണ്. ഈ കരകൗശലം അദ്ദേഹത്തിന്റെ രചനകളെ അനന്യമാക്കുന്നു.

'എന്റെ മകനാണു ശരി' എന്ന നാടകത്തിന്റെ ഏറെക്കുറെ പരാജയം എന്നുതന്നെ പറയാവുന്ന അവസ്ഥയ്ക്കുശേഷം 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി' അവതരിപ്പിക്കുവാൻ ഒരിക്കൽക്കൂടി ക്യാമ്പ് സജീവമായി. മുൻനാടകത്തിന്റെ പ്രമേയപരമായ പിന്നോട്ടടികളും സംഘാടനപരമായ പാകപ്പിഴകളും പരിശോധിച്ചുകൊണ്ടും പരിഹരിച്ചുകൊണ്ടുമുള്ള ഒരു പുതിയ സമീപനമായിരുന്നു ഇവിടം മുതൽ കെ.പി.എ.സി സ്വീകരിച്ചത്. നാടകപ്രവർത്തനത്തിന്റെ മുഴുവൻ ചുമതലകളും കാര്യക്ഷമമായി കൈകാര്യം ചെയ്യാൻ ആദ്യമായി കെ.പി.എ.സിക്ക് ഒരു കൺവീനറുണ്ടായി, കൊടാകുളങ്ങര വാസുപിള്ള. കൊല്ലത്തെ ഒരു പ്രമാണിയും ഇടത്തരം സാമ്പത്തികാവസ്ഥയുള്ളയാളും അല്പം ചട്ടമ്പിത്തരങ്ങളുമൊക്കെ ചേർന്ന് ഒരു നാടകകമ്പനിക്ക് എന്തുകൊണ്ടും അനുയോജ്യനായ കൺവീനർ തന്നെയായിരുന്നു വാസുപിള്ള. വാസുപിള്ളയുടെ ചവറയിലുള്ള വീടാണ് ഇക്കുറി റിഹേഴ്സൽ ക്യാമ്പിനായി ഉപയോഗപ്പെടുത്തിയത്. കമ്മ്യൂണിസ്റ്റാക്കി ആദ്യമായി സംവിധാനം ചെയ്തത് പ്രധാനമായും രാജഗോപാലൻ നായരും ജനാർദ്ദനക്കുറുപ്പും ചേർന്നായിരുന്നുവെങ്കിലും മറ്റു പലരും അതിന് മൗലികമായ സംഭാവനകൾ നൽകിയിരുന്നു. നാടകത്തിന്റെ കയ്യെഴുത്തുപ്രതിയിൽ നിന്നും ഒട്ടനവധി മാറ്റങ്ങൾ വരുത്തിക്കൊണ്ടാണ് നാടകം സംവിധാനം ചെയ്യപ്പെട്ടത്. അതിൽ പ്രധാന മാറ്റം, 'സുമാവലി' എന്ന കഥാപാത്രം കയ്യെഴുത്തുപ്രതിയിൽ രംഗത്തില്ലാത്ത, ചില അണിയറശബ്ദങ്ങളിലൂടെ മാത്രം പ്രേക്ഷകരെ 'ഇങ്ങനെയൊരു കഥാപാത്രം അകത്തുണ്ട്' എന്ന് ബോദ്ധ്യപ്പെടുത്തുന്നരീതിയിലായിരുന്നുവെങ്കിൽ, ആ കഥാപാത്രത്തെ രംഗത്തുകൊണ്ടുവരികയും അതുവഴി നാടകത്തെ കൂടുതൽ ദൃഢതരമാക്കുകയും ചെയ്തത് അതിന്റെ ആദ്യസംവിധായകരാണ്. കൂടാതെ സംവേദനസൗകര്യത്തിനായി ഒട്ടനവധി സംഭാഷണങ്ങൾ കഥാപാത്രങ്ങളായി അഭിനയിച്ചവർ തന്നെ കൂട്ടിച്ചേർത്തു.

പരമുപിള്ളയുടെ വേഷം അവതരിപ്പിക്കുവാനായി ആദ്യം തിരഞ്ഞെടുത്തത് ജനാർദ്ദനക്കുറുപ്പിനെയായിരുന്നു. എന്നാൽ പരമുപിള്ള എന്ന കഥാപാത്രത്തെ വേണ്ടത്ര ഇഫക്ടീവായി അവതരിപ്പിക്കുവാൻ അദ്ദേഹത്തിനുകഴിയാതെ വരുന്നുവെന്ന് മനസ്സിലാക്കിയ സന്ദർഭത്തിലാണ് പുതിയൊരാളെക്കുറിച്ച് ക്യാമ്പ് ചിന്തിച്ചത്. ഈ സമയത്താണ് പണ്ട് സംസ്കൃത സ്കൂളിൽ വൃദ്ധനായി വേഷമിട്ട് അരങ്ങുതകർത്ത കാമ്പിശ്ശേരി കരുണാകരനെ പോറ്റി സാറിനോർമ്മവന്നത്. അന്ന് കൃഷ്ണപുരം എം.എൽ.എ ആണ് കാമ്പിശ്ശേരി. പിന്നെ വൈകിയില്ല. പോറ്റിസാർ ഒരു സൈക്കിൾ സംഘടിപ്പിച്ചു. നേരെ കാമ്പിശ്ശേരിയെ ചെന്നുകണ്ട് അപ്പോൾത്തന്നെ സൈക്കിളിന്റെ പിന്നിലിരുത്തി ക്യാമ്പിലെത്തിച്ചു. കാമ്പിശ്ശേരിക്ക് നെഞ്ചിലൊരു ശസ്ത്രക്രിയ നടത്തിയിട്ടുണ്ട്. അതുകൊണ്ട് ചെറിയ ഒരു കൂനുണ്ടായിരുന്നു. നല്ല പൊക്കമുള്ള മനുഷ്യന് ചെറിയൊരു കൂനുകൂടിയായപ്പോൾ അസ്സൽ പരമുപിള്ളയായി. നെറ്റിയിൽ ത്രിപുണ്ഡ്രവും നെഞ്ചിൽ വരക്കുറിയുമണിഞ്ഞ്, പഴയ ജഗന്നാഥൻ മുണ്ടും ബ്രഹ്മദേശം തോർത്തുമിട്ട് തിളങ്ങുന്ന കണ്ണുകളോടെ നിന്ന പരമുപിള്ളയും കാമ്പിശ്ശേരിയും അരങ്ങത്തും ജീവിതത്തിലും നമുക്ക് അനശ്വരങ്ങളായ ആവേശങ്ങളായി.



## നമ്മളു കൊയ്യും വയലെല്ലാം നമ്മുടേതാകും പൈങ്കിളിയേ

കെ.പി.എ.സിയുടെ ആരംഭത്തിന് കളമൊരുക്കിയവരിൽ പ്രധാനിയായ ജി. ജനാർദ്ദനക്കുറുപ്പ് പോയ ആ കാലത്തെക്കുറിച്ച് സംസാരിക്കുന്നു

*ചോദ്യം:-* **കെ**.പി.എ.സി നാടകപ്രസ്ഥാനത്തിന്റെ രൂപീകരണം എങ്ങനെയായിരുന്നു?

*ഉത്തരം:- ഞങ്ങളുടെ ചെറുപ്പകാലം സമരോൽസുകമായ ഒരു കാലഘട്ടമായിരുന്നു. 1942 ആഗസ്ററ് 30-ന് തിരുവനന്തപുരം യൂണിവേഴ്സിററി കോളേജിന്റെ മതിലുചാടി വിദ്യാർത്ഥികളോട് സമരാഹ്വാനം നടത്തിയതിന് എന്നെ പൊലീസ് അറസ്ററു ചെയ്തു. അതിന്റെ പേരിൽ മാസങ്ങളോളം പല ലോക്കപ്പുകളിലും കഴിഞ്ഞുകൂടേണ്ടിയും വന്നു. 1942 മുതൽ ഞാൻ ശാസ്ത്രീയ സംഗീതം അഭ്യസിച്ചുതുടങ്ങിയിരുന്നു. ഞാൻ താമസിക്കുന്ന ലോഡ്ജിൽ വന്ന് പൊലീസ് എന്റെ തംബുരു അടിച്ചുടയ്ക്കുകയും പുസ്തകങ്ങളെല്ലാം നശിപ്പിക്കുകയും ചെയ്തു. ഈ സമരോൽസുകമായ കാലഘട്ടത്തിലാണ് ഞാൻ എറണാകുളം ലോകോളേജിൽ പഠിക്കാനെത്തുന്നത്, 1949-50 വർഷത്തിൽ. 1950-ൽ എം.എൻ.ഗോവിന്ദൻ നായർ ജയിൽ ചാടി. ഈ സമയത്താണ് ഞങ്ങൾ അടുത്തു ബന്ധപ്പെടുന്നത്. അദ്ദേഹത്തിന്റെ ഉപദേശപ്രകാരമാണ് ഞാൻ കമ്മ്യൂണിസ്ററ് പാർട്ടിയിൽ ചേരുന്നത്. അന്ന് ലോകോളേജിൽ പഠിച്ചിരുന്ന പുനലൂർ രാജഗോപാലൻ നായർ കമ്മ്യൂണിസ്ററ് പാർട്ടിയുടെ ഒരു പ്രമുഖ പ്രവർത്തകനായിരുന്നു. ഞങ്ങൾ രണ്ടുപേരും പാടും, ഒരുവിധം അഭിനയിക്കും. ഞങ്ങൾ ചേർന്ന്, ലോകോളേജ് ദിനാഘോഷത്തിന് ഒരു ഷാഡോ പ്ളേ അവതരിപ്പിച്ചു. 'പൊരുതുന്ന കലാകാരൻ' എന്നായിരുന്നു നാടകത്തിന്റെ പേര്. 'പുല്ലു വേണോ തോക്കു വേണോ ചൊല്ലഴകീ ചൊല്ലു നീ' എന്നു പാടുന്ന കാലമാണത്. ഞങ്ങൾ നാടകം തുടങ്ങിയത് 'നിറതോക്കും പേനയുമായ് പൊരുതുന്ന കലാകാരാ നിനക്കഭിവാദനങ്ങൾ' എന്നൊക്കെ പാടിക്കൊണ്ടായിരുന്നു. നാടകം എഴുതിയത് ഞാനും രംഗത്തഭിനയിച്ചത് രാജനും. ഏതായാലും നാടകം വമ്പിച്ച വിജയമായി. കമ്മ്യൂണിസ്ററുകാർ എന്റെ ലോഡ്ജിൽ വന്ന് ഒളിവിലിരിക്കുകയും അവരേം കൊണ്ട് ഞാൻ നടക്കുകയും ചെയ്തിരുന്നതുകൊണ്ട് പഠിക്കാനൊന്നും സമയമില്ലായിരുന്നു. ഏതായാലും നിയമം തേഡ് ക്ളാസ്സിൽ പാസ്സായി. തിരിച്ച് നാട്ടിൽ ചെന്ന് പാർട്ടി പ്രവർത്തനം തുടർന്നു. പാർട്ടിയുടെ കരുനാഗപ്പള്ളി താലൂക്ക് സെക്രട്ടറിയായി. ഇലക്ഷൻ വന്നു. രാജൻ പുനലൂർ എം.എൽ.എ ആയി. അന്ന് വീണ്ടും ഞങ്ങൾ ഒരു നാടകം ചെയ്യുന്നതിനെക്കുറിച്ചാലോചിച്ചു. കരുനാഗപ്പള്ളിയിൽ എന്റെ വീട്ടിൽ ഇരുന്ന്, രാവിലെ എട്ടുമണിക്ക് തുടങ്ങി രാത്രി എട്ടുമണിയായപ്പോഴേക്കും ഒരു നാടകം എഴുതിത്തീർത്തു. ആ നാടകമാണ് 'എന്റെ മകനാണ് ശരി.' പിന്നീടത് അവതരിപ്പിക്കാനുള്ള ശ്രമമായി. അവതരിപ്പിക്കുന്നത് ജനങ്ങൾക്കു മുന്നിലാണല്ലോ. അതുകൊണ്ട് ഒരു സംഘമുണ്ടാവണം, സംഘത്തിന് ഒരു പേരു വേണം, രജിസ്ട്രേഷൻ വേണം. ഇപ്പോഴത്തെ അഴിമതി നിരോധന കമ്മിഷൻ അംഗമായ കെ.എസ്.രാജാമണിയുടെ പക്കൽ ചെന്ന് നൂറു രൂപ വാങ്ങി സംഘം രജിസ്ററർ ചെയ്തു. അങ്ങനെ ഔദ്യോഗികമായി കെ.പി.എ.സി ആരംഭിച്ചു.*

*ചോദ്യം:- കമ്മ്യൂണിസ്ററാക്കിയാൽ എന്തെല്ലാം പരിവർത്തനങ്ങളായിരുന്നു കെ.പി.എ.സി വരുത്തിയത്?*

*ഉത്തരം:- ''എന്റെ മകനാണ് ശരി'' നഗരങ്ങളിൽ വിജയിച്ചെങ്കിലും ഗ്രാമങ്ങളിൽ സ്വീകരിക്കപ്പെട്ടില്ല. ഈ സമയത്താണ് കമ്മ്യൂണിസ്ററ് പാർട്ടി കായംകുളം ജില്ലാ കമ്മിററി, എൻ.ശ്രീധരന്റെ നേതൃത്വത്തിൽ 'നിങ്ങളെന്നെ കമ്മ്യൂണിസ്ററാക്കി' പ്രസിദ്ധീകരിച്ചത്. നമുക്കൊരു തൊഴിലാളിവർഗ്ഗ സാഹിത്യമുണ്ടാവണം, നാടകമുണ്ടാവണം എന്നൊക്കെ ആലോചിച്ചിരുന്ന ഒരു സന്ദർഭം കൂടിയായിരുന്നു അത്. അപ്പോഴാണ് ഈ നാടകം കൈയിൽ കിട്ടിയത്. കമ്മ്യൂണിസ്ററാക്കി ആദ്യം സംവിധാനം ചെയ്തത് ഞാനും രാജനും ചേർന്നായിരുന്നു. ആ നാടകത്തിന്റെ അന്തഃസത്ത തോപ്പിൽഭാസിയുടേതു തന്നെയാണ്. എന്നാൽ ആ നാടകത്തിൽ ഞങ്ങൾ പുതിയ ചില രംഗങ്ങൾ കൂട്ടിച്ചേർക്കുകയും ഭാസി അണിയറയിൽ നിർത്തിയിരുന്ന 'സുമാവലി' എന്ന കഥാപാത്രത്തെ പുറത്ത് കൊണ്ടുവരികയും ചെയ്തു. അതുപോലെ ആ നാടകത്തിലെ പാട്ടുകളെല്ലാം ആദ്യം സംഗീതം ചെയ്തത് ഞാനും രാജനും ചേർന്നായിരുന്നു. ''നേരം പോയ് നേരം പോയ് നേരെ നാമൊന്നിച്ചാൽ നമ്മളു കൊയ്യും വയലെല്ലാം നമ്മുടേതാകും പൈങ്കിളിയേ'' തുടങ്ങിയ പാട്ടുകളെല്ലാം ഞങ്ങൾ തന്നെ സംഗീതം കൊടുത്തു. പിന്നീടാണ് ദേവരാജൻ ഇവ ചിട്ടപ്പെടുത്തിയത്. ചങ്ങമ്പുഴ പാടിയ പ്രതികാരം ചെയ്യുന്ന പിൻമുറക്കാരായിരുന്നു ഞങ്ങൾ. കമ്മ്യൂണിസ്ററാക്കിയിലെ 'കറുമ്പൻ' അതിന്റെ പ്രതീകവും.*

കാമ്പിശ്ശേരി കരുണാകരൻ, ഒ. മാധവൻ, വി. സാംബശിവൻ, തോപ്പിൽ കൃഷ്ണപിള്ള, പുനലൂർ രാജഗോപാലൻ നായർ, ജി. ജനാർദ്ദനകുറുപ്പ്, സുലോചന, വിജയകുമാരി, സുധർമ്മ തുടങ്ങിയവരാണ് കമ്മ്യൂണിസ്റ്റാക്കിയിലെ കഥാപാത്രങ്ങളെ ആദ്യമായി രംഗത്തവതരിപ്പിച്ചത്. എറണാകുളത്തു പോയിട്ട് മടങ്ങുംവഴി റിഹേഴ്സൽ ക്യാമ്പിലെത്തിയ ഒ.എൻ.വിയാണ് രാജഗോപാലൻ നായരോട് ദേവരാജൻെറ കാര്യം പറഞ്ഞത്. പരവൂരുകാരനായ ദേവരാജൻ തിരുവനന്തപുരത്ത് പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു അന്ന്. ഒ.എൻ.വി എഴുതിയ ഏതാനും കവിതകളും ചങ്ങമ്പുഴക്കവിതകളും മറ്റും ചിട്ടപ്പെടുത്തി ഇദ്ദേഹം കോളേജിൽ അവതരിപ്പിച്ചിരുന്നു. പ്രണയം വിപ്ളവമാണ്, വിപ്ളവം മഹത്തായ പ്രണയവും. ഈ ദ്വന്ദ്വാത്മകത മന്ത്രശുദ്ധിയോടെ തന്മയീഭവിക്കുന്ന ഒരു ഗാനമുണ്ടല്ലോ.... നാം ഇന്നും വാൽസല്യത്തോടെ, ഗൃഹാതുരത്വത്തോടെ ആലപിക്കുന്ന ഗാനം.... ''പൊന്നരിവാളമ്പിളിയിൽ'' എന്നുതുടങ്ങുന്ന ഗാനം. വളരെ മുമ്പുതന്നെ ഈ ഗാനം ഒ.എൻ.വി എഴുതുകയും ദേവരാജൻ സംഗീതം ചെയ്യുകയും ചെയ്തിരുന്നു. ഒ.എൻ.വി ഈ ഈരടികൾ ക്യാമ്പിൽ അവതരിപ്പിച്ചു. എല്ലാവർക്കും അതിഷ്ടപ്പെട്ടു. അങ്ങനെ ദേവരാജനെ വരുത്തി കമ്മ്യൂണിസ്റ്റാക്കിയിലെ ഗാനങ്ങൾ സംഗീതം ചെയ്യുവാൻ ഏൽപ്പിക്കുകയും ചെയ്തു. കമ്മ്യൂണിസ്റ്റാക്കിക്കുവേണ്ടി ഗാനങ്ങളെഴുതിയത് ഒ.എൻ.വിയായിരുന്നു. അദ്ധ്വാനത്തിൻെറ നാടൻതാളം ചേർത്ത് അതിമനോഹരമായി ദേവരാജൻ ചിട്ടപ്പെടുത്തുന്ന ഗാനങ്ങളിലെ ചില ഞുണുക്കുവിദ്യകൾ പക്ഷെ സുലോചന വൈകിയേ പഠിച്ചിരുന്നുള്ളു. എട്ടുവർഷം ശാസ്ത്രീയസംഗീതം അഭ്യസിച്ചിട്ടും തനിക്ക് ഇതു കഴിയാതിരിക്കുമ്പോഴുണ്ട്, ദൈവികസിദ്ധി എന്ന് സുലോചന തന്നെ പുകഴ്ത്തുന്ന കെ.എസ്. ജോർജ് മിനിട്ടുകൾക്കുള്ളിൽ മനഃപാഠമാക്കുകയും ചെയ്യും. ഇത് ക്യാമ്പിൽ സ്നേഹപൂർണ്ണമായ ചില്ലറ അലോസരങ്ങൾ സൃഷ്ടിക്കാതിരുന്നില്ല. ഒരു ഫാക്ടറിത്തൊഴിലാളിയുടെ അദ്ധ്വാനിക്കുന്ന കരങ്ങൾക്ക് ഹൃദയമിടിപ്പിൻെറ താളവും സംഗീതമാണ്. ഹൃദയമിടിപ്പിൻെറ സംഗീതം മറ്റെന്തിനേക്കാളും മഹത്തായ ജീവൻെറ സംഗീതമാണ്. അത് ജോർജിന് നല്ല വശമായിരുന്നുവെന്ന് ഒരു കൗമാരക്കാരി തിരിച്ചറിയുന്നതെങ്ങനെ?

കമ്മ്യൂണിസ്റ്റാക്കിയുടെ റിഹേഴ്സൽ ക്യാമ്പിലെ സ്ഥിരം സന്ദർശകരായിരുന്നു ശങ്കരനാരായണൻ തമ്പി, പുതുപ്പള്ളി രാഘവൻ, എം.എൽ. ഗോവിന്ദൻനായർ, എൻ. ശ്രീധരൻ, വയലാർ രാമവർമ്മ 'രാജഹംസം' എന്നു വിശേഷിപ്പിച്ച പി.കെ. വിക്രമൻനായർ, കൗമുദി ബാലകൃഷ്ണൻ തുടങ്ങിയവർ. മദ്ധ്യതിരുവിതാംകൂറിലെ പാർട്ടിയുടെ പ്രമുഖ സംഘാടകൻ എന്നതിനുപരി കെ.പി.എ.സി. നാടകപ്രസ്ഥാനത്തിൻെറ അവിഭാജ്യഘടകമായി പോറ്റിസാർ മാറിയിരുന്നു. അന്നുമുതൽ


കെ.എസ്. ജോർജ്


തോപ്പിൽ കൃഷ്ണപിള്ള

ഇന്നുവരെ പോറ്റിസാറിൻെറ ജീവിതചരിത്രം കെ.പി.എ.സിയുടെ ചരിത്രം കൂടിയാണ്. ചുരുക്കത്തിൽ തെക്കൻകേരളത്തിലെ രാഷ്ട്രീയ നേതാക്കളേയും, പാർട്ടി ബുദ്ധിജീവികളേയും, പിൽക്കാലത്ത് മലയാളത്തിൻെറ സാഹിത്യ, കലാ, സാംസ്കാരികരംഗങ്ങളിൽ ജാജ്ജ്വല്യമാനമായ വ്യക്തിപ്രഭാവത്തിനുടമകളായിത്തീർന്ന പ്രതിഭാധനരായ ഒട്ടനവധി കലാകാരന്മാരേയും അണിചേർക്കുന്ന സവിശേഷമായ ചേരുവയായിരുന്നു കമ്മ്യൂണിസ്റ്റാക്കി മുതൽ കെ.പി.എ.സിയുടേത്. കമ്മ്യൂണിസ്റ്റാക്കിയുടെ ആദ്യത്തെ നോട്ടീസ് ഡിസൈൻ ചെയ്തത് മലയാറ്റൂർ രാമകൃഷ്ണനായിരുന്നു. വലിയ ഒരരിവാളും അതിൻെറ വായ്ത്തലയിൽ അഭിനേതാക്കളുടെ ചിത്രങ്ങളുമായിരുന്നു കെ.പി.എ.സിയുടെ ആദ്യത്തെ ചിഹ്നം.

'എൻെറ മകനാണ് ശരി'ക്ക് നേർവിപരീതമായി കമ്മ്യൂണിസ്റ്റാക്കി ആദ്യാവതരണത്തോടെ തന്നെ വലിയ സ്വീകരണം പ്രേക്ഷകരിൽ നിന്നും നേടിയെടുത്തു. ''അതിനൊരു കാരണം തീർച്ചയായും അന്നത്തെ രാഷ്ട്രീയ കാലാവസ്ഥതന്നെയാണ്. തൊഴിലാളികളേയും കർഷകരേയുമൊക്കെ അടിച്ചമർത്തുന്ന ഒരു കാലഘട്ടത്തിൽ അതിനെതിരായിട്ടുള്ള മാറ്റത്തിൻെറ സന്ദേശവുമായി വരുന്ന നാടകമെന്നനിലയ്ക്കാണ് ആളുകളെ അത് ഹരംകൊള്ളിച്ചത്. എന്നാൽ ആ രാഷ്ട്രീയ കാലാവസ്ഥ മാത്രമല്ല അതിനുകാരണം. നാടകമെന്നനിലയ്ക്ക് അത് അവതരിപ്പിച്ച ഘടനാപരമായ ഒട്ടനവധി മാറ്റങ്ങൾ കൂടി വിജയത്തിന് ഒരു കാരണമാണ്,'' തോപ്പിൽഭാസിയുടെ വാക്കുകളാണ് മേലുദ്ധരിച്ചത്. ഘടനാപരമായ ഈ മാറ്റങ്ങൾ മലയാള നാടകവേദിക്കു തന്നെ സംഭവിച്ചുകൊണ്ടിരുന്ന പരിവർത്തനങ്ങളെയാണ് സൂചിപ്പിക്കുന്നത്.

മലയാള നാടകരംഗത്ത് ആധിപത്യം പുലർത്തിപ്പോന്നത് തമിഴ്നാടക സംഘങ്ങളായിരുന്നു. കല്യാണരാമയ്യൻ സെറ്റ്, രാമഡുസെറ്റ്, ശാമി അയ്യർ സെറ്റ്, ബബ്ബലൻ കുട്ടിശൻസെറ്റ് തുടങ്ങിയ സംഘങ്ങളായിരുന്നു മലയാളത്തിലെ പ്രധാന തമിഴ് നാടകസംഘങ്ങൾ. കർണ്ണാടകസംഗീതത്തിലെ വിവിധരാഗങ്ങളിൽ ചിട്ടപ്പെടുത്തിയ പാട്ടുകളും വർണ്ണഭംഗിയുള്ള ഉടയാടകളുമൊക്കെ ചേർന്ന ഒരു സകലകലാസമ്മേളനമെന്നു വിശേഷിപ്പിക്കാവുന്ന ദൃശ്യസമ്പ്രദായമായിരുന്നു അത്. രംഗമദ്ധ്യത്തിൽ ആദ്യംമുതൽ തന്നെ ഒരു ഹാർമോണിയപ്പെട്ടിയുമായി ഭാഗവതരിരിക്കുന്നുണ്ടാവും. രംഗത്തിൻെറ ഒരുവശത്തുനിന്നും സൂര്യപടച്ചട്ടയും കിന്നരിത്തലപ്പാവും വച്ച് നായകൻ ചാടി രംഗത്ത് വീഴും. പിന്നെ ഭാഗവതരുമായി ഒരു പാട്ടുമത്സരമാണ്. ഏതാണ്ട് മുക്കാൽ മണിക്കൂർ മുതൽ ഒരു മണിക്കൂർ വരെ ഈ പാട്ടുമത്സരം നീളും. ഇത് തീർന്നാൽപ്പിന്നെ നാടകമാസ്വദിക്കാൻ പ്രേക്ഷകർക്കും അവതരിപ്പിക്കാൻ കമ്പനിക്കും വലിയ താൽപ്പര്യമൊന്നുമുണ്ടാവില്ല. ഈ അവസ്ഥയിൽ നിന്നുമുണ്ടായ രണ്ടാംവികാസം സ്വതന്ത്ര സംഗീതനാടകങ്ങളുടെ അവതരണമായിരുന്നു. ഏതാണ്ട് തമിഴ് നാടകരീതിതന്നെയായിരുന്നു ഇവയ്ക്കെങ്കിലും ഭാഷ മലയാളമായിരുന്നു. തിരുവട്ടാർ നാരായണപിള്ളയുടെ മനോമോഹനം കമ്പനി, ചാത്തുക്കുട്ടി മന്നാടിയാരുടെ രസികരഞ്ജിനി, പി.എസ്. വാര്യരുടെ പരമശിവവിലാസം കമ്പനി തുടങ്ങിയവയൊക്കെയാണ് ഇപ്പോൾ മുതൽ ആധിപത്യത്തിലേക്കുയർന്നത്. പിന്നീട് സംസ്കൃതനാടക തർജ്ജമകളും ഇംഗ്ളീഷ് നാടക തർജ്ജമകളും സി.വി. രാമൻപിള്ളയുടെ പ്രഹസനങ്ങളുമൊക്കെ രംഗപ്രവേശം ചെയ്തതോടെ നാടകം ഗൗരവതരമായി കൈകാര്യം ചെയ്യേണ്ട മാദ്ധ്യമമെന്ന നിലയ്ക്കുയർന്നു. സാമൂഹ്യാനാചാരങ്ങൾക്കും അന്ധവിശ്വാസങ്ങൾക്കുമെതിരെയും പ്രത്യേകരാഷ്ട്രീയ ലക്ഷ്യങ്ങൾക്കായും നാടകമുപയോഗിക്കാമെന്ന് വന്നു. കേരളത്തിലെ സാമൂഹ്യസമ്പ്രദായങ്ങളിൽ സംഭവിച്ചുകൊണ്ടിരുന്ന പിരിമുറുക്കങ്ങളും ധൈഷണികമായി ജീവിതത്തെ വിശകലനം ചെയ്യാൻ ശ്രമിച്ച ചില വ്യക്തിത്തേജസ്സുകളുടെ ഇടപെടലുകളും ഈ ഘട്ടത്തെ കൂടുതൽ സംഘർഷഭരിതമാക്കിയിട്ടുണ്ട്. ജി. ശങ്കരപ്പിള്ള എഴുതിയിട്ടുള്ളതുപോലെ ''1940നും 50നും ഇടയ്ക്ക് കേരളത്തിലുണ്ടായ സാമൂഹ്യവും രാഷ്ട്രീയവുമായ വലിയ ചലനങ്ങൾ നമ്മുടെ നാടകവേദിയേയും ഒരളവ് ബാധിച്ചിരുന്നു. അഖിലേന്ത്യാവ്യാപകമായി കൊടുമ്പിരിക്കൊണ്ടിരുന്ന സ്വാതന്ത്ര്യസമരത്തിൻെറ അലകൾ, രണ്ടാംലോക മഹായുദ്ധത്തിൻെറ പ്രതികരണങ്ങൾ, തിരുവിതാംകൂറിൽ നടന്ന ഉത്തരവാദപ്രക്ഷോഭണങ്ങൾ, അതിൻെറ അടിച്ചമർത്തലിന് തീവ്രമായി ശ്രമിച്ച രാജകിങ്കരത്വം, അതിനെതിരായി സ്വാഭാവികമായുയർന്ന ജനരോഷം—ഇങ്ങനെ സാർവ്വത്രികമായ ചലനം ജീവിതത്തിൻെറ മുഖമുദ്രയായി.'' എങ്കിലും നമ്മുടെ നാടകവേദിയെ അടക്കിഭരിച്ചിരുന്ന കഥാപാത്രങ്ങൾ രാജപാരമ്പര്യമുള്ളവരും ബിരുദധാരികളും സുമുഖന്മാരും സുമുഖികളുമൊക്കെയായിരുന്നു. അപ്പോഴാണ് ഒറ്റമുണ്ടുടുത്ത്, പഴയ വിശ്വാസങ്ങളിൽ ജീവിക്കുന്ന കാരണവർ പരമുപിള്ള, ഒറ്റത്തോർത്തുടുത്ത ഒരു കൃഷിക്കാരൻ പപ്പു, ഒരു പൊലയിപ്പെണ്ണ്, അവളുടെ തന്തച്ചെറുമൻ, ചാളയിലേയും പൊലക്കുടിയിലേയും ഭാഷ, പാടവും കൊയ്ത്തും അദ്ധ്വാനവും അരിവാളുമൊക്കെ പ്രമേയമായിവരുന്ന പാട്ട്, ശാസ്ത്രീയസംഗീതത്തിനുപകരം നാടൻ സംഗീതം ഇവയൊക്കെയായി കമ്മ്യൂണിസ്റ്റാക്കി രംഗത്തുവരുന്നത്. നാടകമാരംഭിക്കുന്നതു തന്നെ ഓലച്ചൂട്ട് കത്തിച്ചുകൊണ്ട് പരമുപിള്ള രംഗപ്രവേശം ചെയ്യുന്നതോടെയാണ്. റിയലിസ്റ്റിക്കായ ഇത്തരമൊരു തുടക്കം അന്നേവരെയുള്ള നാടകരീതിക്ക് തീർത്തും അപരിചിതമായിരുന്നു. അന്നോളമുള്ള നാടകഘടനയേയും ദൃശ്യസമ്പ്രദായങ്ങളേയും വെല്ലുവിളിച്ചുകൊണ്ട് ഈ നാടകം അവതരിപ്പിക്കപ്പെട്ടു എന്നുമാത്രമല്ല ഈ രീതി ജനങ്ങൾക്കിടയിൽ ആധിപത്യം നേടുകകൂടി ചെയ്തു. അങ്ങനെ 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി' മലയാള നാടകചരിത്രത്തിലെ മറ്റൊരു നാഴികക്കല്ലായി.

നാടകം രംഗത്തവതരിപ്പിക്കപ്പെട്ടപ്പോഴാണ് സമൂഹത്തിലെ ഉന്നതവിഭാഗങ്ങൾക്കും അവരുടെ രാഷ്ട്രീയകൂട്ടാളികൾക്കും പ്രമേയത്തിലുള്ളടങ്ങിയിരിക്കുന്ന അപകടകരമായ ആശയങ്ങളും ആഹ്വാനങ്ങളും ബോദ്ധ്യപ്പെട്ടത്. നാടകത്തിൻെറ തുടക്കത്തിൽ കമ്മ്യൂണിസ്റ്റുവിരോധിയായിരിക്കുന്ന പരമുപിള്ള, ഇതിവൃത്തത്തിലുള്ളടങ്ങിയ സമകാലികജീവിതത്തിൻെറ വിന്ന്യാസങ്ങളിലൂടെ സഞ്ചരിച്ച് നാടകാന്ത്യത്തിൽ കമ്മ്യൂണിസ്റ്റുകാരനായി പരിവർത്തിക്കപ്പെടുമ്പോൾ ഒരു സദസ്സുമുഴുവനും കമ്മ്യൂണിസ്റ്റുകാരാവുന്നു. ''ആ കൊടിയിങ്ങുതാടാ.... ഞാനത് പിടിക്കാം'' എന്ന് പരമുപിള്ള പറയുമ്പോൾ ''ആ കൊടിയിങ്ങുതരൂ, ഞങ്ങളത് പിടിക്കാം'' എന്ന് ഒരു ജനതമുഴുവൻ ഏറ്റുപറയുന്നു. 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി' എന്ന തലക്കെട്ട് കൂട്ടിവായിക്കുമ്പോൾ ഒരാൾ അത് സ്വയം സമ്മതിക്കുകയും ചെയ്യുന്നു. അപകടകരമായ ഈ അവസ്ഥ തുടരാൻ അനുവദിച്ചുകൂടാ എന്ന് സാമൂഹ്യശ്രേണിയിലെ ഉന്നതവിഭാഗങ്ങൾക്ക് ബോദ്ധ്യപ്പെട്ടതോടെ കമ്മ്യൂണിസ്റ്റാക്കിക്കെതിരെ ഒളിവിലും തെളിവിലും അവർ പേരാട്ടമാരംഭിച്ചു.

കോൺഗ്രസ്സിൻെറ നേതൃത്വത്തിൽ ഈ കാലഘട്ടത്തിൽ കേരളത്തിലെമ്പാടും സന്നദ്ധസംഘടനകൾ പ്രവർത്തിച്ചിരുന്നു. ഇവരുടെ പ്രധാന രാഷ്ട്രീയപ്രവർത്തനം, ഒളിവിലിരിക്കുന്ന കമ്മ്യൂണിസ്റ്റുകാരെ പൊലീസിന് പിടിച്ചുകൊടുക്കുവാൻ സഹായിക്കുക, അല്ലാത്തവരെ ആക്രമിക്കുക, കമ്മ്യൂണിസ്റ്റുകാരെ സഹായിക്കുന്ന കുടുംബങ്ങൾക്കെതിരെ സാമൂഹ്യോപരോധം ഏർപ്പെടുത്തുക, (ഈ അവസ്ഥയുടെ രസകരമായ വിവരണം തകഴിയുടെ കയറിലുണ്ട്. കമ്മ്യൂണിസ്റ്റുകാരൻ ഒളിപാർക്കുന്ന വീടിനോട് ആരും സഹകരിക്കാറില്ല. ആ വീടിനെ കരക്കാർ ഒറ്റപ്പെടുത്തുന്നു. പക്ഷെ നേരംവെളുക്കുമ്പോൾ വീട്ടുമുറ്റത്ത് അരിയും പയറും മറ്റ് കറിസ്സാമാനങ്ങളും പൊതിഞ്ഞ കെട്ടുകൾ കാണാം. ഭയചകിതരായ മനുഷ്യർക്ക് ഈ പ്രസ്ഥാനത്തോടും അതിൻെറ പ്രവർത്തകരോടുമുള്ള സഹജാനുഭാവവും സഹോദരതുല്യമായ സ്നേഹവുമാണ് ഇത് വെളിപ്പെടുത്തുന്നത്.) കമ്മ്യൂണിസ്റ്റു പാർട്ടിയുടെ എല്ലാ പ്രവർത്തനങ്ങൾക്കും തുരങ്കംവയ്ക്കുക തുടങ്ങിയവയായിരുന്നു. ഈ ചേരിപ്പോര് കമ്മ്യൂണിസ്റ്റാക്കിക്കെതിരെ ഏറ്റവും രൂക്ഷമായി തുടർന്നു.


കാമ്പിശ്ശേരി നിങ്ങളെന്നെ കമ്മ്യൂണിസ്ററാക്കിയിലെ പരമുപിള്ളയായി

'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി' നാടകം എല്ലായിടത്തും സംഘടിപ്പിച്ചിരുന്നത് കമ്മ്യൂണിസ്റ്റ് പാർട്ടിതന്നെയായിരുന്നു. നാടകത്തിനുശേഷം സംഘാടകരേയും അഭിനേതാക്കളേയും ആക്രമിക്കാൻ തയ്യാറായിനിന്ന സാമൂഹ്യവിരുദ്ധരിൽ നിന്നും, ജനക്കൂട്ടം ഇരുനിരയായിനിന്ന് ഇവരെ രക്ഷപ്പെടുത്തിയിട്ടുള്ള സന്ദർഭങ്ങൾ ധാരാളമാണ്. പലപ്പോഴും നാടകം മുഴുവനും അവതരിപ്പിക്കുവാൻ കഴിയാറില്ല. നാടകത്തിനുശേഷം വണ്ടിയിലേക്കു കയറാനാവാതെ പലരും പലവഴിക്കു പിരിഞ്ഞ് പിന്നീട് ഏതെങ്കിലും വണ്ടിയിലും വള്ളത്തിലുമായി ഒരുവിധം വീടുപറ്റിയ സന്ദർഭങ്ങളും കുറവല്ല. പാലാ, മുണ്ടക്കയം, കാഞ്ഞിരപ്പള്ളി തുടങ്ങിയ സ്ഥലങ്ങളിൽ വച്ചാണ് ഈ നാടകത്തിനു നേരേ ഏറ്റവും കൂടുതൽ അക്രമങ്ങൾ ഉണ്ടായിട്ടുള്ളത്. സ്റ്റേജിലേക്ക് കല്ലും മണ്ണും വാരിയെറിയുക, അഭിനേതാക്കൾക്കുനേരെ തുപ്പുക തുടങ്ങിയവയൊക്കെ കാര്യപരിപാടിയിലെ ചില്ലറ ഇനങ്ങളാണ്. ഒരിക്കൽ അരങ്ങത്ത് മുൻനിരയിൽ മുറുക്കിത്തുപ്പിയും ചുമ്മാചിരിച്ചും കൊണ്ട് 'ഇടം കണ്ണാൽ നടിമാരെ കടാക്ഷിച്ചിരുന്ന ഒരു കരനാഥൻ നാടകത്തിനിടയിൽ എഴുന്നേറ്റ് സുലോചനയുടെ നേരെ മെല്ലെയൊന്നു ചാഞ്ഞു. തക്കസമയത്ത് ജനാർദ്ദനക്കുറുപ്പിടപ്പെട്ടതുകൊണ്ട് സുലോചനയ്ക്കപകടമൊന്നും സംഭവിച്ചില്ല. പക്ഷെ കരപ്രമാണിക്കതൊരു ക്ഷീണമായി. ഈ മാന്യദേഹം സിൽബന്ധികളെ സംഘടിപ്പിച്ച് നാടകസംഘത്തെ അക്രമിക്കുമെന്നായി. ശ്രമകരമായിത്തന്നെ ഈ സന്ദർഭത്തിൽ നിന്നും സംഘം രക്ഷപ്പെട്ടു. ഇങ്ങനെ വിവിധ നിലവാരങ്ങളിലാണ് കമ്മ്യൂണിസ്റ്റാക്കിക്കു നേരേ അക്രമങ്ങളുണ്ടായത്.

എന്നാൽ ഇതുകൊണ്ടൊന്നും തൃപ്തരാവാൻ മഹാത്മാക്കൾ കൂട്ടാക്കിയില്ല. കൂടിയ നിലവാരത്തിൽ അക്രമിക്കണമെങ്കിൽ അക്രമത്തിന് നിയമസാധുതയുണ്ടാകണം. അതിനായി എന്തുവേണം? നാടകം നിരോധിക്കണം. 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി' എന്ന നാടകം നിരോധിച്ചുകൊണ്ട് ഗവൺമെൻറ് ഉത്തരവ് പുറപ്പെടുവിച്ചു. ഉത്തരവിലൂടെ തികച്ചും നീതിപൂർണ്ണവും സമാധാനപരവുമായ ഒരു സാമൂഹ്യജീവിതമാണ് അവർ ജനങ്ങൾക്കുറപ്പു ചെയ്തത്!! നാടകനിരോധനത്തിനെതിരെ ലെജിസ്ളേറ്റീവ് അസംബ്ളിയിൽ കമ്മ്യൂണിസ്റ്റ് എം.എൽ.എമാർ എം.എൻ. ഗോവിന്ദൻനായരുടെ നേതൃത്വത്തിൽ ശബ്ദമുയർത്തി. രാജഗോപാലൻനായരും കാമ്പിശ്ശേരിയും ചേർന്ന് സഭയിൽ നാടകമവതരിപ്പിക്കാനുള്ള ശ്രമത്തിലായി. അന്ന് രാജഗോപാലൻ നായർ ഡ്രമാറ്റിക് പെർഫോമൻസ് ആക്ടിന് ഒരു അമൻമെൻറ് അവതരിപ്പിച്ചു. അമൻമെൻറംഗീകരിച്ചുകൊണ്ട് സഭ പുതിയൊരു തീരുമാനത്തിലെത്തി. അതാത് പ്രദേശങ്ങളിലെ ഹെഡ്കോൺസ്റ്റബിൾമാർക്ക് നാടകാവതരണത്തിനുള്ള അനുമതി നിശ്ചയിക്കാൻ അവകാശം കൊടുക്കുന്ന ഒരു പുതിയ നടപടിയായിരുന്ന ഇത്.

ചരിത്രത്തിൽ രണ്ടാമതൊരിക്കൽ കൂടി ഇത് സംഭവിച്ചിട്ടുണ്ട്. ഉത്തരേന്ത്യയിൽ, ചേരിപ്രദേശങ്ങളിൽ, സാമൂഹ്യഉണർവ്വിൻെറ പുതിയ ശബ്ദം സൃഷ്ടിക്കാൻ ഇറങ്ങിപ്പുറപ്പെട്ട 'ജനനാട്യമഞ്ച്' എന്നൊരു തെരുവു നാടകപ്രസ്ഥാനമുണ്ട്. ആ നാടകപ്രസ്ഥാനത്തിൻെറ സമുന്നതനായ സംഘാടകനായിരുന്നു 1989 ജനുവരി ഒന്നാംതീയതി രക്ത

ശേഷം 49-ാം പേജിൽ



# സി അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ

## ചെറുപ്പക്കാർ ആധുനികരുടെ ആരാധകർ

### 1980 സെപ്തംബർ

സെപ്തംബർ 1, തിങ്കൾ.

'നവയുഗ'ത്തിനു ലേഖനമെഴുതി, പോളണ്ടിലെ പണിമുടക്കിനെപ്പററി. ഒന്നാംതരമായി എന്നാണെന്റെ അഭിപ്രായം. CNS-ലെ സാധൻ മുക്കർജിയുടെ ലേഖനം പിന്നീടാണു കണ്ടത്. എന്റെ ലേഖനത്തിൽ ഒരു ഭാഗം വിട്ടുപോയതായി അപ്പോൾ തോന്നി. പുറത്തുനിന്നുള്ള കുത്തിത്തിരിപ്പുകൾ. പക്ഷെ അതുമാത്രം പറഞ്ഞാൽ സോഷ്യലിസ്ററ് രാഷ്ട്രങ്ങളിൽ പണിമുടക്കുണ്ടാകുന്നതിനെയൊക്കെ നാം കുത്തിത്തിരിപ്പായി ചിത്രീകരിക്കുന്ന പതിവേ വരൂ. അതു കമ്മ്യൂണിസ്ററുകാരല്ലാത്തവർ വിശ്വസിക്കുകയും ഇല്ല.

സെപ്തംബർ 2, ചൊവ്വ.

ഇന്നു പുറപ്പെട്ട (കഴിഞ്ഞ ആഴ്ചയിലെ) 'നവയുഗ'ത്തിൽ വർഗ്ഗീയതയെപ്പററി കൊടുത്ത feature വളരെ നന്നായി. ഭാസിയുടെ കൈയും തലയും പുറത്തിടരുത്' എന്ന നാടകത്തെപ്പററിയുള്ള റിവ്യൂ അസ്സലായി. വി.കെ.ഭാസ്കരനാണ് അതെഴുതിയത് എന്നറിഞ്ഞപ്പോൾ അത്ഭുതം തോന്നി.

വൈകിട്ട് ഒന്ന് ഇറങ്ങിനടന്നു. കരുണന്റെ അസുഖത്തെപ്പററി അന്വേഷിച്ചു. കുറെ ഭേദമാണ്.

വി.വി മടങ്ങിവന്നിരുന്നു. വിമലയെ ശ്രീനാരായണ കോളേജിൽ M.Sc ക്കു ചേർത്തു. സുശീലയുടെ മകളുടെ വിവാഹത്തിനു വരന്റെ വീട്ടുകാർക്കും സമ്മതമായി. ഇനി ചെറുക്കൻ വന്നു ഒന്നു കണ്ടാൽ മുഴുവനായി. തീയതി നിശ്ചയിക്കണം.

സെപ്തംബർ 3, ബുധൻ.

എം.അച്ചുതന്റെ മകളുടെ കല്യാണം 10.30 & 11 a.m.

ഞാനും അമ്മിണിഅമ്മയും പവനനും ബേബിയും കൂടി പോയി. കല്യാണസമയത്തിനുമുമ്പ് എത്തി. സദ്യയും കഴിഞ്ഞ് അമ്മിണിഅമ്മ വേഗം മടങ്ങി. ഞാൻ BTH-ൽ വിശ്രമിച്ചു. 3 മണിക്കു വള്ളത്തോൾ ശതാബ്ദിക്കമ്മിററി കൂടി. കണക്കു പാസ്സാക്കി 56,000 ക.യുടെ വരവുചെലവുകൾ. പകുതി തിയേറ്ററുകളിൽനിന്നും കിട്ടിയതാണ്. പകുതി പിരിച്ചതും. 18,000 ക. ബാക്കിയുണ്ട്. അതു കലാമണ്ഡലത്തിൽ ഒരു സ്കോളർ ചെലവിനു വേണ്ടി എൻഡോ ചെയ്യാൻ തീരുമാനിച്ചു. എല്ലാം ഭംഗിയായി. മദ്രാസ് മെയിലിനുതന്നെ മടങ്ങി.

സെപ്തംബർ 4, വ്യാഴം.

സി.ബി.കുമാർ അവാർഡിന്റെ ലേഖനങ്ങൾ വായിച്ചു. ഒന്നും എന്റെ മനസ്സിൽ തൃപ്തിയായില്ല. ലേഖനമെഴുത്തു അറിയാവുന്നവർ എഴുതിയ ഒന്നുരണ്ടെണ്ണത്തിലെ വിലയിരുത്തൽ അങ്ങേയററം അസ്വീകാര്യമാണ്. അത്യാധുനിക സാഹിത്യകാരന്മാരെ കണ്ണടച്ചു പുകഴ്ത്തുന്നവയാണ്. കുറച്ചുകൂടി സമചിത്തത പുലർത്തി എഴുതിയവയോ ആ നിലവാരമെത്തുന്നുമില്ല. അങ്ങനെ ഒരു ധർമ്മസങ്കടത്തിലാണു ഞാൻ. നാളെ ഒന്നുകൂടി ആലോചിക്കട്ടെ.

സെപ്തംബർ 5, വെള്ളി.

സി.ബി.കുമാർ അവാർഡിനുള്ള ലേഖനങ്ങളൊക്കെ (ആകെ 11) പരിശോധിച്ചു, അഭിപ്രായമെഴുതി. മാർക്കിട്ടു. എല്ലാ ചെറുപ്പക്കാരും ആധുനികരുടെ ആരാധകരാണ്. എന്തു ചെയ്യാം? നിരൂപണരംഗത്ത് വലിയ ഒരു ജോലി നമുക്കു ചെയ്യാനുണ്ട്.

പുറമേ 'ജനയുഗം' വാരികയിലെ പംക്തിയിലേക്കു രണ്ടു ലേഖനങ്ങൾ എഴുതിവച്ചു; മൂന്നാമത്തേതിന് പകുതിയും. അതു മുഴുമിപ്പിക്കണം. മററു കുറേ ലേഖനങ്ങൾ എഴുതാനുണ്ടായിരുന്നു. ഒന്നും എഴുതിയില്ല. തീരെ വയ്യ. വായിക്കേണ്ടതൊന്നും വായിക്കാനും പററുന്നില്ല.

സെപ്തംബർ 6, ശനി.

സമാധാന സമ്മേളനം.

6 മണിയുടെ വണ്ടിക്കു കയറി. കൃഷ്ണൻകുട്ടി നായരും ഉണ്ടായിരുന്നു. യാത്ര സുഖമായി. ഒരു മണിക്കു തിരുവനന്തപുരത്തെത്തി.

3.30-നു യുവകലാസമിതി കമ്മിററി കൂടി. ഡിസംബർ വരെയുള്ള മാസങ്ങളിൽ ജില്ലാ സമ്മേളനങ്ങൾ നടത്താൻ നിർദ്ദേശം കൊടുത്തു. പിന്നെ സമാധാന പ്രവർത്തകരുടെ യോഗത്തിൽ അധ്യക്ഷത വഹിച്ചു. പൊരിൻ സംസാരിച്ചു. CPM ഇല്ലാത്തതിൽ അവർ വളരെ അസ്വസ്ഥരായി കാണപ്പെട്ടു. ഇനി എന്തു ചെയ്യും? എനിക്കൊന്നും തോന്നിയില്ല.

രാത്രി മാധവപ്പണിക്കരോടു സംസാരിച്ചു. ഗോപാലകൃഷ്ണനെ കിട്ടിയില്ല. ഫോൺ കട്ടു ചെയ്തിരിക്കുന്നു. തിരുപ്പാടിനെ വിളിച്ചു. തലവേദനയാണെന്നു പറഞ്ഞതുകൊണ്ടു സംസാരിച്ചില്ല. ശാസ്ത്ര പഞ്ചകത്തിൽ ഒരെണ്ണം വായിച്ചു.

സെപ്തംബർ 7, ഞായർ.

കാലത്തു 10 മണി മുതൽ 1 മണി വരേയും പിന്നെ 3 മുതൽ 6 വരേയും സമ്മേളനത്തിൽ പങ്കെടുത്തു. സമ്മേളനം നന്നായി. ഉച്ചയ്ക്കു ഗോവിന്ദന്റെ വീട്ടിൽനിന്നു ഊണുകഴിച്ചു. വിനോദന്റെ പിറന്നാളായിരുന്നു.

സെപ്തംബർ 8, തിങ്കൾ.

8 മണിക്കു ശ്രീചിത്രയിൽ പോയി, രക്തം പരിശോധിച്ചുകൊടുത്തു. ECG എടുത്തു. കുഴപ്പമൊന്നുമില്ല. കൊല്ലത്തു കാമ്പിശ്ശേരി കൃതികൾ ഉദ്ഘാടനം ചെയ്തു. ഉച്ചതിരിഞ്ഞും രാത്രിയിലും ലേഖനമെഴുതാൻ പററിയില്ല. എങ്കിലും കുറച്ചെഴുതി. കാലത്തെഴുന്നേററു ബാക്കിയും പൂർത്തിയാക്കി.

സെപ്തംബർ 9, ചൊവ്വ.

സ്റ്റേറ്റ് എക്സിക്യൂട്ടീവ്.

പങ്കെടുത്തു. ഉച്ചതിരിഞ്ഞു ഗോപാലകൃഷ്ണൻ (Dr) വരാമെന്നു പറഞ്ഞു കാത്തിരുന്നു. കണ്ടില്ല. Cong (I) ചേർന്നു ഉദ്യോഗത്തിനു ശ്രമിക്കുന്നുണ്ടെന്നു ഗോവിന്ദപ്പിള്ള പറഞ്ഞു. അതിൽ കഴമ്പില്ലെന്നു ഞാൻ പറഞ്ഞു. എന്താണിങ്ങനെ അപവാദങ്ങൾ പറഞ്ഞു പരത്തുന്നത്?

കാലത്തു പബ്ളിക് ഹെൽത്ത് ലബോറട്ടറിയിൽ പോയി കോളറയ്ക്കു കുത്തിവച്ചു. വസൂരിക്കു ആവശ്യമില്ലെന്നു പറഞ്ഞു.

സെപ്തംബർ 10, ബുധൻ.

കോ-ഓർഡിനേഷൻ കമ്മിററിയുടേയും രാഷ്ട്രീയ സ്ഥിതിയുടേയും റിപ്പോർട്ടിംഗ് കഴിഞ്ഞു. വളരെ സജീവമായ ഒരു ചർച്ച തുടങ്ങി. സ:ഇ.കെ.പിള്ള ഇലക്ട്രിസിററി തൊഴിലാളികളുടെ തോന്ന്യാസങ്ങളെപ്പററി അതിനിശിതമായി വിമർശിച്ചു. ഉച്ചതിരിഞ്ഞു ചർച്ച നടത്താമെന്നു പറഞ്ഞെങ്കിലും അതു നടന്നില്ല. നേരത്തേ വീട്ടിലേക്കു മടങ്ങി.

സന്ധ്യാനേരത്തു നടക്കാൻ പോയി. കവടിയാർ അവന്യൂ പെട്രോൾ പമ്പു വരെ നടന്നപ്പോഴേക്കും നല്ലപോലെ ക്ഷീണിച്ചു. ടൂറിനിൽ പോളണ്ടിലെ പണിമുടക്കിനെപ്പററിയുള്ള റിപ്പോർട്ടു മുഴുവനും വായിച്ചു. എന്നിട്ടും എനിക്കൊരു പരിഭ്രമവും തോന്നിയില്ല.

സെപ്തംബർ 11, വ്യാഴം.

സുബ്ബറാവുവിന്റെ കാറിൽ കൊല്ലത്തെത്തി. ചന്ദ്രശേഖരൻ നായരുടെ മകളുടെ കല്യാണത്തിൽ പങ്കെടുത്തു. കൊല്ലത്തുനിന്ന് ഊണുകഴിച്ച് മദ്രാസ് മെയിലിൽ കയറി തൃശ്ശൂർ എത്തിച്ചേർന്നു. ജ്വലദോഷം വല്ലാതെ ഉപദ്രവിച്ചു. Netto Pash എന്ന ഇററാലിയൻ സെനറ്ററുടെ പ്രസംഗം വായിച്ചു. അമേരിക്കൻ യുദ്ധവെറിയേയും ആയുധപ്പന്തയത്തെയും പററി നമ്മുടെ എം.പിമാരോ എം.എൽ.എമാരോ ഇത്രയും പഠിച്ചു പ്രസംഗിക്കുകയില്ല.

സെപ്തംബർ 12, വെള്ളി.

ഇരിങ്ങാലക്കുട തമ്പാൻ പാർട്ടിയിൽനിന്നു രാജി വയ്ക്കാനുണ്ടായ കാരണങ്ങളെപ്പററി കേട്ടു. R.V ചെന്നു അതു പിൻവലിച്ചുവത്രെ. എന്നാൽ നന്നായി. അതുപോലെ പി.ഉണ്ണികൃഷ്ണപിള്ളയും 86 പേരും കൂടി രാജിവച്ച കഥയും വി.വി പറഞ്ഞു. അയാളെ നിയമസഭയിലേക്കും സിൻഡിക്കേററിലേക്കും സ്ഥാനാർത്ഥിയാക്കാത്തതാണു കാരണം. എല്ലാംകൂടി കേട്ടപ്പോൾ എന്റെ സോഫിയാ യാത്ര ഞാൻ റദ്ദു ചെയ്തു. ശർമ്മാജിയെ വിളിച്ചറിയിച്ചു. ഇതിന്റെകൂടെ ഡോ. പി.കെ.ഗോപാലകൃഷ്ണന്റെ കോൺഗ്രസ് (ഐ) ലേക്കുള്ള പോക്കും. രണ്ടുംകൂടിയായപ്പോൾ മനോവിഷമം ഉണ്ടായി. എന്തു ബുദ്ധിഹീനനാണയാൾ. അതാണ് എന്നേയും ജനാർദ്ദനനേയും കാണാതെ അയാൾ ഒളിച്ചുനടന്നിരുന്നത്.

വൈകിട്ടു ഷൊർണ്ണൂർ മുനിസിപ്പൽ തിരഞ്ഞെടുപ്പിനു പോയി പ്രസംഗിച്ചു. വഴിക്കു വള്ളത്തോളിന്റെ മകൻ ബാലചന്ദ്രന്റെ പുതിയ വീടും കണ്ടു.

സെപ്തംബർ 13, ശനി.

സോഫിയയിലേക്കു പോകുന്നില്ല എന്ന് എം.എസ്.കുമാരനെ അറിയിച്ചു. ഗോപാലകൃഷ്ണമേനോൻ വന്നപ്പോൾ അദ്ദേഹത്തോടും പറഞ്ഞു. അദ്ദേഹത്തിന്റെ മകൻ രവി അമേരിക്കയിൽ ചെന്നു വിസ കൈമോശം വന്നതിനാൽ അതു കൊടുപ്പിക്കാൻ എന്തു വേണമെന്നാലോചിക്കുകയായിരുന്നു.

വൈലോപ്പിള്ളി രാമൻകുട്ടി ഉച്ച തിരിഞ്ഞു വന്നു.





ഇ.പി.നാരായണനും ബോംബെയിൽ നിന്നു വന്നു.

സെപ്തംബർ 14, ഞായർ.

.........................................................

സെപ്തംബർ 15, തിങ്കൾ.

വള്ളത്തോൾ കവിതകളുടെ സംഗീതാവിഷ്കരണം-L P Records-ശർമ്മാജിയുടെ കൈയിൽ സോവിയററ് യൂണിയനിലേക്കു കൊടുത്തയച്ചു. വി.പി.പോളിന്റെ പേരക്കുട്ടിയുടെ കല്യാണസ്വീകരണത്തിനു പോയി. പിന്നെ പവനനോടു കുറെ സംസാരിച്ചിരുന്നു. 'നവയുഗ'ത്തിലേക്കു കുറിപ്പുകൾ എഴുതിക്കൊടുത്തു. 'ന്യൂ ഏജി'ൽനിന്നു ഒരുഭാഗം തർജ്ജമയും ചെയ്തുകൊടുത്തു.

സെപ്തംബർ 16, ചൊവ്വ.

പാറപ്പുറത്തിന്റെ 'ആകാശത്തിലെ പറവകൾ' വായിച്ചവസാനിപ്പിച്ചു. അത്ര നന്നായിട്ടില്ല. ഗോപിനാഥക്കുറുപ്പ് എന്ന നായകൻ positive ആയ ഗുണങ്ങളില്ലാത്ത വെറും ദോഷത്തിന്റെ അവതാരം. അച്ഛൻ കാരണവരും അമ്മൂമ്മയും കുറച്ചു ഭേദം. സ്ത്രീകളെല്ലാം മോശം. കാത്തു തകഴിയുടെ 'മാതാ ജ്യോതിർമ്മയി'യുടെ ഒരു pale imitation കാമുകന്റെ വാക്കു കേട്ടു തന്റെ ശരീരം വേറൊരുത്തനു കൊടുത്തു മാലു എന്നു പറഞ്ഞാൽ അവിശ്വസനീയം. ഇങ്ങനെ പലതുമുണ്ട്. വായിച്ചു പോവാൻ രസമുണ്ടെന്നുമാത്രം.

വൈകിട്ടു 'റിക്ഷാപുരാണം' എഴുതിവച്ചു.

സെപ്തംബർ 17, ബുധൻ.

'ജനയുഗം' പംക്തിയിലേക്കു പോളിഷ് സോഷ്യലിസം എന്നൊരു ലേഖനമെഴുതി.

വീട്ടിന്റെ മുകളിൽ ചുമരിൽ വെള്ളം തെറിച്ചു വീഴുന്നിടത്തു ചെത്തി സിമൻറിടാൻ തുടങ്ങി. ഒരുദിവസത്തെ കൂലി 40 രൂപയായി. എങ്ങനെ ഇതൊക്കെ മുതലാകും?

ശർമ്മാജി എഴുതി അയച്ചുതന്ന സമാധാന സമ്മേളനത്തിന്റെ റിപ്പോർട്ട് തെല്ലൊന്നു വെട്ടിച്ചുരുക്കി. ചുരുക്കിയെഴുതാൻ ആർക്കുംതന്നെ അറിഞ്ഞുകൂടാ. അതാണു വലിയ ദോഷം.

സെപ്തംബർ 18, വ്യാഴം

ഒരു പുസ്തകമാക്കാൻ വേണ്ടി പഴയ സാഹിത്യ ലേഖനങ്ങൾ തിരഞ്ഞുപിടിച്ചു തുടങ്ങി. കുറെ എണ്ണം കിട്ടി. ഇനിയുമുണ്ടു കുറേക്കൂടി. അതിൽ ഒരു ലേഖനം ഒന്നു മാററിയെഴുതണമെന്നു തോന്നി. വള്ളത്തോളിന്റെ ദേശീയ വീക്ഷണവും സമാധാനപ്രേമവും. അതൊന്നു മാററിയെഴുതണം. 'ദേശീയം' എന്ന ആദ്യലേഖനത്തിൽ ഒരു ചെറിയ ഭാഗം കൂട്ടിച്ചേർക്കുന്നതും നന്നായിരിക്കും. 'കയറി'ന്റെ റിവ്യൂ വായിച്ചുനോക്കിയതിൽ അത്യുഗ്രനായിരിക്കുന്നു. പലതവണ ചർച്ച ചെയ്തതിന്റെ ഗുണം അതിൽ കാണാനുണ്ട്.

സെപ്തംബർ 19, വെള്ളി.

L P Records Release.

വള്ളത്തോൾ കവിതകൾ സംഗീതാവിഷ്കരണം നടത്തിയ L P Records ഗവർണ്ണർ release ചെയ്തു. ചടങ്ങു വളരെ നന്നായി. അവിടെ അപ്പോൾ കേൾപ്പിച്ച പാട്ടുകളും വളരെ നന്നായിരുന്നു. പിന്നീടുണ്ടായ കലാമണ്ഡലം വിദ്യാർത്ഥിനികളുടെ മോഹിനിയാട്ടവും കൈകൊട്ടിക്കളിയും നന്നായി.

പുസ്തകമാക്കേണ്ട ലേഖനങ്ങൾ ഒട്ടുമുക്കാലും തിരഞ്ഞെടുത്തു കഴിഞ്ഞു. ഇനി ചിലതൊക്കെ വെട്ടിയെടുത്തു ശരിയാക്കണം. എങ്ങനെ പ്രസിദ്ധീകരിക്കണം? അതൊരു പ്രശ്നമാണ്.

സെപ്തംബർ 20, ശനി.

3 മണിയോടുകൂടി കേശവൻ വെള്ളിക്കുളങ്ങര വന്നു. വർത്തമാനം പറഞ്ഞിരുന്നു. ശാസ്ത്രസാഹിത്യപരിഷത്ത് യോഗത്തിനു പോയി. പരമേശ്വരൻ ക്ളാസ്സെടുക്കുന്നതു കേട്ടു. എത്ര ഭംഗിയായി. എന്നാൽ ഒരുതരം dogmatism അതിലുമുണ്ട്. പിന്നെ ക്ളാസ് നിർത്താതെ ഒരുപാടു വെറുതെ വൈകിച്ചു. സ്വാഗതസംഘാദ്ധ്യക്ഷനായി എന്നെ തിരഞ്ഞെടുത്തു. മടക്കം പാട്ടുരായ്ക്കൽ കൂടി ഞാൻ നടന്നുപോന്നു–45 മിനിട്ടോളം. വള്ളത്തോളിന്റെ വിശ്വപ്രേമം എന്ന ലേഖനവും എഴുതിത്തീർത്തു. മുഴുവൻ തൃപ്തിയായില്ല. എങ്കിലും മുമ്പത്തേക്കാൾ നന്നായി.

സെപ്തംബർ 21, ഞായർ.

കലാമണ്ഡലം 3.30-നു പോയി. 8 മണിക്കേ നായനാർ വന്നുള്ളൂ. യോഗം കഴിഞ്ഞപ്പോൾ 10 മണിയായി. അതുകൊണ്ടു കലാപരിപാടി ഒന്നും കാണാൻ കഴിഞ്ഞില്ല. വള്ളത്തോളിന്റെ വീട്ടിൽ ആഹാരം കഴിച്ചു. രാത്രി 11.30 ഓടുകൂടി വീട്ടിൽ തിരിച്ചെത്തി.

സെപ്തംബർ 22, തിങ്കൾ.

കാലത്തു വാസുദേവൻ വന്നു. അയാളുമായി സംസാരിച്ചു. ഗോപാലകൃഷ്ണൻ വന്നില്ല. Sales Tax കേന്ദ്രം അടയ്ക്കുന്നതിനെപ്പററി ഒരു ലേഖനമെഴുതി വച്ചു.

ഉച്ചയ്ക്കു ഊണുകഴിഞ്ഞു കിടന്നപ്പോൾ palpitation തുടങ്ങി. Valium കഴിച്ചിട്ടും മാറിയില്ല.



വീട്ടിന്റെ മുകളിൽ ചുമരിൽ വെള്ളം തെറിച്ചു വീഴുന്നിടത്തു ചെത്തി സിമൻറിടാൻ തുടങ്ങി. ഒരുദിവസത്തെ കൂലി 40 രൂപയായി. എങ്ങിനെ ഇതൊക്കെ മുതലാകും?
സി.ബി. കുമാർ അവാർഡിനുള്ള ലേഖനങ്ങളൊക്കെ (ആകെ 11) പരിശോധിച്ചു, അഭിപ്രായമെഴുതി. മാർക്കിട്ടു. എല്ലാ ചെറുപ്പക്കാരും ആധുനികരുടെ ആരാധകരാണ്. എന്തു ചെയ്യാം? നിരൂപണരംഗത്ത് വലിയ ഒരു ജോലി നമുക്കു ചെയ്യാനുണ്ട്.

ഡോക്ടറെ കൊണ്ടുവന്നു. CIPLAR 60-നു പകരം 120 കഴിക്കാനാണദ്ദേഹം പറഞ്ഞത്. എനിക്കു പേടിയായി. എങ്കിലും ഒന്നു പരീക്ഷിക്കുകതന്നെ. തീരെ സുഖമില്ലാത്തതിനാൽ കിടന്നു. ധാരാളം ഉറങ്ങി.

സെപ്തംബർ 24, ബുധൻ.

'നളചരിതസന്ദേശം' എന്ന പുസ്തകം കുറെ വായിച്ചു. കുറെ എഴുതിക്കൂട്ടിട്ടുണ്ടെന്നല്ലാതെ നന്നായിട്ടില്ല. സൂക്ഷ്മനിരീക്ഷണവും അപഗ്രഥനവും ഒന്നുമില്ല.

'ഭിലായി'യിലെ 'തൂലിക' എന്ന പ്രസിദ്ധീകരണത്തിനു ഒരു ലേഖനം എഴുതി അയച്ചു.

സെപ്തംബർ 25, വ്യാഴം.

'നളചരിതസന്ദേശം വായിച്ചവസാനിപ്പിച്ചു. നന്നായിട്ടില്ല. മർമ്മം നോക്കി എഴുതീട്ടില്ല. എന്നാൽ ഗ്രന്ഥകാരനു കുറെ കാര്യങ്ങൾ അറിയാം. Modern out look ഇല്ലെന്നു മാത്രം.

ഇന്നു തൃശ്ശൂർ വ്യാപാരികളുടെ കടയടപ്പിനെതിരായി തൊഴിലാളികളുടെ പണിമുടക്കായിരുന്നു. വൈകുന്നേരം ഞാൻ പോയി നോക്കി. അത്ര impressive ആയിരുന്നില്ല. പ്രസംഗം കേട്ടു. മഴ വന്നതിനാൽ പോന്നു.

കാഞ്ഞാണിക്കാർ കുറച്ചു ചെറുപ്പക്കാർ വന്നു ഞാനുമായി പരിചയപ്പെട്ടു.

സെപ്തംബർ 26, വെള്ളി.

'നളചരിതം' വായിച്ചു. നല്ല ഒരു ലേഖനത്തിനുള്ള വക കിട്ടി. 'മലയാള സാഹിത്യ'ത്തിലെ പഴയ ലേഖനം പുതുക്കി എഴുതണം. വൈകിട്ടു കുറച്ചെഴുതി. മഴയായതിനാൽ പുറത്തിറങ്ങാൻ പററിയില്ല.

സെപ്തംബർ 27, ശനി.

ലേഖനം എഴുതി. അവസാനിച്ചില്ല. ഒരു ഒഴുക്കു കിട്ടുന്നില്ല. പിന്നെ പുസ്തകം നോക്കി എഴുതുന്നതു സ്വാതന്ത്ര്യം തടയുന്നു. ഓർമ്മയിൽ നിന്നെഴുതുന്നതാണ് എപ്പോഴും നല്ലത്.

ഗൗരിക്കുട്ടിയുടെ പറമ്പിനു ആൾ വന്നു. ഒരുലക്ഷത്തി പതിനായിരത്തിനു ഉറപ്പിച്ചു. ഒരു ഡോക്ടർക്കാണ്. ഉണ്ണിയെ വിളിച്ചു പറഞ്ഞു.

സെപ്തംബർ 28, ഞായർ.

യുക്തിവാദി-ഗ്രന്ഥം-ഉദ്ഘാടനം.

രാവിലെ ജില്ലാ ടി.യു സമ്മേളനം ഉദ്ഘാടനം ചെയ്തു. ഉച്ചതിരിഞ്ഞു കഥയരങ്ങ്. കഥകൾ ഒന്നും എനിക്കു പിടിച്ചില്ല. മുണ്ടൂർ കൃഷ്ണൻകുട്ടിയുടെ പ്രസംഗം നന്നായി. ചിന്തിക്കാനും ചർച്ച ചെയ്യാനുമുള്ള വകയുണ്ട്. യുക്തിവാദി യോഗത്തിൽ 'യുക്തിദർശനം' വില്പന കൂപ്പൺ ഉദ്ഘാടനം ചെയ്തു. തകർപ്പൻ പ്രസംഗം ചെയ്തു. ടി.ആർ.ശങ്കുണ്ണിയുടെ ലേഖനങ്ങളേയും സംസ്കൃത കോളേജിലെ ജ്യോതിഷ കോഴ്സിനേയും നന്നായി കശക്കി.

സെപ്തംബർ 29, തിങ്കൾ.

'നവയുഗം' contents discuss ചെയ്തു. വാസുദേവനും ഗോപാലകൃഷ്ണനും വന്നിരുന്നു. ഉച്ചതിരിഞ്ഞു പലരും വന്നുകൊണ്ടിരുന്നതിനാൽ എഴുതാൻ പററിയില്ല. ടി.കെ. രവീന്ദ്രന്റെ 'ഫ്യൂഡലിസം എന്ന മിഥ്യ' എന്ന ലേഖനത്തിനു ഗോപാലകൃഷ്ണൻ എഴുതിയ മറുപടി വായിച്ചു. നന്നായിട്ടുണ്ട്.

രാത്രി കേട്ടു, പി.നാരായണൻ നായരുടെ ഭാര്യ മരിച്ചു എന്ന്.

സെപ്തംബർ 30, ചൊവ്വ.

മണിപ്പൂരി നൃത്തസംഘം.

പി.നാരായണൻ നായരുടെ ഭാര്യ മരിച്ചു എന്ന വർത്തമാനം കേട്ടു. ഞാനും ഗോപാലകൃഷ്ണമേനോനും ജനാർദ്ദനനും പരമനും കൃഷ്ണദാസും കൂടി പോയി. അവിടെ ചെന്നപ്പോൾ ഭാര്യയല്ല ഭാര്യയുടെ അമ്മയാണെന്നു മനസ്സിലായി. ചെന്നു, കണ്ടു, മടങ്ങിപ്പോന്നു.

'ഗാന്ധിയും അഹിംസയും' എന്ന ലേഖനം കുറെ എഴുതി, മുഴുമിപ്പിക്കാൻ പററിയില്ല.

മണിപ്പൂരി നൃത്തം കാണാൻ പോയി. ഇടയ്ക്കു വച്ച് വയററിനു അസുഖം വരികയാൽ മടങ്ങിപ്പോന്നു. വയറു രണ്ടുപ്രാവശ്യം ഇളകിപ്പോയി. ഹരി മരുന്നുവാങ്ങിക്കൊണ്ടുവന്നു തന്നു.

(തുടരും)

**എം.പി. രാധാകൃഷ്ണൻ**

# ഒരു നവോത്ഥാന ചിന്തകൻ


ജി.എൻ. പിള്ള

**ഞാൻ** ഒരു നവോത്ഥാനത്തെ സ്വപ്നം കാണുന്നു.

ജൈവ, മാനസ, ആത്മീയതലങ്ങളെ ഒന്നിപ്പിച്ച് സൃഷ്ടി, സ്ഥിതി, ലയങ്ങളുടെ പൊരുൾ കണ്ടെത്തി ആനന്ദവും സ്വാതന്ത്ര്യവും സാക്ഷാത്കരിക്കുന്ന മനുഷ്യരെ ഞാൻ സ്വപ്നം കാണുന്നു.

ഈ ധീരനൂതനലോകത്തിൻെറ രൂപരേഖ ഇന്ന് പണിപ്പുരയിലാണ്. സ്വാതന്ത്ര്യശക്തിയെ ആവാഹിച്ചെടുത്ത് സഹജീവികൾക്ക് കൈമോശം വന്ന ഇച്ഛാജ്ഞാനക്രിയാശക്തികൾ തിരികെ അവർക്കുതന്നെ നല്കുന്ന ചിന്തകരായിരിക്കും നാളത്തെ നവോത്ഥാന ശില്പികൾ.

ഒരു ചിന്തകനെന്ന നിലയിൽ ശ്രീ.ജി.എൻ. പിള്ള ശ്രദ്ധേയനാവുന്നത് ഇവിടെയാണ്. ജാഗ്രതയുടെ ഛന്ദസ്സിൽ വിരിഞ്ഞ ചിന്തയാണ് അദ്ദേഹത്തിൻേറത്. ''അപ്രമത്തന്മാർ മരിക്കുന്നില്ല'' എന്നാണ് ബുദ്ധവചനം. അപ്രമത്തതയാണ് ശ്രീ.ജി.എൻ. പിള്ളയുടെ മനോമുദ്ര.

മനുഷ്യനിന്ന് ഒരു വഴിത്തിരിവിലാണ്. ഗ്രന്ഥകാരൻെറ* പഠനവിഷയം ഇതാണ്. ഈ സന്ദർഭത്തിൽ ഒരു പടിഞ്ഞാറുനോക്കിയന്ത്രമാവാതെ സ്വതന്ത്രമായി, നിർഭയമായി മനുഷ്യാവസ്ഥയെ വിലയിരുത്തുകയും മാർഗ്ഗനിർദ്ദേശങ്ങൾ നല്കുകയും ചെയ്യുന്നു.

''ചിന്തിക്കുകയെന്നുവച്ചാൽ ക്ഷീണിക്കലാണ്'' കമ്യൂ ഒരിക്കൽ പറഞ്ഞു. കമ്യുവിൻെറ ദർശനത്തിൻെറ ആൻറി-തീസിസാണ് ശ്രീ.ജി. എൻ.പിള്ളയുടെ ചിന്ത. ചിന്തിക്കുകയെന്നുവച്ചാൽ അദ്ദേഹത്തിന് സ്വതന്ത്രനാവുകയെന്നാണർത്ഥം-

സ്വതന്ത്ര വിമർശനത്തിൻെറ ഉത്തമ മാതൃകയാണ് ഈ കൃതി.

നിഷേധത്തിലൂടെ സ്വാതന്ത്ര്യം എന്നത് ഞങ്ങളുടെ പഴയ ഒരു മുദ്രാവാക്യമായിരുന്നു. ജീവിതത്തിലെ വിരോധാഭാസങ്ങളെക്കുറിച്ചും മനുഷ്യൻെറ ശാശ്വതമായ ഏകാന്തതയെക്കുറിച്ചും നിലനില്പ് നല്കുന്ന കൊടും ഭീകരതയെക്കുറിച്ചും നേരിട്ടും വായനയിലൂടെയും അനുഭവിച്ചറിഞ്ഞ ഞങ്ങൾ എഴുപതുകളിൽ നിഷേധത്തിൻെറ ഒരു വേദശാസ്ത്രം രൂപപ്പെടുത്തിയെടുത്തു. നിഷേധം ഒരു ഡോഗ്മയായി മാറി. ഒരു വിരോധാഭാസമെന്നു പറയട്ടെ മസ്തിഷ്കം ഒരു തൂക്കുമരമായും മാറി. കഴുവേറികളായി ഞങ്ങൾ സ്വയം തിരിച്ചറിഞ്ഞു... ആയിടയ്ക്ക് ശ്രീ.ജി.എൻ. പിള്ളയുമായി നടന്ന ഒരു കൂടിക്കാഴ്ച ഓർമ്മയിൽ വരുന്നു. ഈ കൂടിക്കാഴ്ച ജീവിതത്തിലെ ഒരു വഴിത്തിരിവായിരുന്നു. അവിടന്നിങ്ങട്ട് നിഷേധത്തെക്കുറിച്ചും സ്വാതന്ത്ര്യത്തെക്കുറിച്ചുമുള്ള മിക്ക ധാരണകളും തിരുത്തപ്പെട്ടു. നിഷേധത്തിലൂടെ സ്വാതന്ത്ര്യം എന്ന മുദ്രാവാക്യം ചവററകൊടയിലെറിയപ്പെട്ടു. ഒരു തൂക്കുമരമായി മാറിയ മസ്തിഷ്കത്തെ ബോധിമരമാക്കി പരിണമിപ്പിക്കുന്ന വിദ്യ പിന്നെ ഞങ്ങൾ അവിടെനിന്നും അഭ്യസിച്ചു.




2

ഒരു ദാർശനികൻ എന്ന നിലയിൽ ശ്രീ.ജി.എൻ.പിള്ളയിൽ പ്രകാശിച്ചുനില്ക്കുന്നത് സ്വാതന്ത്ര്യശക്തിയാണ്. കാളിദാസനിലും അഭിനവഗുപ്തനിലും പ്രകടമായി കാണുന്നത് ഈ സിദ്ധി തന്നെ. കീററ്സ് ഒരിടത്ത് തനിക്കു കൈവന്ന ഒരു കഴിവിനെപ്പററി സൂചിപ്പിക്കുന്നുണ്ട്. Negative Capability എന്ന് കവി അതിനെ നാമകരണം ചെയ്തിരിക്കുന്നു. ഷെയ്ക്സ്പിയർ ഈ സിദ്ധി സ്വായത്തമാക്കിയിരുന്നു എന്ന് കീററ്സ് സൂചിപ്പിക്കുന്നുണ്ട്. ഇമോഗനെയും ഇയാഗോവിനെയും ഒരുപോലെ ആർദ്രതയോടെ നോക്കിക്കാണാനുള്ള കഴിവാണിത്. അനിശ്ചിതത്വവും നിഗൂഢതയും സംശയവും നിലനില്ക്കുമ്പോൾ സന്തുലിതാവസ്ഥയിൽ കഴിയാൻ ഈ സിദ്ധിയുള്ള മനുഷ്യനു സാധിക്കുന്നു. അപഗ്രഥിച്ചുവരുമ്പോൾ ഇതു സ്വാതന്ത്ര്യശക്തിയാണെന്ന് അറിയാൻ കഴിയും. ഇരുളിനെയും വെളിച്ചത്തെയും നന്മയെയും തിന്മയെയും മുൻവിധിയില്ലാതെ സ്വതന്ത്രമായി മനസ്സിലാക്കാനുള്ള കഴിവാണത്. സത്യം പറഞ്ഞാൽ, ഇതിനെ Negative Capability എന്നല്ല Positive Capability എന്നാണ് വിളിക്കേണ്ടത്.

മനസ്സിൻെറ സൃഷ്ടിപരത അതിൻെറ ഉച്ചിയിൽ നില്ക്കുന്ന അവസ്ഥയ്ക്കാണ് സ്വാതന്ത്ര്യം എന്നു പറയുന്നത്. സ്വാതന്ത്ര്യത്തിൻെറ അർത്ഥതലങ്ങൾ നാം തേടേണ്ടത് ഭരണഘടനയിലല്ല, വിടർന്ന ഹൃദയളിലാണ്. എവിടെ സ്വാതന്ത്ര്യമുണ്ടോ അവിടെ അതിരുകളെല്ലാം ബാഷ്പീകരിക്കുകയും മനസ്സ് ആകാശതുല്യം നിറഞ്ഞുനില്ക്കുകയും ഹൃദയം വിടരുകയും പ്രേമഭാവന വാഴുകയും ചെയ്യുന്നു. കണ്ണും കാതും നാക്കും പ്രകീർത്തനങ്ങൾ പാടുന്നു. ജീവിതം ആത്മപ്രകാശനമായി മാറുന്നു.

ഗ്രന്ഥകർത്താവിനെ സംബന്ധിച്ചിടത്തോളം ജീവിതവും ചിന്തയും ഒന്നുതന്നെ. ഒരു ബോധിസത്വൻെറ സുതാര്യത ഈ ദാർശനികനിൽ നമുക്കു കാണാനാവും... ജീവിതം ആത്മാവിഷ്കാരമാവുമ്പോൾ വ്യക്തി സ്വതന്ത്രനായി പരിണമിക്കും. ഒരു വ്യക്തിയുടെ ആത്മപ്രകാശനം, മുഴുവൻ ലോകത്തിൻെറയും ആത്മപ്രകാശനമാണ് എന്നും ഈ കൃതിയിലൂടെ നാം അറിയുന്നു.

3

ഈയടുത്ത നാൾ സമീപത്തുള്ള കലാശാലയിലെ ഏതാനും യുവാക്കൾ ഒരു ചർച്ചയ്ക്കു ക്ഷണിച്ചു. പുതുമയുള്ള ഒരു ക്ഷണം. ജീവനുള്ള ഏതാനും ചോദ്യങ്ങളാണ് അവർ നല്കിയത്:

നമുക്കെന്തേ വട്ടിളകാത്തത്?

ഒന്നും ചെയ്യാനാവാതെ ഇങ്ങനെ കുത്തിയിരിക്കെ ചെയ്യുന്ന ചെയ്തികളെല്ലാം വ്യർത്ഥാവിലാവുന്നല്ലോ എന്ന് അത്രയ്ക്കു കഠിനമായി വ്യഥപ്പെട്ടിരുന്നിട്ടും കിട്ടേണ്ടതൊന്നും കിട്ടേണ്ടതുപോലെ കിട്ടാതിരുന്നിട്ടും നമുക്കൊന്നു ക്ഷുഭിതരാവാൻ കഴിയാത്തതെന്ത്? എന്തെങ്കിലുമൊന്ന് പ്രവർത്തിക്കാൻ നമുക്കൊരിത്തിരി വട്ടിളകാത്തതെന്ത്?''

ആത്മാവിഷ്കാരത്തിനുള്ള ഭ്രാന്ത് കൈമോശം വന്ന യുവാക്കളുടെ ധർമ്മസങ്കടമാണിത്. യുവാവിൻെറ അന്തർലോകത്തിൽ ഇന്ന് പൊട്ടിത്തെറികളൊന്നുമുണ്ടാവുന്നില്ല. യുവത്വത്തിലാണ് ഭാവന അണപൊട്ടി ഒഴുകുക. ഭാവനയുടെ അവസാനത്തെ തുള്ളിയും ബാഷ്പീകരിച്ചുപോകെ ചാരനിറത്തിലുള്ള ഒരു വരൾച്ച മനസ്സിനെ വലയം ചെയ്യുന്നു. ഈ ദൂഷിതവലയത്തിൽനിന്നും എങ്ങനെ രക്ഷപ്പെടാം?

ഭാവന ഇന്നു നേരിടുന്ന പ്രതിസന്ധിയെക്കുറിച്ചാണ് ശ്രീ.ജി.എൻ.പിള്ളയും ചിന്തിക്കുന്നത് ''ഏതൊരു കവിക്കും അത്യന്താപേക്ഷിതമാണ് ബാഹ്യപ്രപഞ്ചവുമായുള്ള ഭാവപരമായ താദാത്മ്യം. അതിനു കഴിവില്ലെങ്കിൽ മനുഷ്യനാവുകയില്ല. പിന്നെ വേണമല്ലോ കവിയാവാൻ... ഈയിടെയായി നാം കളഞ്ഞുകുളിച്ചത് ഈ താദാത്മ്യമാണ്. താദാത്മ്യമില്ലാത്തതുകൊണ്ട് പ്രപഞ്ചം നമ്മിലുണ്ടാകാതെ പോവുന്നു. പ്രപഞ്ചമില്ലാതെ പോവുന്നതുകൊണ്ട് ക്രിയേഷനില്ലാതെ പോകുന്നു'' (പഴയ മണ്ണ്, പുതിയ സാഹിത്യം)

''സാഹിത്യം എന്ന പ്രശ്നം'' എന്ന പ്രഭാഷണം ശ്രീ.ജി.എൻ.പിള്ള ഉപസംഹരിക്കുന്നത് ഇങ്ങനെയാണ്: പൂർവ്വലോകത്തെ ജയിക്കുക. പുതിയ ലോകം നിർമ്മിക്കുക– അതാണ് മനുഷ്യവർഗ്ഗത്തിൻെറ സർഗ്ഗകർമ്മം. സാഹിത്യകാരനും ഒരർത്ഥത്തിൽ ചെയ്യുന്നത് ഇതൊക്കെത്തന്നെ. പൂർവ്വികമായ വാക്കുകളെ സ്വന്തം വാക്കുകളാക്കി മാററുക എന്നതാണ് ഏതൊരെഴുത്തുകാരൻെറയും വൈശിഷ്ട്യം. എന്നാൽ അത്തരം കലാകാരന്മാർ ഇല്ലാതിരിക്കുന്ന സന്ദർഭങ്ങളുണ്ട് ചരിത്രത്തിൽ. അത്തരം സന്ദർഭങ്ങളിൽ കല കരകൗശല വിദ്യയായി മാറുന്നു. പുറന്തൊണ്ടിൽ മിനുക്കുപണി ചെയ്യുന്ന കരകൗശലവിദ്യ. വ്യക്തിത്വമില്ലാത്ത, മൗലികത്വമില്ലാത്ത സാഹിത്യകാരന്മാരുടെ കാലത്താണ് ഇത് എവിടെയും സംഭവിക്കുക.''

നമ്മുടേത് ഹിംസയുടെ സുവർണ്ണയുഗമാണ്. ജുഗുപ്സാവഹമായ നമ്മുടെ ഭോഗപരതയ്ക്കും ഹിംസാത്മകമായ ഒരു മാനമുണ്ട്. മനുഷ്യചരിത്രത്തിൽനിന്നും നാം പഠിക്കുന്ന ഒരു പാഠം ഭോഗപരതയുടെ തോത് കൂടുന്നതിനനുസരിച്ച് കാവ്യഭാവന മനസ്സിൽ നിന്നും പിന്മാറുന്നു എന്നതാണ്. ഭോഗപരതയ്ക്കും കാവ്യഭാവനയ്ക്കും ഒത്തുപോവാനാവില്ല. ഒന്ന് മനുഷ്യനെ അന്ധനാക്കുന്നു. മററൊന്ന് അവനെ സ്വതന്ത്രനും ധീരനുമാക്കുന്നു.

കവിതയ്ക്ക് മരണമൊഴി എഴുതിക്കൊണ്ടിരിക്കുന്ന യുഗം എന്ന നിലയ്ക്ക് നമ്മുടെ കാലഘട്ടം സവിശേഷശ്രദ്ധ അർഹിക്കുന്നു. സ്വാതന്ത്ര്യം മനുഷ്യൻെറ ജന്മാവകാശമാണ് എന്നു പറയാനോ ഏററുപറയാനോ ഇന്ന് ഒരു കവിയും തയ്യാറാവുന്നില്ല. ശ്രീ.ജി.എൻ.പിള്ള പറയുന്നു: ''ഇന്നു കവിതയിൽനിന്ന് ജീവിതത്തിൻെറ ഭാരം മാറിനില്ക്കുന്നു. പണ്ടു കവിത മാത്രമായിരുന്നു ജീവിതത്തിൻെറ ഭാരം പേറിയിരുന്നത്.''

(ഭൂതം ഒരാവേശം)

നിരന്തരമായ ബോധ നവീകരണത്തിലൂടെ മാത്രമെ മനുഷ്യനു സ്വാതന്ത്ര്യം നിലനിർത്താൻ കഴിയൂ എന്നതാണ് ശ്രീ.ജി.എൻ.പിള്ളയുടെ ചിന്താപദ്ധതിയുടെ കാതൽ. ഈ ചിന്താ പദ്ധതിയിൽ മനുഷ്യൻെറ ഇച്ഛാശക്തിക്ക് സാർത്ഥകമായ സ്ഥാനമുണ്ട്. ''കല ജീവിതത്തിൻെറ സൗന്ദര്യപൂർത്തീകരണമാണ്. ആകയാൽ, അതൊരിക്കലും സഹജമല്ല, നിർമ്മിതമാണ്. ദൈവത്തിന് കല്ലുകൾ സൃഷ്ടിക്കാനേ കഴിയൂ. കല്ലിൽ ദൈവത്തെ സൃഷ്ടിക്കുന്ന പ്രക്രിയ മനുഷ്യൻേറതാണ്. മനുഷ്യവർഗ്ഗത്തിൻെറ അദമ്യമായ ഇച്ഛാശക്തിയുടെ പൂർത്തീകരണങ്ങളിൽ ഒന്നാകുന്നു കല. നമുക്കൊരിക്കലും ആകാൻ വയ്യാത്തതിൻെറ ആയിത്തീരലാണ് കല.''

(പഴയ മണ്ണ്, പുതിയ സാഹിത്യം)

മററൊരിടത്ത്, ''ആവിഷ്കരണത്തിൻെറ പ്രശ്നം ഭാഷയുടെ പ്രശ്നം തന്നെ. പക്ഷെ, ആരാണീ കവി? അയാൾ മഹാമൗനത്തിൻെറ സ്ഫോടമാകുന്നു.''

ഈ സ്ഫോടം ഇന്ന് ഒരിടത്തും നടക്കുന്നില്ല. ജീവിതം ഇന്ന് നമുക്ക് ഈ സ്ഫോടത്തിൻെറ അഭാവമാണ്. 'കവിതയുടെ മരണം' എന്നു തന്നെ വിളിക്കാവുന്ന ഒരു പ്രതിസന്ധി ഇന്ന് ജീവിതത്തെ ചൂഴ്ന്നുനില്ക്കുന്നുണ്ട്. അറുപതുകളുടെ അവസാനം ജോർജ്ജ് സ്റെറയിനർ ''ദുരന്തത്തിൻെറ മരണം'' എന്നൊരു പ്രമേയം അവതരിപ്പിക്കുകയുണ്ടായി. നാസി ഭീകരതകളുടെ പശ്ചാത്തലത്തിൽ മനുഷ്യാവസ്ഥയ്ക്കു വന്നുചേർന്ന അത്യാഹിതത്തെപ്പററിയാണ് സ്റെറയിനർ പറഞ്ഞത്. മനുഷ്യാവസ്ഥ, ദുരന്തനാടകത്തെ അപ്രസക്തമാക്കിയിരിക്കുന്നു. ജീവിതംതന്നെ ദുരന്തമായി മാറിയിരിക്കുന്ന ഈ സന്ദർഭത്തിൽ 'ദുരന്തനാടക'ത്തിൻെറ അന്ത്യത്തെപ്പററി സൂചിപ്പിക്കുകയാണ് ഗ്രന്ഥകാരൻ. 'കവിതയുടെ മരണ'ത്തെപ്പററി ഞാൻ സൂചിപ്പിച്ചത് സ്റെറയിനറുടെ കൂട്ടുപിടിച്ചല്ല. തീർച്ചയായും കവിതയുടെ ദൗത്യം അവസാനിക്കുന്ന ഒരു സന്ദർഭത്തെപ്പററി നമുക്കു ചിന്തിക്കാനാവും. ജീവിതം കവിതയായി പരിണമിച്ചാൽ കവിതയെഴുത്തു നിലയ്ക്കും. ജീവിതം ആത്മപ്രകാശനം തന്നെയായി മാറിക്കഴിയുന്നതോടെ കവിയുടെ ദൗത്യം അവസാനിക്കും.

എന്നാലിന്ന് ജീവിതം ശ്രദ്ധേയമാവുന്നത് ആത്മാവിഷ്കാരം ഒരിടത്തും നടക്കുന്നില്ല എന്ന നിലയ്ക്കാണ്. ജീവിതം ഇന്ന് പേടിപ്പെടുത്തുന്ന ഒരു അഭാവമാണ്. സ്വാതന്ത്ര്യത്തിൻെറ, പ്രേമഭാവനയുടെ, പാരസ്പരികതയുടെ അഭാവമാണ് ഇന്ന് നമ്മുടെ വ്യവഹാരങ്ങളിലെല്ലാം പ്രതിഫലിച്ചുകാണുന്നത്.

കവിയെ ഒരിക്കൽ ''ലോകത്തിലെ അനൗദ്യോഗിക നിയമനിർമ്മാതാവെന്ന്'' ഷെല്ലി വിശേഷിപ്പിക്കുകയുണ്ടായി. ഇത്തരം വിശേഷണങ്ങളെക്കുറിച്ച് ഇന്നു നാം ചിന്തിക്കാറുണ്ടോ? കവി ഇന്ന് ആരുമല്ല; ഒന്നുമല്ല. സമൂഹത്തിൻെറ ചവററുകൊട്ടയിൽ ചാവാതെ കിടക്കുന്ന ഒരു തെണ്ടിയാണ് ഇന്നു കവി. കവിയുടെ മരണം ഉറപ്പുവരുത്തുന്നത് ആരാണ്?

ജി.എൻ.പിയുടെ നിരീക്ഷണങ്ങൾ ശ്രദ്ധിക്കുക. ''ആരാണീ കവി?... അയാൾ മഹാപ്രപഞ്ചത്തിൻെറ വാക്കാകുന്നു. വിശ്വമാനവീയതയുടെ അവതാരമാകുന്നു.'' നമ്മെ ഇന്നു വലയം ചെയ്തിരിക്കുന്ന ആന്ധ്യത്തിൽനിന്നും പുറത്തേക്കുള്ള വഴി വിശ്വമാനവീയതയിലൂടെയാണെന്നു വരുന്നു. ആന്ധ്യത്തിൻെറ ഇരുണ്ട ചന്ദസ്സാണ് ഇന്ന് യുവാവിനെയും വൃദ്ധനെയും ഒരുപോലെ മൃതപ്രായരാക്കുന്നത്. വിശ്വമാനവീയതയെ പുനരുജ്ജീവിപ്പിക്കുകവഴി സർഗ്ഗഭാവനയിലാണ് മനുഷ്യൻെറ മുക്തി എന്നു വ്യക്തമാവും. ''വിശാലമായ ഈ പ്രപഞ്ചത്തിലേക്ക് വ്യാപിക്കാനും തന്മയീഭവിക്കാനും കഴിയണം. അതാണ് മനുഷ്യനെ മഹാനാക്കുന്ന ഘടകങ്ങളിലൊന്ന്. ഇതിനു തടസ്സമായി നില്ക്കുന്നത് നമ്മുടെ അസ്വാതന്ത്ര്യമാണ്. നമ്മളിൽത്തന്നെ ബദ്ധരായിക്കഴിയുന്നവരാണല്ലോ എക്കാലത്തും എവിടെയും നമ്മൾ. നമ്മെ നമ്മോടു ചേർത്തുകൊടുത്ത ആ ചങ്ങല വലിച്ചുപൊട്ടിച്ചുകൊണ്ടു മുക്തനാവുക. സ്വതന്ത്രനാവുക. അപ്പോഴേ നിങ്ങൾക്കീ ബാഹ്യപ്രകൃതിയുമായി ലയിക്കാൻ, താദാത്മ്യം പ്രാപിക്കാൻ കഴിയൂ. അതിനു കഴിവില്ലെങ്കിലോ? നിങ്ങൾ തടവുകാരനാണ്. നിങ്ങളുടെതന്നെ തടവുകാരൻ. മനസ്സിൻെറ വ്യാപ്തിയാണ് ചിത്തവിസ്താരമാണ് ഒരെഴുത്തുകാരൻെറ യോഗ്യത. വ്യാപിക്കുന്നത് പുറത്തേക്കാകയാൽ പ്രപഞ്ചവുമായി ഏകാത്മഭാവം സംഭവിച്ചിരിക്കണം.''

(ലോകം എന്ന പുസ്തകം)

4

ഡോ.ജോൺസൺ ഒക്കരിക്കൽ ഒരു വൃദ്ധനോടൊപ്പം കഴിയുകയായിരുന്നു. പ്രാതൽ കഴിക്കുന്നതിനിടയിൽ വൃദ്ധൻ പറഞ്ഞു. ''ജോൺസൺ, ഒരുപക്ഷെ ഇപ്പറയുന്നത് കേൾക്കുമ്പോൾ നിങ്ങൾ അത്ഭുതപ്പെടും. യുവാവായിരുന്നപ്പോൾ ഒരു തത്വചിന്തകനാവാൻ ഞാനും യത്നിച്ചിരുന്നു.''

''പിന്നെന്തു പററി?'' ജോൺസൺ ചോദിച്ചു. ''എന്തുകൊണ്ട് അങ്ങേയ്ക്ക് തത്വചിന്തകനാവാൻ കഴിഞ്ഞില്ല?''

വൃദ്ധൻ ചിരിച്ചുകൊണ്ടു പറഞ്ഞു ''പ്രസാദാത്മകത വീണ്ടും വീണ്ടും എൻെറ ജീവിതത്തിലേക്കു കടന്നുവന്നു. പ്രസാദാത്മകത്വം



എസ്. രമേശൻ

# സരയൂ

സരയൂ നിനക്കിനി–
യോർമ്മയിൽ സൂക്ഷിക്കുവാ–
നൊരു സായാഹ്നത്തിൻെറ
നൊമ്പര,മഭിശപ്ത
ചരിത്ര ദുരന്തത്തി–
ന്നസ്ഥിഖണ്ഡങ്ങൾ.... തീർത്തും
വ്രണിതാർദ്രയായ് തീർന്ന
ഭൂമിതൻ ദുഃഖം കൂടി...!
ഒരു കൈക്കുടന്നയിൽ
വൃദ്ധതാപസ പിതൃ
ഹൃദയ ക്ഷേത്രാർച്ചന
ക്കായ് ജലം കോരിപ്പോകും
മുനിപുത്രനെ കൊന്ന
രാജസിംഹനിൽപ്പോലും
സഹതാപത്തിൻ കുളിർ
കോരിയിട്ടവൾ, സർവ്വം–
സഹ നീ... ദുരന്തങ്ങൾ
കണ്ടുകണ്ടിരുന്നവൾ...!
പുലരിക്കുളിരിലും
മൂടൽമഞ്ഞലിഞ്ഞലി–
ഞ്ഞരിയ വെളിച്ചമായ്
തെളിയും പകലിലും
മനുഷ്യസ്നേഹ പ്രവാ–
ഹങ്ങളെ സ്നേഹിച്ച നീ
സരയൂ.... നിനക്കിന്നു
ദുർദ്ദിനം, ചരിത്രത്തെ
ചതിവിൽ തകർത്താരോ
കെട്ടിയാഴ്ത്തുന്നു നിന്നിൽ...
നിൻെറ നീരൊഴുക്കുകൾ
നനയ്ക്കും വയലുകൾ–
ക്കിന്നു ശോണിമ, ധ്യാന
മൂകരായ് പ്രണമിക്കും
വന്മരങ്ങളിലാളി–
പ്പടരും തീ നാളങ്ങൾ
നിൻ ഹൃദയങ്ങളിൽ ചത്തു
പൊങ്ങുന്ന പൊന്മീനുകൾ....!
ആരുടെ പാപങ്ങളെ
കഴുകിത്തെളിക്കുവാ–
നാദി പർവ്വതോന്നത
ഹിമവൽ ശിഖരത്തിൽ
ഏഴുകൈവഴികളായ്
മാറിയ ഭാഗീരഥി–
ക്കേകപുത്രിയായ് വന്ന
നിൻ സ്വർണ്ണ പുളിനങ്ങൾ
ആയിരം കഥകൾക്കു
സാക്ഷിയായ് സ്നേഹോഷ്മള
ഗാനമായാശ്വാസമായ്
നിത്യവും നിലകൊൾകെ,
രാപകലുകൾ തോറു–
മാലപിക്കുവാൻ രാമ–
കാവ്യ സൃഷ്ടിക്കായഗ്നി
സാക്ഷിയായുണർന്ന നീ
നിൻെറ ഗോപ്രതാരത്തി–
ലന്ത്യവിശ്രമം തേടി
വന്നരാമനെ ക്ഷണം
സസ്പൃഹം വരവേറ്റു...
പാപനാശിനിയായി
അമ്മയായ്,സ്നാനം ചെയ്തു–
പോകുവോർക്കവാച്യാന–
ന്ദാനുഭൂതികളേകി,
ഭാരത വർഷത്തിലെ
ജ്ഞാനഭിക്ഷുക്കൾ പൂർവ്വ–
സൂരികൾ ക്കറിവിൻെറ
ദൂരദർശിനിയേകി,
നേർവഴിയേതേതെന്നു
നീ പഠിപ്പിച്ചു, മാനി–
ഷാദകൾ.... നൂറായിര–
മാണ്ടുക,ളാവർത്തിപ്പൂ....!
പാടലീപുത്രങ്ങളിൽ
ബോധിവൃക്ഷങ്ങൾ, യുഗ–
ബോധമായഹിംസത–
ന്നമൃത മന്ത്രോക്തികൾ:..!
കാത്തുപോന്നവളമ്മ
സൗവ്വർണ്ണ തീരങ്ങളിൽ
ആർഷ സംസ്കൃതിയുടെ
ചരിത്ര മിനാരങ്ങൾ...
അവയിൽ ത്രസിക്കുന്ന
സ്നേഹനിശ്വാസങ്ങളെ
അറിവിൻ പാഠങ്ങളെ
സൗഹൃദങ്ങളെ, ക്രൂരം
തകർത്തു മൺകട്ടക–
ളാക്കി നിന്നാഴങ്ങളി–
ലൊഴുക്കുമപരാഹ്നം...
ഇന്നു നീ പരിത്യക്ത....!
ഇവിടെ കത്തിക്കാളും
ക്രോധങ്ങൾ, പൊടിമണ്ണിൽ
തകർന്നു വീഴും സ്നേഹ
സൗധങ്ങൾ, കുടിലുകൾ
ഇരുളിൻ ഭ്രാന്താവേശ
നൃത്തങ്ങൾ കാപട്യത്തിൻ
ചടുല വാഗ്ദാനങ്ങൾ
തകരും ഹൃദന്തങ്ങൾ...
സരയൂ.... നിനക്കിനി–
യോർമ്മയിൽ സൂക്ഷിക്കുവാ–
നൊരു സായാഹ്നത്തിൻെറ
നൊമ്പര,മഭിശപ്ത–
ചരിത്ര ദുരന്തത്തി–
ന്നസ്ഥിഖണ്ഡങ്ങൾ, തീർത്തും
വ്രണിതാർദ്രയായ്ത്തീർന്ന
ഭൂമിതൻ ദുഃഖം കൂടി....

* സരയൂ നദിയിൽ ഗോപ്രതാരം എന്ന പുണ്യസ്ഥലമുണ്ട്. ശ്രീരാമൻ ഈ സ്ഥലത്തുവച്ചാണ് വെള്ളത്തിൽമുങ്ങി ദേഹത്യാഗം ചെയ്തത്.

കൊണ്ടുമാത്രം എനിക്കു തത്വചിന്തകനാവാൻ കഴിഞ്ഞില്ല.''

ചിന്തയും പ്രസാദാത്മകത്വം വിപരീതങ്ങളാണ് എന്നു കരുതുന്നവരുണ്ട്. അങ്ങനെ അനുഭവിച്ചറിയുന്നവരുമുണ്ട്. വിഷാദാത്മകത്വം ഒരു വേട്ടപ്പട്ടിയെപ്പോലെ കിർക്കെഗോറിനെ പിടികൂടിയിരുന്നു. എന്നാൽ ഈ പീഡനം പുറംലോകം അറിയാതിരിക്കാൻ അങ്ങേർ നന്നേ യത്നിച്ചു. ശ്രീ.ജി.എൻ.പിള്ളയുടെ ചിന്തയുടെ ഗതി മററൊന്നാണ്. ദുഃഖത്തെ പ്രസാദാത്മകതയാക്കി പരിണമിപ്പിക്കുന്ന രാസവിദ്യ അദ്ദേഹത്തിനു വശമാണ്. ചിന്താരംഗത്ത് അദ്ദേഹം നടത്തിയ പരീക്ഷണങ്ങളും ഈ രാസവിദ്യയുടെ കൂട്ടുപിടിച്ചു തന്നെ... ഈ ചിന്തകൻെറ പരീക്ഷണശാലയിൽനിന്നും നമുക്കു ലഭ്യമാകുന്ന (വിലമതിക്കാനാവാത്ത) ഉല്പന്നം എന്താണ്? സംശയിക്കാനൊന്നുമില്ല, വിശ്വമാനവികതയാണത്.

ആധുനിക നാഗരികതയുടെ ചരിത്രം സമഗ്ര മനുഷ്യനെതിരായുള്ള ഗൂഢാലോചനയുടെ ചരിത്രമാണ്. എത്ര എത്ര തുണ്ടുകളായാണ് മനുഷ്യൻ ഇന്ന് ചിതറിപ്പോയിരിക്കുന്നത്!

യേററ്സിൻെറ വരികൾ ഓർമ്മയിൽ വരുന്നു:

O Chestnut tree, great rooted
Blossomes,
Are you the leaf, the blossom or the bole
O body, swayed to music
O brightening glance
How can we know the dancer from
the dance?
(Among School Children W.B.Yeats)

എല്ലാ വിഭജനങ്ങളും വിലയം പ്രാപിക്കുന്ന പൂർണ്ണതയുടെ മഹാസമുദ്രമായി. എന്നാൽ മനുഷ്യബോധം അവസ്ഥാന്തരപ്പെടാറുണ്ട്. വിശ്വാമാനവികതയെന്ന് ശ്രീ.ജി.എൻ.പിള്ള വിളിക്കുന്നത് ഈ അഖണ്ഡബോധത്തെയാണ്. ഒടുവിൽ ഓരോ പുൽക്കൊടിയും ഈ അഖണ്ഡബോധമായി മാറും എന്നതാണ് ഈ ദർശനത്തിൻെറ കാതൽ.

* കല. സൃഷ്ടി. ആസ്വാദനം.
ജി.എൻ.പിള്ള, റെയർ പബ്ളിക്കേഷൻസ്,
കോഴിക്കോട്-1

18–ാം പേജിൽ നിന്നും തുടർച്ച

ലോ പൂർത്തിയായ ജവഹർലാൽ നെഹ്റുവിനെക്കുറിച്ചുള്ള ലഘുകൃതിയാണ്. ദേശീയ സാഹിത്യപ്രചാരണത്തിൻെറ സ്വാധീന ഫലമായി സുഹൃത്തുക്കളിൽ നിന്നും ലഭിച്ച പ്രോത്സാഹനം ഇക്കാര്യത്തിൽ ഇ.എം.എസ്സിന് സഹായകമായി. ഇക്കണ്ടവാരിയരുടെ ഗ്രന്ഥശേഖരണത്തിൽ നിന്ന് അദ്ദേഹത്തിൻെറ നിർദ്ദേശപ്രകാരം മറ്റിടത്തിൽ നിന്നും പുസ്തകങ്ങൾ വാങ്ങിനടത്തിയ പ്രാഥമിക പഠനങ്ങളാണ് ജവഹർലാൽ നെഹ്റുവിൻെറ ജീവചരിത്രമെഴുതാനുള്ള അടിസ്ഥാന വസ്തുതകൾ ശേഖരിക്കാൻ സഹായകമായത്. അക്കൂട്ടത്തിൽ ദക്ഷിണാഫ്രിക്കൻ പരീക്ഷണങ്ങൾക്കുശേഷം ഗാന്ധിജി ഇന്ത്യയിൽ നടത്തിയ ചമ്പാരനിലെ നീലം കൃഷിക്കാരുടെ പോരാട്ടങ്ങളെക്കുറിച്ചുള്ള 'ചമ്പാരൻ സത്യഗ്രഹം' എന്ന അദ്ദേഹത്തിൻെറ പുസ്തകവും പെടും.

ഉണ്ണിനമ്പൂതിരി ഗ്രന്ഥാവലി എന്നപേരിൽ ആരംഭിച്ച പുസ്തകപ്രസിദ്ധീകരണ സംരംഭത്തിലെ ആദ്യപുസ്തകം പി. കേശവദേവിൻെറ അഗ്നിയും സ്ഫുലിംഗവുമായിരുന്നെങ്കിൽ ആ പരമ്പരയിലെ ആറാമത്തെ പുസ്തകമായിരുന്നു ഇ.എം.എസ് നെഹ്റുവിനെക്കുറിച്ചെഴുതിയ 85 പേജ് വരുന്ന ജീവചരിത്രം. ചൈനയിൽ നിന്ന് കെ.കെ. വാരിയർ സംഘടിപ്പിച്ച വിവിധ പുസ്തകങ്ങളും ഈ ഗ്രന്ഥരചനയ്ക്ക് സഹായകമായി.

1927ലെ മദിരാശി കോൺഗ്രസ് സമ്മേളനത്തിലും 1928ലെ പയ്യന്നൂർ സമ്മേളനത്തിലും അധ്യക്ഷനായി പുരോഗമനവാദിയായി സ്ഥാനം തെളിയിച്ച നെഹ്റുവിൻെറ മുഖം ഇ.എം.എസ്സിൻെറ മനസ്സിൽ മായാതെ പതിഞ്ഞിരുന്നു. അക്കാലത്ത് യുവവിപ്ളവകാരികളുടെ മനസ്സിൽ അനുകരണീയമായ നേതൃരൂപമായിരുന്നു അദ്ദേഹത്തിൻേറതെന്ന് ഇ.എം.എസ് ആത്മകഥയിലെഴുതിയിട്ടുണ്ട്. വേറൊരിടത്ത് ഇ.എം.എസ് പറയുന്നു: "....ഗാന്ധിസത്തിൽ അടിയുറച്ചു നിൽക്കുമ്പോൾ തന്നെ, നെഹ്റുവിൻെറ ആരാധകൻ കൂടിയായി തീർന്നിരുന്ന ഒരു യുവാവായിരുന്നു ഞാനന്ന്. ഇതാണ് എന്നെ 1981–ൽ നെഹ്റുവിൻെറ ഒരു ലഘുജീവചരിത്രം—പ്രസിദ്ധീകരിക്കപ്പെടുന്ന എൻെറ ആദ്യകൃതി-എഴുതാൻ പ്രേരിപ്പിച്ചത്...."



സോവിയറ്റ് യൂണിയനെ അംഗീകരിച്ചുകൊണ്ടുള്ള നെഹ്റുവിൻെറ സമീപനം ഈ ലഘുജീവചരിത്രത്തിൽ ശ്ളാഘിക്കപ്പെടുന്നുണ്ട്. റഷ്യയിലെ തത്വങ്ങളെ അനുകരിച്ചും മാർഗ്ഗങ്ങൾ നുഷ്ഠിക്കാതെയും പുതിയൊരു ലോകം സൃഷ്ടിക്കാൻ ജവഹർലാൽ നിലകൊള്ളുകയാണെന്ന് ഇ.എം.എസ് കരുതി. ഗാന്ധി–നെഹ്റു നേതൃത്വങ്ങൾ തമ്മിലുള്ള അടിസ്ഥാനപരമായ വൈരുദ്ധ്യങ്ങളും അവ്യക്തമായിട്ടാണെങ്കിലും വിശദമാക്കപ്പെടുന്നുണ്ട്. "....പരിവർത്തനം വരുത്തുവാനുള്ള ശബ്ദം വിദഗ്ദ്ധനായ വിവാദനിപുണൻെറ മധുര ശബ്ദമല്ല, ലക്ഷോപലക്ഷം നാവുകളിൽ നിന്ന് ഒന്നായി പുറപ്പെടുന്ന ഭീകരമായ വിപ്ളവനാദമാണ്" എന്നും ജവഹർലാൽ നെഹ്റു മനസ്സിലാക്കിയിരുന്നതായി ഇ.എം.എസ് ഈ ജീവചരിത്രത്തിൽ കുറിക്കുന്നു. ഫാദർജോൺ പിലോക്കാരൻ, എം.പി. പോൾ, ജോസഫ് മുണ്ടശ്ശേരി തുടങ്ങിയവരുടെ പ്രോത്സാഹനത്തിൽ പുറത്തിറങ്ങിയിരുന്ന കേരളം മാസികയിൽ പുസ്തകാഭിപ്രായ പംക്തിയിൽ ഹരിശർമ്മ 1931–ൽപുറത്തിറങ്ങിയ ജീവചരിത്ര വിഭാഗപുസ്തകങ്ങളിൽ ഇ.എം.എസ്സിൻെറ നെഹ്റു ജീവചരിത്രം ഏറ്റവും പ്രധാനമായി വിലയിരുത്തിയിട്ടുണ്ട്.

'ചിന്ത'വാരികയിൽ ഇ.എം.എസ് കൈകാര്യം ചെയ്യുന്ന ചോദ്യോത്തര പംക്തി ലോകത്തിന് തന്നെ അപൂർവാനുഭവമാണ്. 1972 ഒക്ടോബർ ആറിന് തുടങ്ങിയ ആ പംക്തി ഇന്നും മുടങ്ങാതെ തുടരുന്നു. തൊടുപുഴയിലെ കെ. ശങ്കരൻകുട്ടി ഇ.എം.എസ് ഇന്ദിരാഗാന്ധിയെ സ്വീകരിക്കാൻ പോയതിനെക്കുറിച്ചും പറവൂർ പി.സി. അപ്പൻ, സി.പി.ഐയെക്കുറിച്ചും ചോദിച്ച ചോദ്യങ്ങൾക്ക് മറുപടി പറഞ്ഞുകൊണ്ടാണ് അതാരംഭിച്ചത്. 1935–ൽ ഷൊർണ്ണൂരിൽ നിന്നിറങ്ങിയ 'പ്രഭാത'ത്തിൽ ഇ.എം.എസ് ഇത്തരം ചോദ്യോത്തരപംക്തി കൈകാര്യം ചെയ്തിരുന്നെങ്കിലും അത് അധികം നീണ്ടുനിന്നില്ല. പ്രഭാതം അകാലത്തിൽ കൊഴിഞ്ഞുപോയതിനാൽ തന്നെ. ഡയലി വർക്കറിൽ രജനി പാമിദത്ത് ചോദ്യോത്തര പംക്തി കൈകാര്യം ചെയ്തിരുന്നുവെങ്കിലും അതും അകാലത്തിൽ നിലച്ചു.

മലയാളത്തിൽ എം. കൃഷ്ണൻനായർ കഴിഞ്ഞ 23 വർഷമായി സാഹിത്യവാരഫലം കൈകാര്യം ചെയ്യുന്നു. ഡയ്ലി മിറ്റിൽ വില്യം കോണ്ണർ 1935 മുതൽ ദിവസേനയെഴുതുന്നുണ്ട്. കനേഡിയൻ പംക്തിക്കാരനായ എറിക് നിക്കോൾ 'വാൻകോവർ പ്രോവിൻസി'ൽ 1951 മുതൽ ആഴ്ചയിലൊരിക്കൽ ഒരു പംക്തി കൈകാര്യം ചെയ്തുവരുന്നു.

ഒളിവുകാല പാർട്ടി ജീവിതത്തിനിടയിൽ സുരേന്ദ്രൻ എന്ന പേരിലാണ് ഇ.എം.എസ് എഴുതിയത്. 'ജനകീയ യുദ്ധത്തിലൂടെ പൂർണ്ണ സ്വാതന്ത്ര്യത്തിലേക്ക്' എന്ന ലഘുലേഖ സുരേന്ദ്രൻ എന്ന തൂലികാ നാമത്തിലാണ് പുറത്തുവന്നത്. കൂടാതെ പി.എസ്, എസ്. പരമേശ്വരൻ തുടങ്ങിയ പേരുകളിലും അദ്ദേഹം എഴുതിയിരുന്നു. കർഷകപ്രശ്നത്തെ സംബന്ധിക്കുന്ന ഒരു ലഘുകൃതി പരമേശ്വരൻ എന്നപേരിലാണ് എഴുതിയത്. ആധുനിക ചരിത്രപണ്ഡിതന്മാരുടെ ഗൗരവമേറിയ ശ്രദ്ധപതിഞ്ഞ 'Peasant Problem in Kerala'യാണ് പരമേശ്വരൻ എന്നപേരിൽ 1950–51 കാലത്തെ ഒളിവ് ജീവിതത്തിനിടയിൽ പൂർത്തിയാക്കിയത്.

ഈ വാർദ്ധക്യത്തിലും ഇ.എം.എസ് എഴുതുന്നത് ആരെയും അദ്ഭുതപ്പെടുത്തുന്ന നിലയിലാണ്. രാഷ്ട്രീയ ഗതിവിഗതികളോട് ഇത്രയും പ്രതികരിക്കുന്ന മറ്റൊരാൾ ഇന്ത്യയിൽ തന്നെയുണ്ടാവില്ല. സരളമായ ഭാഷയിലൂടെ ഏറ്റവും ഗഹനമായ പ്രത്യയശാസ്ത്രങ്ങൾ വരെ അദ്ദേഹം വിശദമാക്കുന്നു. കമ്പോളവും സോഷ്യലിസവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചുള്ള മറുപടി ശ്രദ്ധിക്കുക: ഉല്പാദനോപാധികളിൽ മുഖ്യമായവയുടെ മേൽ ആധിപത്യം പുലർത്തുന്ന സോഷ്യലിസ്റ്റ് വ്യവസ്ഥ കമ്പോള ബന്ധങ്ങളെക്കൂടി സോഷ്യലിസ്റ്റ് സമൂഹ നിർമ്മാണത്തിനുണ്ടേി ഉപയോഗപ്പെടുത്തുന്നു. മുതലാളിത്തവ്യവസ്ഥ കമ്പോള ബന്ധങ്ങളുടെ സർവതന്ത്ര സ്വതന്ത്രപദവിയെന്ന മറയ്ക്കുപിന്നിൽ കുത്തക മുതലാളിത്തം വളർത്താൻ സഹായിക്കുന്നു—ഇതാണ് കമ്പോള ബന്ധങ്ങളുടെ കാര്യത്തിൽ സോഷ്യലിസവും മുതലാളിത്തവും തമ്മിലുള്ള വ്യത്യാസം. ചാൾസ് ബെറ്റിൽഹൈമിനെയും അഗൻ ബെയ്ഗാനെയും ഇ.ജെ. ഹോബ്സ്ബാമിനെയും തരാതരം സുലഭമായി ഉദ്ധരിക്കുന്ന നമ്മുടെ അക്കാദമിക ബുദ്ധിജീവികൾക്ക് ഒരിക്കലും പുലർത്താനാവാത്ത ആശയശുദ്ധിയുടെ തിളക്കമുണ്ട് ഈ ഉത്തരത്തിന്.

സമകാലിക സംഭവവികാസങ്ങളെ ചരിത്രവുമായി കൂട്ടിയിണക്കിക്കൊണ്ടുള്ള സംവാദാത്മകമായ രീതിയാണ് ഇ.എം.എസ്സിൻേറത്. ഏറ്റവും ഗഹനമായ താത്വിക പ്രശ്നങ്ങളെ ദൈനംദിന രാഷ്ട്രീയ ജീവിതത്തിലെ സമസ്യകളുമായി കൂട്ടിയിണക്കുന്ന ഈ വൈരുദ്ധ്യാത്മകരീതിയാണ് ഇ.എം.എസ്സിൻെറ എഴുത്തുകൾക്ക് വിവാദത്തിൻെറ രുചി നൽകുന്നത്; ശാസ്ത്രീയമായ ഈ ചരിത്രബോധമാണ് അദ്ദേഹത്തെ ചരിത്രസ്രഷ്ടാവാക്കുന്നത്. ഫാസിസത്തിൻെറ 1993ലെ ഇന്ത്യൻ അവതാരങ്ങളെക്കുറിച്ച് എഴുതുമ്പോൾ ഇന്ദിരാഗാന്ധിയുടെ അടിയന്തരാവസ്ഥയെ ഓർമ്മപ്പെടുത്താൻ ഇ.എം.എസ് മാത്രമേ ഉണ്ടായിരുന്നുള്ളൂ. ചരിത്രവും പാണ്ഡിത്യവും സമ്മേളിക്കുന്ന ജാഗ്രതയുടെ നിതാന്തമായ ഇടപെടലുകളാണ് അദ്ദേഹത്തിൻെറ ഓരോ എഴുത്തുകളും.

ഫോക്കസ് ബുക്ക്സ് പ്രസിദ്ധീകരിക്കുന്ന ഇ.എം.എസ്സിൻെറ ധൈഷണിക ജീവചരിത്രമായ "ചരിത്രത്തിനൊപ്പം നടന്ന ഒരാൾ" എന്ന പുസ്തകത്തിൽ നിന്ന്.



സ്ററാഫ് ലേഖകൻ



നരേഷ് മേത്ത

# കവിത ഒരു പ്രാർത്ഥന

കവിത പ്രാർത്ഥനയാണെന്നു വിശ്വസിക്കുന്ന കവിയാണ് നരേഷ് മേത്ത. അദ്ദേഹം ചോദിക്കുന്നു, ആരെങ്കിലും സാഹിത്യത്തെ ഗൗരവമായി ഗണിക്കുന്നുണ്ടോ? ഗുരുക്കന്മാരും നേതാക്കളും മാത്രമല്ല, സ്ഥാപനങ്ങളും വിസ്മരിക്കപ്പെട്ടിരിക്കുന്നു. അത്തരമൊരു സാഹചര്യത്തിൽ, പാവപ്പെട്ട കവിതയ്ക്കെന്തു ചെയ്യാനാവും? എങ്കിലും കവിതയ്ക്ക് മററുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കാനാവും. ഇതല്ലാതെ, എന്തുണ്ട് വഴി, പറയൂ സുഹൃത്തേ.

കമ്മ്യൂണിസം പരാജയപ്പെട്ടതെന്തുകൊണ്ടെന്ന് അദ്ദേഹം ചോദിക്കുന്നു. വേദങ്ങളിൽ നിന്നുള്ള ചിന്താധാരകൾ കമ്മ്യൂണിസത്തിലും ഉണ്ടായിരുന്നില്ലേ? സ്വത്ത് സമൂഹത്തിൻേറതാകണമെന്ന് അതും പറയുന്നുണ്ട്. സാമൂഹികമായ അസമത്വത്തിനുള്ള അടിസ്ഥാനം വ്യക്തികൾ സ്വത്തു കൈവശം വയ്ക്കുന്നതാണ്. പക്ഷെ നമുക്കത് വേണ്ടെന്നു വയ്ക്കാൻ സാധിച്ചിട്ടുണ്ടോ? ഇനി ഒരൊററ വഴിയേ അവശേഷിക്കുന്നുള്ളൂ. സന്ന്യാസശ്രേഷ്ഠന്മാരുടെ മാർഗ്ഗം–പ്രാർത്ഥനയുടേയും മനനത്തിൻേറയും മാർഗ്ഗം. നരേഷ് മേത്ത ഇങ്ങനെ പറയുക മാത്രമല്ല, അതുപോലെ ജീവിക്കുകയും ചെയ്യുന്നു. പ്രവചനാതീതനായ, ചിന്തിക്കുന്ന മൃഗമാണ് മനുഷ്യൻ എന്ന് അദ്ദേഹം വിശ്വസിക്കുന്നു. അടിസ്ഥാന പ്രശ്നം മനുഷ്യനെ നേർവഴിക്ക് കൊണ്ടുവരിക എന്നതായിത്തീർന്നിരിക്കയാണ്. അങ്ങനെ സംഭവിക്കാനായി കവിതയ്ക്ക് പ്രാർത്ഥിക്കാനാവും–അദ്ദേഹം കരുതുന്നു.

മനുഷ്യൻ മാറാതെ വിപ്ളവം കൊണ്ട് യാതൊരു ഗുണവുമില്ലെന്ന് മേത്ത വിശ്വസിക്കുന്നു. സാമൂഹിക പരിതോവസ്ഥയിൽ ചില മാററങ്ങൾ വരുത്തുന്നതുകൊണ്ട് മനുഷ്യനിൽ പരിവർത്തനം സാദ്ധ്യമാകുകയില്ല. 'മാർക്സിസത്തിന് ചരിത്രം എഴുപതു കൊല്ലം നൽകി. എന്നിട്ടും മനുഷ്യൻ മാറിയോ?' അദ്ദേഹം ചോദിക്കുന്നു. അസമത്വങ്ങളും സമരങ്ങളുമില്ലാത്ത സാമൂഹിക വ്യവസ്ഥകളില്ല. അതുകൊണ്ട് നിലവിലുള്ള സാഹചര്യങ്ങളനുസരിച്ച് ജീവിക്കാൻ നാം നിർബന്ധിതരാകുന്നു. അപ്പോഴും മനുഷ്യനിൽ മാററം വരുത്താൻ ശ്രമിച്ചുകൊണ്ടിരിക്കണം. മേത്തയുടെ രചനകൾ അതിന് സാക്ഷ്യം വഹിക്കുന്നു.

1992–ലെ ജ്ഞാനപീഠ പുരസ്കാരം നരേഷ് മേത്തയെ തേടിയെത്തുകയായിരുന്നു. ആൾക്കൂട്ടങ്ങളിൽ നിന്നുമൊഴിഞ്ഞ്, കവിതയുടെ ലോകത്തു ജീവിക്കുന്ന നരേഷ് മേത്ത അയൽക്കാർക്കുപോലും അജ്ഞാതനാണെന്നത് ഒരു വാസ്തവമാണ്. അത്രയ്ക്ക് ഒതുങ്ങിക്കൂടിയാണ് അദ്ദേഹം ജീവിക്കുന്നത്. ഒരിക്കൽ അലഹബാദിൽവച്ച് നരേഷ് മേത്തയെ ഒരു എഴുത്തുകാരൻ പരിചയപ്പെട്ടു. സംഭാഷണത്തിനിടയിൽ അദ്ദേഹം ആ എഴുത്തുകാരനെ വീട്ടിലേക്ക് ക്ഷണിച്ചു. തൻെറ വസതി കണ്ടുപിടിക്കാനുള്ള ഏലുകകൾ പറഞ്ഞുകൊടുത്തശേഷം നരേഷ് മേത്ത ഇങ്ങനെ കൂട്ടിച്ചേർത്തു: എൻെറ പേരു ചോദിച്ചാൽ, ഒരുപക്ഷെ എൻെറ വീട് എവിടെയെന്ന് പറഞ്ഞുതരാൻ ആർക്കും സാധിച്ചില്ലെന്നു വരും. ഹിന്ദി സാഹിത്യകാരനായ ഉപേന്ദ്ര അഷക്കിൻെറ വസതിക്കടുത്താണ് എൻെറ താമസം. അദ്ദേഹത്തിൻെറ വീട് ചോദിച്ചാൽ, ആരും അതു കാണിച്ചുതരും. ഇരുപതുകൊല്ലം മുമ്പാണ് ഈ കൂടിക്കാഴ്ച നടന്നത്. ഇന്നും അതുതന്നെയാണ് സ്ഥിതി. ചൗത്ത സൻസാർ എന്ന ഹിന്ദി വാരികയുടെ പത്രാധിപരാണെങ്കിലും ഇൻഡോറിലെ അദ്ദേഹത്തിൻെറ വസതി ഇപ്പോഴും പലർക്കും അജ്ഞാതമാണ്.

പതിന്നാല് കവിതാ സമാഹാരം, മൂന്നു ചെറുകഥാസമാഹാരം, ഏഴു നോവലുകൾ, നാല് നാടകങ്ങൾ, ഒരു യാത്രാവിവരണം–നരേഷ് മേത്തയുടെ സാഹിതീ സപര്യ വളരെ ബൃഹത്താണ്. ദുബത്തെ മസ്തൂൽ, പ്രഥമ ഫർഗുന ഉത്തര കഥ, യേ പാത് അന്ദുഥാ എന്നിവയിൽ അവസാനത്തെ രണ്ടെണ്ണം ഹിന്ദിയിൽ ഇതിഹാസങ്ങളായി ഗണിക്കുന്നു. അടിസ്ഥാനപരമായും മേത്ത ഒരു കവിയാണ്. ഹിന്ദി കാവ്യലോകത്ത് പുതിയൊരു സരണി വെട്ടിത്തുറന്ന വാത്സ്യായൻ എഡിററു ചെയ്ത പുതിയ ഹിന്ദി കവിതകളുടെ നാല് വോള്യങ്ങളിൽ ഉൾപ്പെടുത്തിയിട്ടുള്ള ദൂസരാ സപ്താക് ചേർത്ത സമയ് ദേവതയാണ് മേത്തയുടെ യശസ്സിന് ആധാരം. മനുഷ്യനാണ് ഈ കവിതയിലെ ആധാരശില. അവൻെറ ആത്മസംഘർഷങ്ങളും ആത്മപീഡകളും വിധിയിൽ ഉഴലുന്ന അവൻെറ ജീവിതദുഃഖങ്ങളും ആഴത്തിൽ മനസ്സിലാക്കി ആഖ്യാനം ചെയ്യുന്നതാണ് ഈ കാവ്യം. യാഥാസ്ഥിതികതയും ആധുനികതയും തമ്മിലുള്ള പോരാട്ടമാണ് സൻശയ്കീ ഏക് രാത്. ജീർണ്ണത നേരിടുന്ന സമൂഹത്തിൻെറ വ്യഥകളാണ് ഉത്തരകഥ ആഖ്യാനം ചെയ്യുന്നത്. സമകാലീന കവികളിൽനിന്നും വേറിട്ടു നില്ക്കുന്ന അസ്തിത്വമാണ് നരേഷ് മേത്തയുടെ കാവ്യങ്ങൾക്കുള്ളത്.

ഉത്സവ് എന്ന കൃതിക്ക് 1973–ൽ മദ്ധ്യപ്രദേശ് ഗവൺമെൻറിൻെറ അവാർഡു ലഭിച്ചു. മദ്ധ്യപ്രദേശിലെ ഉന്നത ബഹുമതിയായ ശിഖാർ സധാനവും, ആരണ്യ എന്ന കവിതാ സമാഹാരത്തിന് സാഹിത്യ അക്കാദമി അവാർഡും അദ്ദേഹത്തിന് ലഭിച്ചു. ഇതാ ഇപ്പോൾ പ്രശസ്തമായ ജ്ഞാനപീഠവും അദ്ദേഹത്തെ തേടിയെത്തി.

11–ാം പേജിൽ നിന്നും തുടർച്ച

കൂടിയോ ഒരു പെണ്ണും എന്നെ ഇന്നുവരെ നോക്കിയിട്ടില്ല. അതുകൊണ്ട് ഞാൻ കല്യാണം വേണ്ടെന്നുവച്ചു. പ്രേമത്തോടു ഭയങ്കരമായ വെറുപ്പോ പുച്ഛമോ വിവരമില്ലാത്തവരുടെ മാനസിക ഭാവമാണെന്ന വിചാരമോ എനിക്കില്ല. കല്യാണം കഴിച്ചിട്ടില്ലാത്തതുകൊണ്ട് മരണസമയത്ത് എനിക്ക് ഭാര്യയെ വിട്ടുപോകേണ്ടിവരുമല്ലോ എന്ന ദുഃഖവുമുണ്ടാവില്ല. കല്യാണം കഴിച്ചിരുന്നെങ്കിലും ആ ദുഃഖം ഉണ്ടാകുമായിരുന്നില്ല. കാരണം എനിക്കു വിട്ടുപോകാൻ വയ്യാത്തത്ര അടുപ്പം ഇതുവരെ ആരോടും ഉണ്ടായിട്ടില്ല. ഒന്നിനോടും.''

ചുരുണ്ടിരുണ്ടു നീണ്ടോരു
കുന്തലിൻതുമ്പു കാൺകവേ
മുഖംനോക്കാതെ തന്നേ ഞാൻ
കാമിച്ചേനൊരു പെണ്ണിനെ–എന്ന കവിത 'പെരുംഭ്രാന്തല്ലയോ ഫലം' എന്നിടത്ത് അവസാനിക്കുമ്പോഴും കവിയുടെ മനസ്സ് നിഷേധാത്മകമല്ല. പ്രണയം ആത്മനിഷ്ഠമാണ്. ആത്മനിഷ്ഠങ്ങളൊക്കെ ഒരുതരം ഭ്രാന്ത് തന്നെ. ഇവിടെ ഭ്രാന്തിന് സൂക്ഷ്മമായിട്ടുള്ള എല്ലാം മറന്നുകൊണ്ടുള്ള ലയമെന്നർത്ഥം. മറെറാരു കവിതയിൽ

''നിന്നെക്കണ്ടതും നിന്നോടടുത്തതും
നിന്നെ തൊട്ടതുമൊക്കെയുമോമനേ
ആണ്ടറുതിപ്പരീക്ഷയ്ക്കുറക്കൊഴി
ഞ്ഞാററം തിയറി വായിക്കുമ്പോഴത്രേ''

ആററം തിയറി പഠിക്കുന്നിടത്ത് ഏതൊരു റൊമാൻറിക് ഭാവവുമില്ലെന്ന് മനസ്സിലാക്കുക. ഇങ്ങനെ ശുഷ്ക ശാസ്ത്രം സൃഷ്ടിക്കുന്ന വൈരസ്യത്തിൻെറ വരൾച്ചയിൽ മനസ്സിലുണ്ടാകുന്ന തീവ്രമായ രസ സങ്കല്പം കേവലം തരളമായ പ്രേമമല്ല.

പ്രേമനൈരാശ്യംമൂലം
തൂങ്ങിച്ചാകുവാൻ
മരക്കൊമ്പത്തു കേറിയോനെ
യിറക്കി മണ്ണിൽ നിർത്തി
എന്നിട്ടു ഞാൻ നല്ലൊരു
പത്തലങ്ങോടിച്ചെടു–
ത്തവനെ തല്ലിക്കൊന്നു
വലിച്ചു കുഴിച്ചിട്ടു.

പ്രേമനൈരാശ്യംമൂലം തൂങ്ങിച്ചാകാൻ മരക്കൊമ്പിൽ കയറിയവനെ താഴെ ഇറക്കി നിർത്തി നല്ല വേലിപ്പത്തലൊടിച്ചെടുത്ത് തല്ലിക്കൊന്നു വലിച്ചു കുഴിച്ചുമൂടി എന്നു പറയുമ്പോൾ ആണത്തമില്ലാത്ത ഒരു കാമുകനെപ്പററി മാത്രമല്ല കവി വചനം. ചങ്ങമ്പുഴയുടെ താരള്യദൗർബല്യങ്ങളാർന്ന പ്രണയ സങ്കല്പത്തിൽനിന്ന് മാറി യാഥാർത്ഥ്യത്തിലേക്കുള്ള സഞ്ചാരമാണിവിടെ.

ഒരു വളപ്പൊട്ടുണ്ടെൻ കൈയിൽ
ഒരു മയിൽപ്പീലുയുണ്ടുള്ളിൽ
വിരസനിമിഷങ്ങൾ സരസമാക്കാനിവ
ധാരാളമാണെനിക്കിന്നും.

വളപ്പൊട്ടും മയിൽപ്പീലിയും കൊണ്ട് വിരസനിമിഷങ്ങളെ സരസമാക്കുന്ന ഈ കവിക്ക് ഒരു വിഷയം എടുത്ത് വിസ്തരിച്ച് അതിനെ അപഗ്രഥിച്ച് കഥയും കഥാപാത്രവുമുണ്ടാക്കി രൂപം കണ്ടെത്തി എഴുതുന്ന സമ്പ്രദായമില്ല.

വെളിച്ചത്തിനുള്ളത്ര
കറുപ്പില്ലിരുളിനും.

ഇരുളിന്നൊളിക്കുവാൻ
വെളിച്ചമൊന്നാന്തരം

വിശ്വാസം വെളിച്ചമാ–
ണിരുട്ടുമതുതന്നെ

എന്നീ വരികളിൽ നിൻെറ വിശ്വാസം നിന്നെ രക്ഷിക്കുമെന്നും എല്ലാ വിശ്വാസവും അന്ധമാണെന്നുമുള്ള ബൈബിൾ വാക്യങ്ങളെ ചേർത്തു വായിക്കുക. വാക്കുകളെ വഴിയാധാരമാക്കാതെ അക്ഷരവേദം ചൊല്ലുന്ന കുഞ്ഞുണ്ണിയുടെ തിരുക്കുറൾ ഇതത്രേ.

''ജീവിതം കാണുക. ലോകം കാണുക. ജീവിതം പഠിക്കുക. ആശയം കിട്ടിയാലുടൻ എഴുതാനുള്ള ബദ്ധപ്പാട് കാണിക്കേണ്ടതില്ല. തൊണ്ണൂററിയൊൻപതു ശതമാനം അദ്ധ്വാനവും ഒരു ശതമാനം പ്രചോദനവുമാണ് സാഹിത്യത്തിൻെറ ഉറവിടമെന്ന് സാഹിത്യകാരൻ മനസ്സിലാക്കണം.''









എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**രജനീഷിനോട്** എനിക്കു ബഹുമാനമില്ലെങ്കിലും അദ്ദേഹത്തിൻെറ പല പുസ്തകങ്ങളും ഞാൻ വായിച്ചിട്ടുണ്ട്. തൻെറ സിദ്ധാന്തങ്ങൾക്കു യോജിച്ച കഥകൾ പറയാൻ അദ്ദേഹം പ്രഗല്ഭനാണ്. ഒരിടത്തു അദ്ദേഹം പറഞ്ഞ ഒരുകഥ എൻെറ ഓർമ്മയിലുണ്ട്. പേരുകേട്ട ഒരു ചിത്രകാരൻ മാസ്ററർപീസ് എന്നു കരുതാവുന്ന ചിത്രം വരച്ചിട്ട് കൂട്ടുകാരനായ ഡോക്ടറെ അതു കാണാൻ ക്ഷണിച്ചു. ഡോക്ടർ അദ്ദേഹത്തിൻെറ വീട്ടിൽച്ചെന്നു ചിത്രം പരിശോധിച്ചു. നേരേ മുൻപിൽനിന്നു നോക്കി. ഇടതുവശത്തും വലതുവശത്തും മാറിമാറി നിന്നു നോക്കി. പിറകോട്ടു മാറിനിന്നു വീക്ഷിച്ചു. വളരെ അടുത്തെത്തി നോക്കി. ''എന്തു വിചാരിക്കുന്നു?'' എന്നു ചിത്രകാരൻ ചോദിച്ചപ്പോൾ ''ഡബ്ൾ ന്യുമോണ്യ ആണ്'' എന്നു മറുപടി പറഞ്ഞു. നേരമ്പോക്കിൽ അത്യുക്തിയും അവാസ്തവികതയുമുണ്ടെങ്കിലും ഒരു സത്യം ഒളിഞ്ഞിരിക്കുന്നുണ്ട്. ആർക്കും തന്നിലുള്ളതേ മററുള്ളവരിൽ കാണാനൊക്കൂ. കാണാൻ കൊള്ളാവുന്ന ഒരു യുവതി ഒരു കൈയെഴുത്തു പ്രതിയുമായി എൻെറ വീട്ടിൽ വന്നു ഒരുദിവസം. അതു നോവലാണെന്നും വായിച്ചു നോക്കി നല്ലതാണെങ്കിൽ അവതാരിക എഴുതിക്കൊടുക്കണമെന്നും അഭ്യർത്ഥിച്ചു. എനിക്ക് ഈ ജ്യോത്സ്യമെഴുതാനല്ലാതെ വേറെ ഒരു രചന നടത്താനും സമയമില്ല. എങ്കിലും 'വായിക്കാം. നല്ലതെങ്കിൽ അവതാരിക എഴുതാ''മെന്നു സമ്മതിച്ചു. വായിച്ചു. നല്ല നോവൽ. ഉടനെ ഒററയിരിപ്പിന് അവതാരിക എഴുതിവച്ചിട്ട് അവരെ ടെലിഫോണിൽ വിളിച്ച് അതു വന്നു കൊണ്ടുപൊയ്ക്കൊള്ളാൻ പറഞ്ഞു. അവതാരിക ഞാൻ കൊടുക്കുമ്പോൾ ഇടതുകൈകൊണ്ട് അതു വാങ്ങിക്കൊണ്ട് അവർ വലതുകൈയിലിരുന്ന ഒരു കവർ എൻെറ നേർക്കു നീട്ടി. 'എന്താണിത്?' എന്നു ഞാൻ ചോദിച്ചു. 'അവതാരികയുടെ പ്രതിഫലം' എന്നു മറുപടി. ഞാനതു വാങ്ങാതെ എൻെറ മുറിയിലേക്കു കയറിപ്പോയി. എന്തോ പരുക്കൻ വാക്കുകൾ ഞാൻ പറയുകയും ചെയ്തു. കുററം പറയാനില്ല ആ ചെറുപ്പക്കാരിയെ. അവരുടെ മാനസികനില അതാണ്. ജീവിതത്തെ അവർ വീക്ഷിക്കുന്നത് അത്തരത്തിലാണ്. എനിക്കു സഹാതാപമേ പിന്നീട് അവരോടു തോന്നിയുള്ളു.

സാഹിത്യനിരൂപണത്തെസ്സംബന്ധിച്ചും ഇതു തന്നെയാണു എഴുതാനുള്ളത്. സ്വന്തം ആർജ്ജിത സാഹിത്യസംസ്കാരം അവലംബിച്ചേ നിരൂപകനു മററു കൃതികളെ കാണാനാവൂ. ഇററലിയിലെ ദിനോ ബുററ്സാററി (Dino Buzzati - മരണം 1972–ൽ) എഴുതിയ The Tartar Steppe വിശ്വസാഹിത്യത്തിലെ ഉത്കൃഷ്ടങ്ങളായ നോവലുകളിൽ ഒന്നാണ്. ശോഭാ ഡേയുടെ അശ്ലീല രചനകളിൽ അഭിരമിക്കുന്ന ഖുശ്വന്ത്സിങ്ങ് അതു വായിച്ചാൽ 'ചവറ്' എന്നു പറയും.

## നിരക്ഷരത

**കേ**രളത്തിൽ നൂറിനു നൂറും സാക്ഷരത—വളരെക്കാലമായി ഇതു കേൾക്കുന്നു. ശരിയായിരിക്കാം. എന്നാൽ നമ്മുടെ എല്ലാ സാഹിത്യകാരൻമാരും സാക്ഷരതയുടെ മണ്ഡലത്തിൽ വിഹരിക്കുന്നവരാണോ? അല്ലേയല്ല. കാനം ഈ.ജെ., മുട്ടത്തുവർക്കി ഇവർക്ക് എനിക്കറിയാവുന്ന മലയാളാക്ഷരങ്ങളെക്കാൾ കൂടുതൽ അക്ഷരങ്ങൾ അറിയാമായിരുന്നു. പക്ഷേ സാക്ഷരതയുടെ വലയത്തിനകത്ത് അവർ വർത്തിച്ചിരുന്നില്ല എന്നതിനു തെളിവ് അവരുടെ രചനകൾതന്നെ. ചങ്ങമ്പുഴ കൃഷ്ണപിള്ളയ്ക്കു മലയാളഭാഷയിലെ എല്ലാ അക്ഷരങ്ങളും ഉറച്ചിരുന്നില്ല. ഇടപ്പള്ളി രാഘവൻപിള്ളയുടെ സ്ഥിതിയും അതായിരുന്നു. ചങ്ങമ്പുഴ എനിക്കയച്ച കത്തുകളിൽ എത്രയെത്ര അക്ഷരത്തെററുകൾ! 'അനുഗ്രഹം' എന്നെഴുതേണ്ടിടത്ത് 'അനുഗൃഹം' എന്നേ അദ്ദേഹം എഴുതിയിരുന്നുള്ളു. ഇടപ്പള്ളി രാഘവൻപിള്ളയുടെ ഒരു കത്തിൻെറ ഫോട്ടോപ്രിൻറ് ചങ്ങമ്പുഴ എഡിററ് ചെയ്ത ''ഇടപ്പള്ളി രാഘവൻപിള്ളയുടെ കൃതികൾ'' എന്ന പുസ്തകത്തിലുണ്ട്. 'യാദൃച്ഛികമായി' എന്നതു 'യാദൃചരകമായി' എന്നാണ് അദ്ദേഹം എഴുതിയിട്ടുള്ളത്. 'ക്രിസ്ത്യാനി' അദ്ദേഹത്തിൻെറ കത്തിൽ 'കൃസ്താനി'യായിരിക്കുന്നു. [ക്രൈസ്തവം എന്ന് വാക്കു നോക്കുക. അതിനാൽ ക്രിസ്തു എന്നതു ശരി—ലേഖകൻ] ഇങ്ങനെയെല്ലാമുണ്ടെങ്കിലും ചങ്ങമ്പുഴയും ഇടപ്പള്ളിയും സാക്ഷ

കേരളത്തിൽ നൂറിനു നൂറും സാക്ഷരത... വളരെക്കാലമായി ഇതു കേൾക്കുന്നു. എന്നാൽ നമ്മുടെ എല്ലാ സാഹിത്യകാരൻമാരും സാക്ഷരതയുടെ മണ്ഡലത്തിൽ വിഹരിക്കുന്നവരാണോ? അല്ലേയല്ല.



വി.കെ. മാധവൻകുട്ടി

രതയുടെ ലോകത്തിൽ തലയുയർത്തി നടന്നവരല്ലെന്നു പറയാൻ പററുമോ? പറഞ്ഞാൽ, പറയുന്നവൻ മണ്ടനാവുകയില്ലേ? അപ്പോൾ ഒന്നു വ്യക്തം. എഴുത്തുകാരിൽ പലരെയും നിരക്ഷരരെന്നു ധൈര്യത്തോടെ വിളിക്കാം. ലോകസംഭവങ്ങൾക്കു ഭാവനകൊണ്ടു പരിവർത്തനം വരുത്തി അതുവരെ കണ്ടിട്ടില്ലാത്ത രൂപം നിർമ്മിക്കുന്നവനാണു കലാകാരൻ. സത്യത്തിൻെറ മുഖം കാണിച്ചുതരുന്നവനാണു കലാകാരൻ. സൗന്ദര്യത്തിൻെറ മണ്ഡലത്തിൽ അനുവാചകനെ കൊണ്ടുചെല്ലുന്നവനാണ് കലാകാരൻ. അതു മാന്ത്രികവിദ്യയാണ്. അത് ദേശാഭിമാനി വാരികയിൽ ''തീ അണയുന്നില്ല'' എന്ന ചെറുകഥയെഴുതിയ ശ്രീമതി വി.വി. രുക്മിണിക്ക് ഉണ്ടോ എന്നു വായനക്കാർതന്നെ തീരുമാനിക്കട്ടെ. ഭാര്യയും ഭർത്താവും. സന്തത്യുല്പാദനത്തിനു ഭർത്താവിനു കഴിയില്ല എന്നു വൈദ്യൻെറ അഭിപ്രായം. എങ്കിലും ചികിത്സകൊണ്ട് അയാളുടെ ആ അശക്തി മാറിക്കിട്ടിയേക്കുമെന്നും വൈദ്യൻെറ ഉദീരണം. ഭാര്യ ഗർഭിണിയായി. ഭർത്താവു സംശയിച്ചപ്പോൾ ചാരിത്രശാലിനിയായ ഭാര്യ മണ്ണെണ്ണ വസ്ത്രങ്ങളിൽ ഒഴിച്ചു തീകത്തിച്ചു മരണം വരിക്കുന്നു. അവളുടെ അനുജത്തിയെ അയാൾ ഭാര്യയായി സ്വീകരിക്കുന്നു. അവളിലുണ്ടായ കുഞ്ഞു താഴെക്കിടന്നു കളിക്കുമ്പോൾ അയാൾ പഴയ സംഭവം ഓർമ്മിക്കുന്നു. ഏതാണ്ടൊരു 'പൈങ്കിളി'യായ ഇക്കഥ സക്ഷരതയെയല്ല സാഹിത്യസംബന്ധിയായ നിരക്ഷരതയെയാണ് സ്പഷ്ടമാക്കിത്തരുന്നത്.

## ചോദ്യം, ഉത്തരം

''നിങ്ങൾ ഊളമ്പാറ എന്ന സ്ഥലത്തു പോയിട്ടുണ്ടോ?''

''ഭ്രാന്താശുപത്രിയെയാണോ താങ്കൾ ലക്ഷ്യമാക്കുന്നത്? എങ്കിൽ പോയിട്ടില്ല. കാരണം എന്നെക്കാൾ, നിങ്ങളെക്കാൾ, അവരെ നന്നാക്കാൻ ശ്രമിക്കുന്നവരെക്കാൾ അനുന്മത്തത (sanity) അഴികൾക്കകത്തു കിടക്കുന്ന അവർക്കുണ്ട് എന്നതാണ്. അവരെക്കാൾ ഭ്രാന്തനായ ഞാനെന്തിന് അവിടെ പോകണം?''

''ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെ എല്ലാ മതക്കാർക്കും നമ്മുടെ രാജ്യത്തു കഴിഞ്ഞുകൂടരുതോ?''

''ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെ തന്നെയാണ് നമ്മൾ ജീവിക്കുന്നത്.''

''ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെ എല്ലാ മതക്കാർക്കും നമ്മുടെ രാജ്യത്തു കഴിഞ്ഞുകൂടരുതോ?''

''ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെത്തന്നെയാണ് നമ്മൾ ജീവിക്കുന്നത്.''

''നിങ്ങൾ സ്ത്രീകളെയാകെ നിന്ദിക്കുന്നുവെന്നു അജിത പ്രസംഗിച്ചതായി പത്രത്തിൽ വായിച്ചു. ശരിയാണോ? നിങ്ങൾ സ്ത്രീകളെ ഒന്നടങ്കം ആക്ഷേപിക്കുന്നുണ്ടോ?''

''ഇല്ലല്ലോ. സ്ത്രീകൾ പുരുഷന്മാരെക്കാൾ നല്ലവരാണെന്നേ ഞാൻ പറയാറുള്ളു. ചിലന്തിവല നിറഞ്ഞ്, ചോർന്നൊലിക്കുന്ന കുടിലിൽ സ്നേഹമുള്ള സഹധർമ്മിണിയുമായി താമസിക്കാൻ ചെല്ലു. പുരുഷൻ 'നമുക്കീസ്ഥലം വേണ്ട' എന്നു പറയും. സ്ത്രീ ഏതാനും നിമിഷംകൊണ്ട് ആ നരകത്തെ സ്വർഗ്ഗമാക്കി മാററും. അതാണ് സ്ത്രീയുടെ കഴിവ്. ശ്രീമതി അജിത തെററിദ്ധരിച്ചു പറഞ്ഞതാണ്.''

''സത്യം എന്നൊന്ന് ഉണ്ടോ?''

''മാർക്സിൻെറ ഡയലക്ററിക്സ് ശരിയാണെങ്കിൽ സത്യത്തിൽത്തന്നെ അതിനെ എതിർക്കുന്ന കള്ളവും ഉണ്ടായിരിക്കണമല്ലോ.''

''വേശ്യകൾ പെട്ടെന്നു പിണങ്ങുന്നത് എന്തുകൊണ്ട്?''

''എനിക്കവരെ പരിചയമില്ല. പിന്നെ വീട്ടിൽ എന്നും വിദ്യുച്ഛക്തി വേണമെങ്കിൽ മാസം തോറും കൃത്യസമയത്തു പണം അടയ്ക്കണമല്ലോ.''

''പല്ലുതേച്ചു തീരുന്നതുവരെ ററാപ് തുറന്നുവച്ചു വെള്ളം നഷ്ടപ്പെടുത്തുന്നവർ ജലക്ഷാമത്തെക്കുറിച്ചു പരാതി പറയുന്നതിൻെറ അനൗചിത്യത്തെക്കുറിച്ചു ലാറി ബേക്കർ പറഞ്ഞിരിക്കുന്നല്ലോ. നിങ്ങൾ എന്തു പറയുന്നു?''

''അദ്ദേഹം പറഞ്ഞതു ശരി. അതിനെക്കാൾ ക്രൂരമായ ഒരേർപ്പാടുണ്ട്. പരിചാരികമാർ ററാപ് തുറന്നുവച്ചു വസ്ത്രങ്ങൾ കഴുകുന്നതു കണ്ടിട്ടുണ്ടോ? വെള്ളം തൊട്ടി കവിഞ്ഞു താഴത്തേക്കു പൊയ്ക്കൊണ്ടിരിക്കും. വസ്ത്രങ്ങൾ പിഴിഞ്ഞ് വെയിലത്ത് ഉണക്കാൻ കൊണ്ടിടുമ്പോഴും അവർ ററാപ് അടയ്ക്കുകയില്ല. പരിചാരികമാരാണ് വെള്ളക്കരം കൂട്ടാൻ കാരണക്കാരികൾ.''

''നിങ്ങൾ ശ്രീ. പുനത്തിൽ കുഞ്ഞബ്ദുള്ളയുടെ 'മരുന്ന്' എന്ന നോവൽ ഏതോ പടിഞ്ഞാറൻ കൃതിയുടെ മോഷണമാണെന്നു പ്രഖ്യാപിച്ചതായി മലയാള മനോരമയിലെ 'വാചകമേള'യിൽ കണ്ടല്ലോ? ശരിയാണോ?''

''ഞാനങ്ങനെ പറഞ്ഞില്ല. വൈക്കം മുഹമ്മദ് ബഷീർ അങ്ങനെ പറഞ്ഞതായി എവിടെയോ കണ്ടു. ആ അഭിപ്രായം തെററാണെന്നും 'മരുന്ന്' മൗലികമായ കൃതിയാണെന്നും ഞാൻ ഈ പംക്തിയിൽത്തന്നെ എഴുതിയിരുന്നു. 'വാചകമേള'യിൽ വാക്യങ്ങൾ എടുത്തെഴുതുന്ന സുഹൃത്തിനു പററിയ തെററാണത്.''

''നിങ്ങൾ സാഹിത്യകൃതികൾ വായിച്ചു കരയാറുണ്ടോ?''

''സാഹിത്യകൃതികൾ വായിച്ചു കരയുന്നതു പത്താംതരം സഹൃദയത്വമാണ്. എങ്കിലും ഇന്നലെ എൻെറ പേരക്കുട്ടി ''ചിന്താവിഷ്ടയായ സീത''യിലെ ചില ശ്ലോകങ്ങൾ ഈണത്തിൽ വായിക്കുന്നതു കേട്ടപ്പോൾ എൻെറ മിഴികൾ ആർദ്രങ്ങളായി. ഞാൻ കവിക്കു നന്ദി പറഞ്ഞു. ലൗകിക ശോകമല്ലായിരുന്നു എൻേറത്.''

## ''സംസ്കാര കേരളം''

കേരള സർക്കാരിൻെറ സാംസ്കാരിക വകുപ്പ് പ്രസാധനം ചെയ്യുന്ന 'സംസ്കാര കേരളം' എന്ന ത്രൈമാസികം ഒന്നിനൊന്നു അധഃപതിച്ചു വരുന്നു. ശ്രീ. പി. ഗോവിന്ദപ്പിള്ള ഒരിക്കൽ പറഞ്ഞതുപോലെ 'പോർകൊങ്കസ്സാഹിത്യ' മായിരുന്ന ഈ പ്രസാധനത്തെ മാന്യമായ നിലയിൽ എത്തിച്ചത് ശ്രീ. പഴശ്ശി പ്രഭാകരനായിരുന്നു. ഇന്ന് അത് പോർകൊങ്കസ്സാഹിത്യമല്ല. അതിനെക്കാൾ കെട്ട വേറെയെന്തോ ആണ്. പുതിയ ലക്കത്തിൽ വയലാർ രാമവർമ്മ, എൻ. ശ്രീകണ്ഠൻനായർ, ഡോക്ടർ കെ. രാഘവൻ പിള്ള, പി.കെ. വിക്രമൻനായർ ഇവർ ജീവിച്ചിരുന്ന കാലത്ത് എഴുതിയവയെല്ലാം വീണ്ടും അച്ചടിച്ചു വച്ചിരിക്കുന്നു. ഒരിക്കൽ മഷിപുരണ്ടു വന്ന രചനകളെ വീണ്ടും മഷിപുരട്ടി കേരളീയർക്കു നല്കേണ്ടതുണ്ടോ എന്ന് സർക്കാർ ആലോചിക്കേണ്ടിയിരിക്കുന്നു. 'സംസ്കാര കേരള'ത്തിൻെറ പ്രസാധകർ കൈനീട്ടിയാൽ കൈകൊടുക്കുന്ന എഴുത്തുകാർ കേരളത്തിൽ ഇല്ലാതില്ല. അവർ സ്വർഗ്ഗത്തിലേക്കു കൈ വലിച്ചുനീട്ടി വയലാർ രാമവർമ്മ തുടങ്ങിയവർക്കു ഷെയ്ക് ഹാൻഡ് കൊടുക്കേണ്ടതില്ല. ഞാനിത്രയും എഴുതിക്കഴിഞ്ഞാൽ ചില വൃത്തികെട്ടവന്മാർ പറയും എഡിററർ എന്നോടു ലേഖനം ചോദിക്കാത്തതുകൊണ്ടാണ് ത്രൈമാസികത്തെ കുററപ്പെടുത്തുന്നതെന്ന്. അവരുടെ അറിവിലേക്കായി പറയട്ടെ. മാന്യരാണ് ത്രൈമാസികത്തിൻെറ അധിപന്മാർ. അവരിൽ ചിലർ സൗജന്യത്തോടെ എൻെറ വീട്ടിലെത്തുകയും ലേഖനം ചോദിക്കുകയും ചെയ്തു. ഞാൻ എഴുതിയില്ല എന്നേയുള്ളു. കാരണം അതിൽ പ്രതിപാദിക്കേണ്ട വിഷയങ്ങളിൽ എനിക്കു പാണ്ഡിത്യമില്ല എന്നത് ഒന്ന്. രണ്ടാമതായി പറയാനുള്ളത് സർക്കാർ ഏർപ്പാടായതുകൊണ്ട് പ്രതിഫലം തുച്ഛമാണ് എന്നത്. ആ തുച്ഛമായ തുകയും കാലമേറെക്കഴിഞ്ഞാലേ കിട്ടുകയുള്ളു. ലേഖനമെഴുതിക്കൊടുത്തിട്ട് അതിൻെറകൂടെ മുദ്രപ്പത്രത്തിൽ ഇങ്ങനെയും എഴുതിക്കൊടുക്കേണ്ടി വരും:- ''എൻെറ ഈ ലേഖനത്തിനുള്ള പ്രതിഫലമായ ഇരുപത്തയ്യായിരം നയാപൈസ എൻെറ മരണത്തിനുശേഷം എൻെറ പേരക്കുട്ടിയുടെ പേരക്കുട്ടിക്കു കൊടുക്കണമെന്ന് അപേക്ഷിക്കുന്നു.''

''പത്രഭാഷയിൽ പറയട്ടെ:- ''അഭിവന്ദ്യനായ സാംസ്കാരിക വകുപ്പുമന്ത്രിയുടെ സത്വരശ്രദ്ധ ഈ പ്രസാധത്തിൽ പതിയേണ്ടിയിരിക്കുന്നു.''

## തുർഗെന്യഫ്

അസാമാന്യ പ്രതിഭാശാലിയായ ഐവാൻ സെർഗെയവിച്ച് തുർഗെന്യഫിനെക്കുറിച്ച് (Ivan Sergeevich Turgenev 1818-83) നോവലിസ്ററ് ഐവാൻ ഗൊൺചാറൊഫ് (Ivan Goncharov 1812-91) എഴുതിയ ഒരു ലേഖനം ഞാൻ വായിച്ചിട്ടുണ്ട്. പരിചയപ്പെട്ടാലുടനെ my dear chap എന്നു പറഞ്ഞു തുർഗെന്യഫ് അയാളുടെ തോളിൽ കൈവയ്ക്കും. സ്നേഹത്തോടെ സംസാരിക്കും, എന്തും വാഗ്ദാനം ചെയ്യും. എന്നാൽ പിരിഞ്ഞുകഴിഞ്ഞാൽ അദ്ദേഹം ഉടനെ അയാളെ മറക്കും. പിന്നെക്കാണുന്ന ആളിനോട് അതേ രീതിയിൽത്തന്നെ പെരുമാറും. അയാളെയും അടുത്തക്ഷണത്തിൽ മറക്കും. വീട്ടിലേക്കു ക്ഷണിക്കും. ചെന്നാൽ അദ്ദേഹം വേറെ വല്ലയിടത്തും പോയിരിക്കും. അയാളെ പിന്നീടു കാണുമ്പോൾ കുററക്കാരനെന്ന രീതിയിൽ സ്വന്തം തലയിൽ കൈയമർത്തി ലജ്ജയോടും ആർജ്ജവത്തോടും അയാളെ നോക്കും. പക്ഷേ സ്വന്തം കാര്യമാണെങ്കിൽ ഒരു വീഴ്ചയും വരുത്തുകയുമില്ല. ഇതെല്ലാമാണ് തുർഗെന്യഫിൻെറ സ്വഭാവമെങ്കിലും റഷ്യ കണ്ട പ്രതിഭാശാലികളിൽ സുപ്രധാനനായിരുന്നു അദ്ദേഹം. തുർഗെന്യഫിൻെറ ഗദ്യകവിതകളെക്കുറിച്ചും അവ മലയാളത്തിലേക്കു തർജ്ജമ ചെയ്ത ഡോക്ടർ മാർക്കോസിനെക്കുറിച്ചുമാണ് പ്രഫെസർ എം.കെ. സാനു ഇത്തവണ കുങ്കുമം വാരികയിൽ എഴുതിയിരിക്കുന്നത്. തുർഗെന്യഫിൻെറ വിശിഷ്ടമായ 'ശ്വാനൻ' എന്ന ഗദ്യകവിതയുടെ മലയാളം തർജ്ജമ നല്കിയിട്ടു സാനു അതിനെ വ്യാഖ്യാനിച്ചിട്ടുമുണ്ട്. V.S. Pritchett എഴുതിയ ''The Gentle Barbarian, The Life and Work of Turgenev'' എന്ന പുസ്തകത്തിൽ ഈ കാവ്യത്തിൻെറ തർജ്ജമയുള്ളത് ഇവിടെ പകർത്തട്ടെ.

Outside a fearful storm is
howling
The dog sits in front of me
and looks me straight in the face
He wants, it seems, to tell me
something. He is dumb.
He is without words, he does not understand—himself—but I understand him. I understand that at this instant there is living in him and me the same feeling, that there is no difference between us. We are the same, in each of us burns and shines the trembling spark.

Death sweeps down, with a wave of its chill broad wind...
And the End!
Who can then discern what was the spark that glowed in each of us. No We are not beast and man that glance at each other. They are the eyes of equals, those eyes revelted on one another. And in each of these, in the beast and in the man, the same life huddles up in fear close to the other.

ടോൾസ്റ്റോയിയോ തൂല വൈസ് ഗവർണർ ഉറുസോവോ ശ്വാനനോടും മനുഷ്യനോടും മരണത്തോടുമുള്ള തുർഗെന്യഫിൻെറ മാനസികനിലയോടു യോജിച്ചില്ല എന്നു ഗ്രന്ഥകാരൻ പറയുന്നു. വിശ്വസാഹിത്യത്തിലെ ഒരു രത്നമെടുത്തു മലയാളികളെ കാണിച്ച പ്രഫെസർ സാനു അഭിനന്ദനാർഹൻതന്നെ.



തുർഗെന്യഫ്

## ഇങ്ങനെ വേണം

1) ക്ളീഷിയിൽ എഴുപതു വയസ്സുള്ള യാചകൻ വിശന്നു മരിച്ചു. അയാളുടെ മെത്തയ്ക്കു താഴെ രണ്ടായിരം ഫ്രാങ്സ് ഒളിച്ചു വച്ചിരുന്നു. എന്നിരുന്നാലും ആരും സാമാന്യകരണം നടത്തരുത്.

2) ശവപ്പെട്ടിയുടെ പിറകേ അയാൾ നടന്നു. പക്ഷേ ശവപ്പറമ്പിലെത്തിയില്ല അയാൾ. വഴിക്കുവച്ചു മരണം അയാളെ പിടികൂടി.

3) വീട്ടിൽ യജമാനൻ ഇല്ലാതിരുന്നപ്പോൾ പരിചാരകൻ ഒരു സ്ത്രീയെ രസിപ്പിച്ചു. അവളെയൊഴിച്ചു മററെല്ലാം അവൻ കടത്തിക്കൊണ്ടു പോയി.

4) മരിക്കുന്നെങ്കിൽ ജോൺ ഒഫ് ആർക്കിനെപ്പോലെ മരിക്കണം എന്നു പറഞ്ഞ് ഒരുത്തൻ സ്വന്തം മരസ്സാമാനങ്ങൾ കൂട്ടിവച്ച് പട്ടടയുണ്ടാക്കി. പക്ഷേ ഫയർ ബ്രിഗേഡ് അയാൾക്കു തടസ്സമുണ്ടാക്കി.

ഫ്രഞ്ച് കഥാകാരൻ ഫെനെയൊങ്ങിൻെറ കൊച്ചു കഥകളാണ് ഇവ. എഴുതുന്നുവെങ്കിൽ ഇതുപോലെ എഴുതണം. ശ്രീ. അയ്മനം ജോൺ കലാകൗമുദിയിൽ എഴുതിയപോലെ എഴുതരുത് (രണ്ടു കൊച്ചു കഥകൾ)



രജനീഷ്

## ഇരുട്ടിൽ എത്ര ഭേദം!

ചെറുകഥകൾ റിപോർട്ടാകരുത്, ജീവിതസംഭവങ്ങൾ നമ്മളിൽ ഉളവാക്കുന്ന അനുഭൂതികളായിരിക്കണം അവയെന്നു കോൺറഡ് പറഞ്ഞതിനോടാണ് ഞാൻ യോജിക്കുക. ചെറുകഥ വായിക്കുന്നവൻ സംഭവങ്ങൾ അകക്കണ്ണു കൊണ്ടു കാണണം. ഈ കാഴ്ചയില്ല ശ്രീ. അഷ്ടമൂർത്തിയുടെ "നീലാണ്ട വല്യച്ചന്റെ തിരോധാനം" എന്ന വിരസമായ വിവരണത്തിൽ. ഇതു വായിച്ചിട്ട് എനിക്കാകെ മനസ്സിലായ് വല്യച്ചൻ ഇച്ചമ്മയെപ്പിടിച്ചു മടിയിലിരുത്തി എന്നതു മാത്രമാണ്; ഇച്ചമ്മയെ വീട്ടിലയച്ചു എന്നും മനസ്സിലായി. (ഇച്ചമ്മയെന്നാൽ അർത്ഥമെന്തെന്നു തിരുവനന്തപുരത്തുകാരനും നായർ ജാതിയിൽ ജനിച്ചുപോയവനുമായ എനിക്കറിഞ്ഞുകൂടാ) സങ്കീർണ്ണവും 'ക്ളംസി'യുമായ (അവലക്ഷണമായ) വാക്യങ്ങളുടെ നിവേശനം. തലവേദനയുളവാക്കുന്ന ദേശ്യപദപ്രയോഗങ്ങൾ. എല്ലാംകൊണ്ടും അനുവാചകനെ പീഡിപ്പിക്കുന്ന ഒരു രചന. ഇതു എഴുതി മനുഷ്യരെ കഷ്ടപ്പെടുത്തുന്നതിനെക്കാൾ നല്ലത് അനുവാചകരെ പിടിച്ചഞ്ഞു കിടത്തി ഇരുമ്പുലക്കകൊണ്ട് ഉരുട്ടുകയാണ്. ആരറിഞ്ഞു അഷ്ടമൂർത്തി കഴിഞ്ഞ ജന്മം പൊലിസ് ഡിപാർട്ട്മെൻറിലായിരുന്നില്ലെന്ന്. (കഥ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ)

## പുതിയ പുസ്തകം

Colonel Yule-ൻെറ Hobson-Jobson നിഘണ്ടുവിനെ വാഴ്ത്താത്ത നിരൂപകരില്ല. സൽമാൻ റുഷ്ദിപോലും പ്രശംസ വാരിക്കോരിച്ചൊരിഞ്ഞു. ആ നിഘണ്ടു അതർഹിക്കുന്നുണ്ടുതാനും. ഹോബ്സൺ–ജോബ്സന് അനുബന്ധമെന്നോ പരിശിഷ്ടമെന്നോ കരുതാവുന്ന വേറൊരു നിഘണ്ടു ഇപ്പോൾ പ്രസാധനം ചെയ്തിരിക്കുന്നു. Hanklyn—Janklin എന്നാണ് അതിൻെറ പേര്. നിഘണ്ടു തയ്യാറാക്കിയത് Nigel B. Hankin (Banyan Books, New Delhi) ഹോബ്സൺ—ജോബ്സൻപോലെ ഇതു വിദഗ്ദ്ധനോചിതമല്ല. ഒരളവിൽ ഉപരിപ്ളവമാണെന്നും പറയാം. എങ്കിലും ഈ നിഘണ്ടു അതിൻേറതായ രീതിയിൽ നിഘണ്ടുതന്നെയാണ്. പുസ്തകത്തിൻെറ സ്വഭാവം കാണിക്കാൻ ചില ഉദാഹരണങ്ങൾ നല്കാം:-

1. Mufti. n. Urdu

A Muslim expert in Islamic law The word is acknowledged to be the origin of mufti in English (meaning civil clothes for one normally in uniform) but there seems to be no explanation for the transition.

2. Bandobast/Bundobast. n. Urdu-

An arrangement to do something: organisation, as in the english sentence: the police bandobast (on a certain occasion) was very good. In the Mogul and British administrations, a land settlement.

3. Kabuliwala. n. Urdu:-

Man from Kabul. Once, an itinerant money-lender of small sums, from Afghanistan, or atleast a Pathan. The Kabuliwala of today is a pedlar, particularly of pistas. (dried fruits and nuts.)

ഏതു വസ്തുവും ഏഴുവർഷം സൂക്ഷിച്ചുവച്ചിരുന്നാൽ ഒരിക്കൽ പ്രയോജനപ്പെടുമെന്നാണല്ലോ വിശ്വാസം. ചിലപ്പോൾ ദിവസവും പ്രയോജനപ്പെട്ടേക്കാവുന്ന നിഘണ്ടുവാണിത്.

## വി.കെ. മാധവൻകുട്ടി

ശ്രീ. വി.കെ. മാധവൻകുട്ടി "ഓർമ്മകളുടെ വിരുന്നി"ൽ ആലേഖനം ചെയ്യുന്ന ദേശത്തു പാരുഷ്യമുണ്ട്, മൃദുത്വമുണ്ട്. അസംസ്കൃത സ്വഭാവവും സംസ്കൃതസ്വഭാവവും അവിടെ 'ഹസ്തേന ഹസ്തതലമാത്ത സുഖം', ഗ്രഹിച്ച് വർത്തിക്കുന്നു. വിവിധ വർണ്ണങ്ങളാർന്ന പൂക്കൾ. ചിലതിനു നിറമേയില്ല. മററു ചിലതിനു ഉജ്ജ്വലത. എങ്കിലും അവയെയെല്ലാം കൂട്ടിയിണക്കുന്ന ഒരു നാരുണ്ട്. അതാണ് മനുഷ്യത്വം. അതിലൂന്നിക്കൊണ്ട് മാധവൻകുട്ടി ഒരു ദേശത്തിൻെറ ചിത്രം വരയ്ക്കുന്നു. തിരുവോണനാളിൽ വിദ്യുച്ഛക്തി ദീപങ്ങളാൽ അലംകൃതങ്ങളായ രാജകീയസൗധങ്ങൾ കണ്ടു നമ്മൾ അദ്ഭുതപ്പെട്ടേക്കും. ഗ്രാമപ്രദേശത്ത് സ്വച്ഛമായി ഒഴുകുന്ന കൊച്ചു നദിയുടെ തീരത്ത് അക്കരെച്ചെല്ലാനായി രാത്രിയിൽ നെയ്ത്തിരി കത്തിച്ചുപിടിച്ചുകൊണ്ടു വഞ്ചിക്കാരനെ കാത്തിരിക്കുന്ന ആളിൻെറ രൂപം ദ്രഷ്ടാവിന് അദ്ഭുതവികാരമല്ല ഉളവാക്കുക. കാരുണ്യവും സ്നേഹവുമാണ് ഉല്പാദിപ്പിക്കപ്പെടുക. ആ ദയയോടും സ്നേഹത്തോടുംകൂടി 'ഓർമ്മകളുടെ വിരുന്നി'ൽ വി.കെ. മാധവൻകുട്ടി നില്ക്കുന്നു. പ്രകൃതിവസ്തുക്കളെ ഏതു വിധത്തിലും ഉപയോഗിക്കാം. കള്ളക്കടത്തുകാരനു പൂർണ്ണചന്ദ്രൻ കടലിൽ വെള്ളിവെളിച്ചം ചിതറിക്കൊടുക്കും. അഭിസാരികയ്ക്ക് അതു വഴി കാണിച്ചുകൊടുക്കും. പെൺകുട്ടികൾക്കു മുററത്തു നൃത്തം വയ്ക്കാൻ അതു പ്രഭ പ്രസരിപ്പിക്കും. ഊഞ്ഞാലാടുന്ന സുന്ദരിയുടെ തലമുടിയിൽ അതു മുല്ലപ്പൂമാല ചാർത്തിക്കൊടുക്കും. ഗ്രാമജീവിതവും ഇതുപോലെയാണ്. ദേശചരിത്രകാരൻ മനുഷ്യത്വത്തിൻെറ സൗന്ദര്യം ചിത്രീകരിക്കുന്നു.

## നിരീക്ഷണം

നീക്കോസ് കാസാൻദ് സാക്കീസിൻെറ Report to greco എന്ന ആത്മകഥ വായിച്ചിട്ടു കാലമേറെയായിരിക്കുന്നു. പുസ്തകവും കൈയിലില്ല. അതുകൊണ്ട് ഓർമ്മ മാത്രമാണ് അവലംബം. കാസാൻദ് സാക്കീസിൻെറ വീട്ടിലെ മുന്തിരിയാകെ ആരോ രാത്രി മോഷ്ടിച്ചു കൊണ്ടുപോയി. അതറിഞ്ഞ് അദ്ദേഹത്തിൻെറ അമ്മ കരഞ്ഞു. മകൻ ദുഃഖത്തോടെ അച്ഛനോടു പറഞ്ഞു:- അച്ഛാ നമ്മുടെ മുന്തിരിയാകെ പോയി. അച്ഛൻെറ മറുപടി ഇങ്ങനെയായിരുന്നു:- "പക്ഷേ നമ്മൾ പോയില്ലല്ലോ!" തിരുവനന്തപുരത്ത് വിദഗ്ദ്ധനായ ഒരു ഡോക്ടറുണ്ട്. അദ്ദേഹം വൃദ്ധനായി. എങ്കിലും രോഗികളുടെ പ്രവാഹമാണ് അദ്ദേഹത്തിൻെറ അടുത്തേക്ക്. ഓരോ രോഗിയും കവറിൽ കറൻസിനോട്ടുകൾ വച്ച് ഡോക്ടറുടെ മേശപ്പുറത്തു വയ്ക്കും. ചിലർ വെറും കവറായിരിക്കും വയ്ക്കുക. ഡോക്ടർ ഒന്നും തൊടുകപോലും. ചെയ്യില്ല. പിന്നീട് ബന്ധുക്കൾ അവ എടുത്തുകൊണ്ടു പോകും. ഡോക്ടറുടെ മേശപ്പുറത്തു കിടക്കുന്ന തടിച്ച കവറുകളിൽ ചിലതു ചില രോഗികൾ അദ്ദേഹമറിയാതെ എടുത്തുകൊണ്ടു പോകുന്നതും വിരളമല്ല. ഡോക്ടർ അത് അറിയുമെങ്കിലും അറിഞ്ഞതായി ഭാവിക്കില്ല. ഒരിക്കൽ ഒരഭ്യുദയകാംക്ഷി അദ്ദേഹമത് അറിയുന്നില്ലേ എന്നു ചോദിച്ചു. അദ്ദേഹം മറുപടി പറഞ്ഞത് ഇപ്രകാരം:- "ഞാൻ അറിയുന്നുണ്ട്. സാരമില്ല. അവർ അവയെടുത്തു കൊണ്ടുപോകുന്നതുകൊണ്ട് ഞാൻ ഞാനല്ലാതെയാകുമോ?"

ബുദ്ധനെ ഒരാൾ അസഭ്യപദങ്ങൾകൊണ്ടു മൂടി. അദ്ദേഹം അയാളോടു ചോദിച്ചു. "ഗൃഹനായകൻ എനിക്കു ഭക്ഷണം തരുന്നു. ഞാനതു വേണ്ടെന്നു പറയുന്നു. അപ്പോൾ ഭക്ഷണം ആരുടേത്?" ബുദ്ധൻെറ ശത്രു മറുപടി നല്കി:- "ഗൃഹനായകൻേറതുതന്നെ." ബുദ്ധൻ വീണ്ടും:- "നിങ്ങളുടെ അസഭ്യപദവർഷം ഞാൻ സ്വീകരിക്കുന്നില്ല. അപ്പോൾ ആ പദങ്ങൾ ആരുടേത്?"

ഇതാവണം ജീവിതത്തെസ്സംബന്ധിച്ച നമ്മുടെ നിലപാട്.



സാഹിത്യകൃതികൾ വായിച്ചു കരയുന്നത് പത്താംതരം സഹൃദയത്വമാണ്. എങ്കിലും ഇന്നലെ എൻെറ പേരക്കുട്ടി "ചിന്താവിഷ്ടയായ സീത"യിലെ ചില ശ്ളോകങ്ങൾ ഈണത്തിൽ വായിക്കുന്നതു കേട്ടപ്പോൾ എൻെറ മിഴികൾ ആർദ്രങ്ങളായി. ഞാൻ കവിക്കു നന്ദി പറഞ്ഞു. ലൗകികശോകമല്ലായിരുന്നു എൻേറത്.

35-ാം പേജിൽ നിന്നും തുടർച്ച

സാക്ഷിയായ സഫ്ദർഹഷ്മി. സഫ്ദർ ഹഷ്മിയും സംഘവും നാടകമവതരിപ്പിക്കുവാൻ ചേരിപ്രദേശങ്ങളിലേക്കു ചെല്ലുമ്പോൾ കോൺഗ്രസ്സുകാർ സ്ഥലത്തെ പൊലീസുകാരെ ഉപയോഗിച്ച് നാടകാവതരണം തടയും. അല്ലെങ്കിൽ നാടകം നടക്കുന്ന സ്ഥലത്തേക്ക് പട്ടിയേയോ പശുവിനേയോ ഓടിച്ചുകയറ്റി രംഗം അലങ്കോലപ്പെടുത്തും. നിവൃത്തിയില്ലാതെവരുമ്പോൾ നാടകസംഘം നിരാഹാരമാരംഭിക്കും. ഉത്തരേന്ത്യൻ ചേരിപ്രദേശങ്ങളിൽ നിന്നും ജനനാട്യമഞ്ചിനും സഫ്ദർഹഷ്മിക്കും ലഭിച്ചുപോന്ന വമ്പിച്ചപിന്തുണ തകർക്കാൻ മരണം ഏറ്റവും നല്ല പരിഹാരമാണെന്ന് തിരിച്ചറിഞ്ഞ കോൺഗ്രസ്സ് 1988 ഡിസംബർ 31-ാം തീയതി ഘാസിയാബാദിലെ ഒരു ചേരിപ്രദേശത്ത് നാടകം കളിച്ചുകൊണ്ടിരിക്കെ അതിക്രൂരമായി സഫ്ദർഹഷ്മിയെ കൊലപ്പെടുത്തി. ഈ രാജ്യത്തിൻെറ കൊട്ടിഘോഷിക്കപ്പെടുന്ന ജനാധിപത്യത്തേയും സ്വാതന്ത്ര്യത്തേയുമോർത്ത് നാം ലജ്ജിക്കുക.

പുതിയ സഭാതീരുമാനം വന്നതോടെ നാടകമവതരിപ്പിക്കും മുമ്പ് സ്ക്രിപ്റ്റ് സ്ഥലം ഹെഡ്കോൺസ്റ്റബിളിനു നൽകണം. അയാൾക്ക് തോന്നിയാൽ നാടകമവതരിപ്പിക്കാൻ അനുവദിക്കും. ഇനി അനുവദിച്ചാൽ തന്നെ സ്ക്രിപ്റ്റിലുള്ള പല സംഭാഷണങ്ങളും പറഞ്ഞുകൂടാ, പലരംഗങ്ങളും ഒഴിവാക്കണം. നിരോധനത്തിൻേറയും ഇതര അക്രമങ്ങളുടേയും ഈ സന്ദർഭത്തിലാണ് ദൗർഭാഗ്യകരമായി ഒരു കൊലപാതകം സംഭവിച്ചത്. കെ.പി.എ.സിയുടെ കൺവീനറായ കൊടാകുളങ്ങര വാസുപിള്ള ഈ കൊലപാതകക്കേസിൽ പ്രതിയായി. തികച്ചും യാദൃച്ഛികമായുണ്ടായ ഈ സംഭവം കെ.പി.എ.സിക്കുമേൽ കൂടുതൽ ദുരിതം കെട്ടിവച്ചു.

കൊടാകുളങ്ങര വാസുപിള്ളയും അദ്ദേഹത്തിൻെറ അനിയൻ പ്രഭാകരൻപിള്ളയും ചവറയിലെ മറ്റൊരു പ്രമാണിയായിരുന്ന മധുസൂദനൻ നായരും അടുത്തസുഹൃത്തുക്കളായിരുന്നു. എന്നാൽ അക്കുറിനടന്ന ഇലക്ഷൻ ഇവർക്കിടയിൽ ഒരു ചേരിതിരിവ് സൃഷ്ടിച്ചു. മധുസൂദനൻ നായർ കോൺഗ്രസ്സിനുവേണ്ടിയും വാസുപിള്ളയും പ്രഭാകരനും കമ്മ്യൂണിസ്റ്റ് പാർട്ടിക്കുവേണ്ടിയും പ്രവർത്തിച്ചുകൊണ്ടിരിക്കെ ചവറ ചന്തമുക്കിൽ വച്ച് മധുസൂദനൻനായരും പ്രഭാകരനും തമ്മിൽ ഒരു വാക്കേറ്റമുണ്ടായി. വാക്കേറ്റം അവസാനിച്ചത് കത്തിക്കുത്തിലായിരുന്നു. പ്രഭാകരൻ അപകടകരമായി കുത്തേറ്റനിലയിൽ ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ടു. ഈ സംഭവത്തോടെ ഇവർക്കിടയിലെ വൈരാഗ്യം കൂടുതൽ രൂക്ഷമായി. ഒരുദിവസം നാടകം കഴിഞ്ഞ് കെ.പി.എ.സിയുടെ വണ്ടി വാസുപിള്ളയുടെ വീട്ടിൽ കയറ്റിയിടുന്ന സന്ദർഭത്തിലാണ് ആരോഒരാൾ, പ്രഭാകരൻ മധുസൂദനൻനായരെ കൊല്ലാനോടിക്കുന്നുവെന്ന വാർത്ത വാസുപിള്ളയെ അറിയിച്ചത്. അത് തടയാനായി കെ.പി.എ.സിയുടെ വണ്ടിയിൽ തന്നെ വാസുപിള്ള ചന്തമുക്കിലേക്കു പുറപ്പെട്ടു. പോകുംവഴി മധുസൂദനൻനായരും പ്രഭാകരനും വണ്ടിക്കെതിരെവരുന്നതുകണ്ടു. വണ്ടിയിൽ നിന്നിറങ്ങി അനിയനെ തടയാൻ ശ്രമിക്കുന്നതിനുമുമ്പുതന്നെ മധുസൂദനൻ നായർ ആക്രമിക്കപ്പെട്ടു. എന്നുമാത്രമല്ല ഏതാനും നിമിഷങ്ങൾക്കകം അയാൾ അന്ത്യശ്വാസം വലിക്കുകയും ചെയ്തു. ഈ സംഭവത്തിൽ വാസുപിള്ള ഒന്നാംപ്രതിയായി. തീർന്നില്ല സംഭവസ്ഥലത്ത് കിടക്കുന്നത് കെ.പി.എ.സിയുടെ വണ്ടിയാണ്. ചുരുക്കത്തിൽ നാടകത്തിനുശേഷം കെ.പി.എ.സി പ്രവർത്തകരും വാസുപിള്ളയും ചേർന്ന് മുൻകൂർ നിശ്ചയിച്ചാവിഷ്ക്കരിച്ച ഒരു കൊലപാതകമായി ഈ സംഭവം വ്യാഖ്യാനിക്കപ്പെട്ടു. കമ്മ്യൂണിസ്റ്റാക്കിക്കും അവതരിപ്പിക്കുന്നവർക്കുമെതിരെ അടിക്കാൻപറ്റിയ ഏറ്റവും നല്ല വടിയായി ഈ സംഭവം മാറി. കെ.പി.എ.സി പ്രവർത്തകരെ സംശയിക്കുന്നുവെന്നപേരിൽ നിരന്തരം ചോദ്യം ചെയ്യൽ നടന്നു. നാടകത്തിനുമുമ്പും നാടകത്തിനു ശേഷവും മാത്രമല്ല പൊലീസിന് സംശയമുണ്ടാകുക, നാടകം അവതരിപ്പിച്ചുകൊണ്ടിരിക്കുമ്പോഴും വിചിത്രമായി ഈ സംശയമുണ്ടാകുമെന്നായി. കൊടാകുളങ്ങര വാസുപിള്ളയെ തൂക്കിക്കൊല്ലാൻ വിധിച്ചതോടെ സംഭവങ്ങൾ ഏറെക്കുറെ ശാന്തമായി. പിന്നീട് 1957-ൽ കമ്മ്യൂണിസ്റ്റ് മന്ത്രിസഭ അധികാരത്തിൽ വന്നശേഷം വാസുപിള്ളയെ രക്ഷിക്കാൻ ഒരു പ്രത്യേക നിയമം തന്നെ അവർക്ക് ഉണ്ടാക്കേണ്ടിവന്നു.

'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി' എന്ന നാടകം കേരളത്തിലങ്ങളോളമിങ്ങോളം അവതരിപ്പിക്കപ്പെട്ടു. കേരളത്തിലെന്നല്ല ഒരു പക്ഷെ ഇന്ത്യയിൽ തന്നെ ഏറ്റവും കൂടുതൽ അവതരിപ്പിക്കപ്പെട്ടിട്ടുള്ള നാടകം 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി'യായിരിക്കും. കുടിയൊഴിപ്പിക്കൽ പാടില്ല, ഭൂമിയിൽ പാട്ടക്കാർക്ക് സ്ഥിരാവകാശം ലഭിക്കുക തുടങ്ങിയ മുദ്രാവാക്യങ്ങൾ സാർത്ഥകമായിക്കഴിഞ്ഞ ഈ കാലഘട്ടത്തിലും കമ്മ്യൂണിസ്റ്റാക്കി കെ.പി.എ.സി അവതരിപ്പിച്ചുകൊണ്ടിരിക്കുന്നു. മലയാളിയുടെ ഗൃഹാതുരമായ അനുഭവവും ആവേശവുമാണ് ആ നാടകം. തകഴിയുടെ 'രണ്ടിടങ്ങഴി'യും ദേവിൻെറ അയൽക്കാരും പോലെ മഹത്തായ ഒരു കൃതിതന്നെയാണ് 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി', സൃഷ്ടിയാലും ദൗത്യത്താലും.

(തുടരും)



തോപ്പിൽ ഭാസി, വയലാർ, തോപ്പിൽ കൃഷ്ണപിള്ള



**സ്ത്രീ**കളെ ദുഃഖിപ്പിക്കുന്നത് ഒരു കെട്ട് നോട്ടും മദ്യക്കുപ്പിയുമാണ്. എത്ര രൂപതരും എന്നു പെൺകുട്ടിയുടെ വീട്ടുകാരോടു ചോദിക്കാൻ ചെറുപ്പക്കാർക്ക് ഒരു ലജ്ജയും ഇല്ലാതായിരിക്കുന്നു. ഇത് കേരളത്തിൻെറ സംസ്കാരമല്ല, ഉത്തരേന്ത്യൻരീതി നമ്മൾ പകർത്തിയതാണ്.

സുഗതകുമാരി



*ദേശീയോദ്ഗ്രഥനത്തിനും എതിരാണോ സുഗതകുമാരി?*

★ ★ ★ ★

ഭരിക്കുന്ന സർക്കാരിൻെറ കൊള്ളരുതായ്മകൊണ്ടാണ് ജില്ലയിൽ (കണ്ണൂർ) തുടർച്ചയായി അനിഷ്ടസംഭവങ്ങൾ അരങ്ങേറുന്നത്.

സഹകരണമന്ത്രി എം.വി. രാഘവൻ

*എം.വി. രാഘവനെ കണ്ണൂർ ജില്ലാ പൊലീസ് സൂപ്രണ്ടായി നിയമിച്ചാൽ പിന്നെ എല്ലാം ജോറാകും!*

★ ★ ★ ★

സ്ത്രീകൾക്ക് മാത്രമായി ഒരു രാഷ്ട്രീയ കക്ഷി ആയിക്കൂടെ?



അജിത

*കേരളത്തിലെ ഭർത്താക്കന്മാരെ കണ്ണീരു കുടിപ്പിക്കുക എന്നേടത്തോളം പോവുകയാണല്ലോ അജിതയുടെ പുതിയ വിപ്ളവചിന്തകൾ.*

★ ★ ★ ★

ഭക്ഷ്യമന്ത്രി ടി.എച്ച്. മുസ്തഫയുടെ വീട്ടിൽ സഹായാഭ്യർത്ഥനയുമായി ചെന്ന കോൺഗ്രസ്(ഐ) പ്രവർത്തകനായ യുവാവിനെ മന്ത്രിയുടെ നിർദ്ദേശപ്രകാരം പൊലീസ് അനധികൃതമായി കസ്റ്റഡിയിലെടുത്തത് വിവാദമാകുന്നു.

വാർത്ത

*ഇക്കൊല്ലം മന്ത്രി ടി.എം. ജേക്കബ് കരസ്ഥമാക്കിയ 'ജനസ്നേഹ' അവാർഡ് അടുത്തകൊല്ലം മന്ത്രി ടി.എച്ച്. മുസ്തഫയ്ക്കായിരിക്കുമെന്ന കാര്യത്തിൽ സംശയമില്ല.*

★ ★ ★ ★

ഗ്രൂപ്പ് തർക്കമല്ല ഇപ്പോഴത്തെ പ്രധാന പ്രശ്നം, ഇന്ത്യ നേരിടുന്ന പ്രശ്നങ്ങളാണ്.

എ.കെ. ആൻറണി

*പി. ബാലൻെറയും ആര്യാടൻെറയും സുധീരൻെറയുമൊക്കെ ഒരു വിധി!*

★ ★ ★ ★

മധുരത്തിൽ പൊതിഞ്ഞു വിഷം നൽകുന്ന സമീപനമാണ് കേന്ദ്ര ബജറ്റിൽ ധനമന്ത്രി മൻമോഹൻ സിംഗ് കൈക്കൊണ്ടിട്ടുള്ളത്.

ഇ.എം.എസ്.

*ഇത്തരം അഭിപ്രായപ്രകടനങ്ങളൊന്നും നടത്തുന്നത് ജ്യോതിബാസു അറിയണ്ട.*

★ ★ ★ ★

വിശ്വാസമാണ് കാര്യം വിളക്കല്ല. സ്വന്തം വിശ്വാസപ്രമാണമനുസരിച്ചാണ് ഓരോരുത്തരും പ്രവർത്തിക്കുന്നത്.

മുഖ്യമന്ത്രി കെ. കരുണാകരൻ

*കുഞ്ഞാലിക്കുട്ടിക്കെതിരേ സംസാരിച്ചാൽ കരുണാകരൻെറ കാര്യം കുഴയും.*

★ ★ ★ ★

മനസ്സിൽ മിണ്ടാപ്രാണികളെ മാത്രം കൊണ്ടുനടക്കുന്ന കവികളും കവയിത്രികളും ഇടതുപക്ഷ പ്രസ്ഥാനത്തിന് എതിരാണ്.

ഇ.കെ. നായനാർ

*ഈ മിണ്ടാപ്രാണികൾ മുദ്രാവാക്യം വിളിക്കാൻ പ്രാപ്തരായാൽ ഇടതുപക്ഷത്തു ചേർക്കുമോ?*

★ ★ ★ ★

മന്ത്രിമാർ സർക്കാരിനെ പരസ്യമായി വിമർശിക്കുന്ന പ്രവണത നല്ല കീഴ്‌വഴക്കമല്ല.

വയലാർ രവി

*കരുണാകരൻെറ മുമ്പിൽ ആണിനെപ്പോലെ നിൽക്കാൻ ഒരൊറ്റ കോൺഗ്രസ്സുകാരനെയും അനുവദിക്കാതിരിക്കുക എന്ന ജോലിയാണല്ലോ കെ.പി.സി.സി പ്രസിഡൻെറന്നനിലയിൽ രവി ഏറ്റെടുത്തിരിക്കുന്നത്.*

★ ★ ★ ★

കഴിവും കലാവാസനയുമുള്ളവർ താനേ അറിയപ്പെട്ടുകൊള്ളും എന്ന വിശ്വാസം എല്ലായ്പ്പോഴും രക്ഷയ്ക്ക് എത്തിക്കൊള്ളണമെന്നില്ല.

ഡോ. എം.ലീലാവതി



*ഡോ. ലീലാവതിയുടെ അവതാരികയും രക്ഷയ്ക്ക് എത്തിക്കൊള്ളണമെന്നില്ല.*

ഡോ. മൻമോഹൻ സിംഗിൻെറ ബജറ്റ് അവതരിപ്പിക്കപ്പെട്ടത് ഇന്ത്യൻ പാർലമെൻറിലാണെങ്കിലും യഥാർത്ഥത്തിലതു തയ്യാറാക്കിയത് അമേരിക്കയും ലോകബാങ്കുമാണ്.

ഇ.എം.എസ്

*ക്യൂബയിൽ നിന്നു നേരിട്ടുകിട്ടിയ വിവരമായിരിക്കും.*

★ ★ ★ ★

നാട്ടിൻപുറങ്ങളിലെ പുഴകളും ചിറകളും ജലസംഭരണികളും ഉപയോഗപ്പെടുത്തി ഉൾനാടൻ മത്സ്യകൃഷി വ്യാപകമാക്കാനുള്ള ഒരു പദ്ധതി കേന്ദ്രസർക്കാരിൻെറ അംഗീകാരത്തിനായി സംസ്ഥാന സർക്കാർ സമർപ്പിച്ചിരിക്കുകയാണ്.

ഫിഷറീസ് മന്ത്രി എം.ടി. പത്മ



*നെൽവിത്ത് കൃഷി ചെയ്തായിരിക്കുമോ മത്സ്യം വിളയിക്കുന്നത്?*

★ ★ ★ ★

കേരളത്തിന് അനന്തമായ വികസന സാദ്ധ്യതകളാണുള്ളത്. അതിന് ലഭിച്ചിരിക്കുന്ന അവസരം പാർട്ടി വഴക്കുകളുടെ പേരിൽ കളഞ്ഞാൽ കിട്ടേണ്ടതു നഷ്ടപ്പെടും.

കേന്ദ്രമന്ത്രി എസ്. കൃഷ്ണകുമാർ

*കരുണാകരനെപ്പോലെത്തന്നെ കോൺഗ്രസ്സുകാരെ ഭീഷണിപ്പെടുത്തുകയാണല്ലോ കൃഷ്ണകുമാറും.*

★ ★ ★ ★

ആൻറണി ഇ.എം.എസ്സിനെ പോയി കണ്ടു എന്നൊക്കെപ്പറയുന്നു. ഇതു വെറും അവസരവാദ രാഷ്ട്രീയമാണ്. ഞങ്ങൾക്ക് ഇതൊക്കെ നന്നായിട്ടറിയാം.

ഇ.കെ. നായനാർ

*കുറച്ചുകൂടി പ്രായമാവട്ടെ, കാത്തിരിക്കൂ. ആൻറണി അന്ന് നായനാരെയും വന്നു കാണും.*

★ ★ ★ ★

കീറിമുറിയ്ക്കപ്പെട്ട ഭാരതമാണു നമുക്ക് മുമ്പിൽ. ഇന്ത്യ ചളിക്കുളമല്ലെന്നും ഞങ്ങൾക്കു കിണറ്റിലെ തവളകളായി ജീവിക്കുവാൻവയ്യെന്നും പറയുക. കുട്ടികൾ ഗരുഡന്മാരായി ആകാശത്തെ കീഴടക്കട്ടെ. അവർ വളരുമ്പോഴേക്കു നാം ആകാശം നഷ്ടപ്പെടുത്തി. സംസ്കാരത്തിൻെറ ആകാശം പൊട്ടിവീണിരിക്കുന്നു.

പ്രൊ. സുകുമാർ അഴീക്കോട്

*സുകുമാർ അഴീക്കോട് കവിതാരചനയിലേക്ക് പ്രവേശിക്കാനുള്ള പരിപാടിയാണോ?*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.